Malayalam
**Vilapayathra**
Novel by
**M.T. Vasudevan Nair**
First Impression: 1978
First CBT Impression: 1987
Reprinted: October 1989, March 1991, July 1998
October 2003, February 2006, June 2009
9th Impression: October 2011
Cover Design: Vidya

Price ₹ 55-00
Printed at
Kairali Offset Printers Thrissur
Publishers
**Current Books Thrissur**-680 001 Keralam
e-mail: currentbooksthrissur@gmail.com
Distribution
**CosmoBooks**
Thrissur, Kochi, Kozhikode
Fax:0487-2335642
e-mail: cosmobooks@asianetindia.com
**ISBN 978- 81-226-0908-0**



1609 CBT 2011-62-2000

http://malayalamlibrary.wordpress.com/

# എം.ടി.വാസുദേവൻനായർ

പൊന്നാനി താലൂക്കിൽ കൂടല്ലൂരിൽ 1933 ജൂലായ് 15ന് ജനനം.

അച്ഛൻ: ടി.നാരായണൻനായർ, അമ്മ: അമ്മാളുഅമ്മ. കുമരനെല്ലൂർ ഹൈസ്കൂളിൽ പ്രാഥമിക വിദ്യാഭ്യാസം. പാലക്കാട് വിക്ടോറിയ കോളേജിൽ നിന്ന് 1953-ൽ ബി.എസ്സി (കെമിസ്ട്രി) ബിരുദം. അദ്ധ്യാപകൻ, പത്രാധിപർ, കഥാകൃത്ത്, നോവലിസ്റ്റ്, തിരക്കഥാകൃത്ത്, സിനിമാസംവിധായകൻ എന്നീ നിലകളിൽ പ്രശസ്തനായി. മുറപ്പെണ്ണ് എന്ന സിനിമയ്ക്ക് ആദ്യതിരക്കഥ എഴുതി. നിർമ്മാല്യം, കടവ്, ഒരു വടക്കൻ വീരഗാഥ, സദയം, പരിണയം തുടങ്ങിയ ചലച്ചിത്രങ്ങൾക്ക് ദേശീയ അവാർഡും, ഓളവും തീരവും. ബന്ധനം. ഓപ്പോൾ. ആരൂഢം, വളർത്തുമൃഗങ്ങൾ, അനുബന്ധം, തൃഷ്ണ, ഇടവഴിയിലെ പൂച്ച മിണ്ടാപൂച്ച, അമൃതം ഗമയഃ, പെരുന്തച്ചൻ, സുകൃതം, ഒരു ചെറുപുഞ്ചിരി, തീർത്ഥാടനം എന്നിവയ്ക്ക് സംസ്ഥാന ബഹുമതികളും ലഭിച്ചു. തിരക്കഥയെഴുതി സംവിധാനം ചെയ്ത 'കടവ്' സിങ്കപ്പൂർ, ജപ്പാൻ എന്നിവിടങ്ങളിൽ നടന്ന ചലച്ചിത്രോത്സവങ്ങളിലും അവാർഡുകൾ നേടി. മലയാള സിനിമയ്ക്ക് നൽകിയ സംഭാവനകൾക്ക് പ്രേംനസീർ അവാർഡ് ലഭിച്ചിട്ടുണ്ട്. നല്ല സീരിയലിനുള്ള 1996 ലെ കേരളസംസ്ഥാന ടെലിവിഷൻ അവാർഡ് നാലുകെട്ടിന് ലഭിച്ചു. രണ്ടാമൂഴം വയലാർ അവാർഡും മുട്ടത്തുവർക്കി ഫൗണ്ടേഷൻ അവാർഡും നേടി. നാലുകെട്ട്, സ്വർഗ്ഗം തുറക്കുന്ന സമയം, ഗോപുരനടയിൽ എന്നീ കൃതികൾക്ക് കേരള സാഹിത്യ അക്കാദമി അവാർഡും കാലം എന്ന നോവലിന് കേന്ദ്ര സാഹിത്യ അക്കാദമി അവാർഡും, വാനപ്രസ്ഥത്തിന് ഓടക്കുഴൽ അവാർഡും ലഭിച്ചിട്ടുണ്ട്. 1996-ൽ ജ്ഞാനപീഠം പുരസ്കാരത്തിനർഹനായി. കാലിക്കറ്റ് സർവ്വകലാശാലയും മഹാത്മാഗാന്ധി സർവ്വകലാശാലയും 1996-ൽ ഓണററി ഡി.ലിറ്റ് ബിരുദം നല്കി ആദരിച്ചു. 2005-ലെ പത്മഭൂഷൺ ലഭിച്ചു. 2005-ൽ കേരള സാഹിത്യ അക്കാദമിയുടെ വിശിഷ്ടാംഗത്വം ലഭിച്ചു. മാതൃഭൂമി പീരിയോഡിക്കൽസ് പത്രാധിപർ, കേരള സാഹിത്യ അക്കാദമി പ്രസിഡന്റ് എന്നീ സ്ഥാനങ്ങൾ വഹിച്ചിട്ടുണ്ട്. ഫിലിം ഫിനാൻസ് കോർപ്പറേഷൻ, നാഷണൽ ഫിലിം ഡവലപ്മെന്റ് കോർപറേഷൻ, ഫിലിം സെൻസറിങ് കമ്മറ്റി എന്നിവയിൽ അംഗമായിരുന്നിട്ടുണ്ട്. 1998 ലെ ഇന്ത്യൻ പനോരമ ചെയർമാനായിരുന്നു. 2008-ൽ കൊൽക്കത്ത നേതാജി ഓപ്പൺ യൂണിവേഴ്സിറ്റി ഡി. ലിറ്റ് നൽകി ആദരിച്ചു. ഇപ്പോൾ തുഞ്ചൻ സ്മാരക സമിതി അദ്ധ്യക്ഷൻ, കേന്ദ്ര സാഹിത്യ അക്കാദമി എക്സിക്യൂട്ടിവ് മെമ്പർ തുടങ്ങി സാഹിത്യ-സാംസ്കാരിക രംഗത്തെ വിവിധ മേഖലകളിൽ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു.

പ്രധാനകൃതികൾ: മഞ്ഞ്, കാലം, നാലുകെട്ട്, അസുരവിത്ത്, വിലാപയാത്ര, പാതിരാവും പകൽവെളിച്ചവും, അറബിപ്പൊന്ന്, രണ്ടാമൂഴം, വാരാണസി (നോവലുകൾ) ഇരുട്ടിന്റെ ആത്മാവ്, ഓളവും തീരവും, കുട്ട്യേടത്തി, വാരിക്കുഴി, പതനം, ബന്ധനം, സ്വർഗ്ഗം തുറക്കുന്ന സമയം, നിന്റെ ഓർമ്മയ്ക്ക്, വാനപ്രസ്ഥം, എം.ടിയുടെ തിരഞ്ഞെടുത്ത കഥകൾ, ഡാർ എസ്. സലാം, രക്തം പുരണ്ട മൺതരികൾ, വെയിലും നിലാവും, കളിവീട്, വേദനയുടെ പൂക്കൾ, ഷെർലക്ക് (കഥകൾ) ഗോപുരനടയിൽ (നാടകം) കാഥികന്റെ കല, കാഥികന്റെ പണിപ്പുര, ഹെമിംഗ്‌വേ ഒരു മുഖവുര, കണ്ണാന്തളിപ്പൂക്കളുടെ കാലം (പ്രബന്ധങ്ങൾ) ആൾക്കൂട്ടത്തിൽ തനിയെ (യാത്രാവിവരണം), എം.ടിയുടെ തിരക്കഥകൾ, പഞ്ചാഗ്നി, നഖക്ഷതങ്ങൾ, വൈശാലി, പെരുന്തച്ചൻ, ഒരു വടക്കൻ വീരഗാഥ, നഗരമേ നന്ദി, നിഴലാട്ടം, ഒരു ചെറുപുഞ്ചിരി (തിരക്കഥകൾ) സ്നേഹാദരങ്ങളോടെ, അമ്മയ്ക്ക് (ഓർമ്മകൾ) ഇംഗ്ലീഷിലേക്കും ഇതരഭാഷകളിലേക്കും കൃതികൾ വിവർത്തനം ചെയ്യപ്പെട്ടിട്ടുണ്ട്.

വിലാസം: സിതാര, കൊട്ടാരം റോഡ്, കോഴിക്കോട്-673 006

ഒന്ന്

കണ്ണീർച്ചാലുകൾ അടക്കി കാണാത്ത അകലങ്ങളിൽ നോക്കിയിരുന്നു.... എന്തായിരിക്കും ഉണ്ണി പിന്നീട് ഈ യാത്രയെപ്പറ്റി എഴുതുമ്പോൾ തിരഞ്ഞെടുക്കുന്ന വാക്കുകൾ? അവൻ വാക്കുകൾകൊണ്ടു വ്യാപാരം നടത്തുന്നു.

ഞാനോ? ഞാൻ ചെറിയ നഗരത്തിൽ മഹാത്മാവിൻെറ പേരുവഹിക്കുന്ന തെരുവിൻെറ ശാഖയായി മറ്റൊരു തെരുവുണ്ട് എന്നു തോന്നാത്തിടത്ത് കുതിരച്ചാണകത്തിൻെറ ഗന്ധം എപ്പോഴും പരുങ്ങിനടക്കുന്ന നെടുമ്പുരകളിലൊന്നിലെ മുറിയിൽ ഉരുളൻതലയിണയിൽ ചാരിക്കിടക്കുന്ന സേട്ടുവിൻെറ എല്ലാം കാണുന്ന അടഞ്ഞ കണ്ണുകളുടെയും പാക്കുപൊടിയുടെ കൂടെ ചവച്ചുതുപ്പുന്ന വാക്കുകളുടെയും മുന്നിൽ വടക്കേ ഇന്ത്യയിൽ എനിക്കറിയാത്ത സ്ഥലങ്ങളിൽനിന്നു വരുന്ന ബീഡിയിലക്കെട്ടുകളുടെ ഇൻവോയ്സുകളും ബില്ലുകളും രേഖകളുമായി നാൾ നീക്കുന്നു. ഉണ്ണിയോ?

അവൻ എന്നും എനിക്കും അപ്പുവിനും കുട്ടേട്ടനും ഒരസ്വസ്ഥതയാണ്.

ഒരുമിച്ചുകൂടുമ്പോൾ അവൻ സംസാരിച്ചാൽ ആശ്വാസമുണ്ട്; അവൻ സംസാരിക്കുന്നുവല്ലോ എന്നു കരുതി. എനിക്കും ഉണ്ണിക്കുമിടയിലുള്ള സഹോദരൻ അപ്പു ഒരിക്കൽ അവനില്ലാത്തപ്പോൾ പറഞ്ഞു: അമേരിക്കൻ സിനിമകളിലെ ഉന്തിയ കവിളെല്ലും കഴുത്തിൽ വലിയ മുഴയുമുള്ള വില്ലനെപ്പറ്റി. അവൻ രംഗത്തിലുണ്ടായാൽ ആശ്വാസമാണ്. അവൻ പോയാലാണ് നമ്മുടെ അസ്വസ്ഥത വർദ്ധിക്കുന്നത്. അതുപോലെയാണ് നിശ്ശബ്ദത പാലിക്കുന്ന ഉണ്ണി.

അടക്കിനിർത്താനൊരു കണ്ണീർച്ചാലും എവിടെയും ഊറിക്കൂടുന്നില്ല. ചരൽക്കല്ലുകൾ പഴുത്ത കുന്നിൻചെരുവിലൂടെ വരുന്ന കാറ്റ് ഓടുന്ന കാറിൻെറ തുറന്ന ജാലകത്തിലൂടെ ഒരു ജ്വാലപോലെ കടന്നുപോവുകയായിരുന്നു.

ഉണ്ണി വരുമോ?

അച്ഛൻെറ അവസാനം നാലു സ്ഥലങ്ങളിലായി താമസിക്കുന്ന ഞങ്ങളെല്ലാം കാത്തിരുന്നതാണ്. കുട്ടേട്ടൻ അഞ്ചുനാഴിക അകലെയായതുകൊണ്ട് ഇടയ്ക്കിടെ അച്ഛനെ ചെന്നുകണ്ട് വിവരങ്ങളറിയും. കഴിഞ്ഞ കുറെ ദിവസങ്ങളായി അച്ഛൻെറ കൂടെത്തന്നെയായിരുന്നു. ഏട്ടൻ അറിയിച്ചുകാണും. എന്നാലും അവൻ വരുമോ?

എതിരെ വിജനമായ നിരത്തിൻെറ അകലത്തുനിന്ന് ഫയർ എഞ്ചിൻെറ മണിമുഴക്കം അടുത്തേക്കു വന്നു, കാറിനെ കടന്നുപോയി. കുന്നുകളും അവയ്ക്കപ്പുറം കുന്നുകളും അവയ്ക്കിടയിലൂടെ പോകുന്ന നിരത്തിൽ ചെറിയ അങ്ങാടികളുമുള്ള ഈ വഴിക്ക് എവിടെയാണാവോ തീ? ഇതൊരു ശകുനമാണോ?

-വെണ്ണീറും വിറകെണ്ണയും. അതല്ല, അതല്ല. കയറിട്ട കാള പശുവും എന്നൊക്കെയുള്ള ശ്ലോകത്തിലെവിടെയെങ്കിലും തീയുണ്ടോ?

ഓഫീസിൽ പത്തുമണിക്ക് വന്ന് ഒന്നാമത്തെ തപാൽ പൊളിച്ച് സേട്ടുവിനു വായിച്ചുകൊടുക്കുമ്പോഴാണ് ട്രങ്ക്കാൾ വന്നത്. കുട്ടേട്ടൻ. പബ്ലിക്ക് കാൾ ഓഫീസിൽനിന്നാണ്. ഏട്ടൻ ഫോണിൽ സംസാരിച്ചുകേൾക്കുന്നത് ആദ്യമായാണ്. അച്ഛന് അധികമാണ്. പ്രതീക്ഷിച്ചതുതന്നെ. അധികമാണ് എന്നുവെച്ചാൽ അധികമാണ് രോഗം എന്നുമാത്രമാണോ? ഒന്നും അങ്ങോട്ട് ചോദിക്കാൻ സാധിച്ചില്ല. അപ്പു ഇവിടെ എത്തിയിട്ടുണ്ട്. വരുമ്പോൾ അവൻെറ കുട്ടികളെക്കൂടി കൂട്ടിയിട്ടുവരണം. നീ വരുന്നത്-

ഞാൻ ഉടനെ വരുന്നു- എന്നുമാത്രം പറഞ്ഞു.

സേട്ടു എന്നെ നോക്കുന്നില്ല. പീടികപൂട്ടിക്കഴിഞ്ഞാൽ വലിയ തുക പന്തയം വെച്ചു കളിക്കുന്ന സേട്ടു റിക്ഷയിൽ അരപ്പട്ട അമർത്തിപ്പിടിച്ച് പിഴിഞ്ഞു വെച്ച തോർത്തുമുണ്ടുപോലെ ആടിയാടി ഇരുന്ന് വീടെത്തുക ചിലപ്പോൾ വെളുപ്പിനായിരിക്കും. തൻെറ വർഗ്ഗക്കാരെപ്പോലെ ഇരുവശത്തേക്കും വളരാൻ മറന്നുപോയ സേട്ടുവിന് ഓഫീസ്വാതിൽ കടക്കാൻ നടു മടക്കണം.

എപ്പോഴും മുറുക്കി അരയിലെ താക്കോൽക്കൂട്ടം ഇളക്കി പരന്നുനടക്കുന്ന സേട്ടമ്മക്ക് എന്നെ, റൈറ്റർബോയിയെ, ഇഷ്ടമായിരുന്നു. വല്ലപ്പോഴും വീട്ടിൽ ചെല്ലുമ്പോൾ സേട്ടിൻെറ കാര്യത്തിൽ ശ്രദ്ധവേണമെന്നു പറയും. ഗുലാബ് ജാൻ തരും. തണ്ണികിണ്ണി ശാപ്പടക്കൂടാത് എന്നു തമിഴിൽ ഉപദേശിക്കും. നാല്പതു കഴിഞ്ഞിട്ടും ഒറ്റയാനായി താമസിക്കുന്നത് നല്ലതല്ലെന്ന് ഓർമ്മിപ്പിക്കും. വീണ്ടും സേട്ടുവിനെ ശ്രദ്ധിക്കണേ.

അപ്പോൾ മെർച്ചൻറ്സ് ക്ലബ്ബിൽ പുലരുന്നതുവരെ ഇരുന്നു കുടിച്ച് സേട്ടു മുച്ചീട്ടു കളിക്കുന്നതോ?

സേട്ടമ്മയുടെ തടിച്ച മുഖത്ത് മുറുക്കാൻകറ പറ്റിയ ചെറിയ പല്ലുകളുടെ ചിരിക്കു സൗന്ദര്യം തോന്നുന്ന നിമിഷമാണത്.

''അത്ക്കെന്നാ? ദുട്ട് കെടയ്ക്കറതേ.''

മക്കളില്ലാത്തതുകൂടി ഒരു ലാഭമായി സേട്ടുവും സേട്ടമ്മയും കരുതുന്നു.

ടെലിഫോൺകാൾ ആരുടെയാണെന്നു സേട്ടു ചോദിച്ചില്ല. ഉറങ്ങുന്നപോലെ ഇരിക്കുന്നു. ഡെസ്കിൻെറ വലിപ്പ് ഉറക്കെ അടച്ചപ്പോൾ ചമൻലാൽ ബായി കണ്ണുതുറന്നു.

''ക്യാ ഹുവാ?''

പിന്നെ തമിഴിൽ: ''എന്നാച്ച്?'' മലയാളത്തേക്കാളും ഭേദമാണയാളുടെ തമിഴ്. അതുകൊണ്ട് മാപ്പുകൊടുത്തിരിക്കുന്നു. ഞാൻ പറഞ്ഞു: സേട്ടൂ, എനിക്കു പോണം. അച്ഛൻ മരിച്ചു. പിന്നെ തിരുത്തി, അല്ല മരിക്കാറായിരിക്കുന്നു. സുഖക്കേട് വളരെ കൂടുതലാണെന്ന് ട്രങ്ക്കാൾ.

കടലാസുകൾ ഒതുക്കി ഞാനെഴുന്നേറ്റു. സേട്ടു അന്തംവിട്ടിരിക്കുകയാണ്. ഡപ്പിയിൽനിന്ന് എരിവും മധുരവുമുള്ള വിചിത്രമായ പാക്കുപൊടി എടുത്ത് ചവയ്ക്കാൻ മറന്നിരിക്കുന്നു. മുഖത്തെ ദീനഭാവം കണ്ടപ്പോൾ അമർഷം

തോന്നി. സാലാ എന്നത് അവർക്കറിയാവുന്ന ഭാഷയിലെ തെറിയാണെന്നു കേട്ടിട്ടുണ്ട്. സാലാ, നിൻെറയല്ല എൻെറ അച്ഛനാണ്. ദുഖിക്കേണ്ട.

ആ വാക്കുകൊണ്ട് ഒരുദ്യോഗം നഷ്ടപ്പെട്ടിട്ടുണ്ട്. മൂന്നാമത്തെ. ഉപയോഗിക്കാൻ പറ്റാത്തതെന്നു തീരുമാനിച്ച് ഒരു പ്രസ്സ് വാങ്ങി രണ്ടു കൈപ്പത്തിയിലും ആറാറു വിരലും കഴുത്തിൽ പാണ്ടുമുള്ള ഒരു മനുഷ്യൻ ഒരു മാസിക തുടങ്ങി. 'എഡിറ്റർ വി. കെ. ആർ. നായർ' എന്ന് അച്ചടിച്ച ഒരു വരി മനസ്സിൽ കണ്ടുകൊണ്ട് അറുപതുറുപ്പികയ്ക്ക് ജോലിക്കു ചേർന്നു. മോഹം നടന്നു കണ്ടില്ല. അബദ്ധത്തിൽ ആരൊക്കെയോ അയച്ചുതരുന്ന ചവറുകളിൽനിന്ന് തിരഞ്ഞെടുത്തു പേജ് നിറയ്ക്കണം. വടക്കേ ഇന്ത്യയിൽനിന്ന് ഒരു പട്ടാളക്കാരൻ അയച്ചുതന്ന കഥ അച്ചടിച്ചുവന്നപ്പോൾ 'സാലാ' ഉണ്ട്.

- പത്രപ്രവർത്തനം ചില്ലറക്കാര്യമാണെന്നാണോ നിങ്ങൾ കരുതിയത്?

- അല്ല സർ.

- ഈ കത്തു കണ്ടോ?

- ഇല്ല സർ.

- ഇതു തെറിയാണ്. അമ്മപെങ്ങന്മാർ കുഞ്ഞുകുട്ടികൾ ചേർന്നിരുന്ന് വായിക്കുന്ന എൻെറ മാസികയിൽ.

പന്ത്രണ്ടു വിരലുകൾ വിറയ്ക്കുന്നു, കഴുത്തിലെ വെള്ളപ്പാണ്ടു ചുവക്കുന്നു.

ഒരു സാലാപദംകൊണ്ട് ലോകത്തിന് ഒരു ഭാവി പത്രാധിപർ നഷ്ടപ്പെടുന്നു. സാലാ, നിന്നെ മറക്കില്ല.

സേട്ടു! തൻെറ ആരും മരിച്ചിട്ടില്ല, മരിക്കില്ല, വംശം മരിക്കില്ല. എൻെറ അച്ഛൻെറ കാര്യമാണ് പറഞ്ഞത്. ഏഴാമത്തെ എൻെറ മുതലാളിയായ സേട്ടു പണം തന്നു. ആവശ്യത്തിലധികം. ഇങ്ങനെ ഒരു കാര്യത്തിനു പോകുമ്പോൾ കരുതിയിരിക്കണം എന്നുപദേശിച്ചു. ചെറുക്കനെ വിളിച്ചു ടാക്സി സ്റ്റാൻഡിൽനിന്ന് സേട്ടുവിൻെറ പ്രൈവറ്റ് ടാക്സി കൊണ്ടുവരാൻ പറഞ്ഞു.

റൈറ്റർബോയി പോ. സമാധാനമായി പോയിവാ. എല്ലാം ഭഗവാൻെറ കൈയിൽ. ശിർദ്ദിസായിബാബയുടേയും വിഷ്ണുവിൻേറയും ഏതോ യോഗിനീമാതാവിൻേറയും ചന്ദനം തൊടുവിച്ചുവെച്ച ചിത്രങ്ങൾക്ക് ഒന്നായി വണങ്ങി.

ഉണ്ണി ഒരുപക്ഷേ വിശ്വസിക്കില്ല. അവൻെറ സങ്കല്പത്തിലെ സേട്ടുവിനു കുടവയറുണ്ട്, ഷണ്ഡനാണ്, ഹുണ്ടിപ്പെട്ടിയാണ് ദൈവം.

ഇപ്പോൾ നോക്ക്, ഞാനും നീയും, വഴി കാട്ടുന്ന അച്ചുമ്മാവൻെറ നരച്ച കുടയ്ക്കു തെല്ലുപിന്നിൽ അമ്മയുടെകൂടെ നടന്ന് ഹുറയാരുകുട്ടിവൈദ്യരെ കണ്ടു കുറിപ്പുവാങ്ങി, എരോമൻനായരുടെ വീട്ടിൽ കയറി സംഭാരം കുടിച്ച് കാടാമ്പുഴയിൽ തൊഴുതുവരുമ്പോൾ അകലെ കാണാറുള്ള കുന്നുകളിറങ്ങുകയാണ് ഞാൻ. കാറിൽ, ചമൻലാൽ സൺസ് ടുബാക്കോ കമ്പനിയുടെ കാറിൽ...

''രാജനിപ്പോൾ എവിട്യാ? ഗുഡ്സ് ക്ലാർക്കന്ന്യല്ലേ?''

''അത് വിട്ടു ഒരു കമ്പനീലാ.''

''സായ്പിൻെറ്യാ?''

ചോദിക്കുക, വലിയമ്മയുടെ ഭർത്താവാണ്. അദ്ദേഹത്തിൻെറ മകൻ സായിപ്പിൻെറ കമ്പനിയിലാണ്.

''അല്ല'' അദ്ദേഹത്തെ ഞെട്ടിക്കാൻ വേണ്ടത് എനിക്കറിയാം. ''ഒരു നോർത്തിന്ത്യൻ ഫേം. ഹോംസെയിൽ ഡീലേഴ്സ്. മൊണോപ്പളി ബിസിനസ്.''

കിഴവന് അർത്ഥം മനസ്സിലാകരുത്. കേട്ട സായ്പിൻെറ കമ്പനി വേറെ. കേൾക്കാത്ത കമ്പനിയുടെ മഹത്വം വേറെ എന്നു ഭാവിക്കാൻ എനിക്കറിയാം.

ചരൽക്കുന്നുകൾ കഴിഞ്ഞാൽ റോഡിനിരുവശത്തും കരിമ്പാറക്കൂട്ടങ്ങളാണ്. അവ ചൂടുപിടിച്ച് ഉഷ്ണം തേട്ടാൻ ഇനിയും മണിക്കൂറുകൾ കഴിയും.

വലിയച്ഛൻെറ വെള്ളികെട്ടിച്ച വിശറിയുടെ ചലനം നിലയ്ക്കുന്ന നിമിഷങ്ങൾ. പിടികിട്ടാത്ത വാക്കുകളിലെ പന്തികേടുകൾ കാണാൻ ശ്രമിക്കുന്ന കണ്ണുകളിലെ അസ്വസ്ഥത. ഞാൻ ചിരിക്കും. കോണിയിറങ്ങി ആയിടെ അയച്ച ഹർജികളുടെ മറുപടികൾക്കായി പൂഴിമണൽ കുഴഞ്ഞ നിരത്തിലൂടെ നടക്കുമ്പോൾ സ്വയം പിന്നെയും ചിരിക്കും.

എന്നിൽ ഒരു വിദൂഷകനുണ്ട്. ഉണ്ണിയെപ്പോലെ എഴുത്തു തൊഴിലാക്കിയിരുന്നുവെങ്കിൽ ഞാൻ, കരയാൻ മറന്നതുകൊണ്ട് വിദൂഷകനാകേണ്ടിവന്ന ഒരാളുടെ കഥ എഴുതിയേനെ.

അതറിഞ്ഞുകൊണ്ടാണോ അമ്മ പറഞ്ഞിരുന്നത്:

''രാജനെപ്പഴും കളിയാണ്.''

സബ്ബ് ഇൻസ്പെക്ടറുടെ തെരഞ്ഞെടുപ്പിന് അപേക്ഷ അയച്ച ഉടനെ കാക്കിട്രൗസറുകൾ തുന്നിച്ചു നടന്നാലോ എന്നാലോചിച്ചവനാണ് ഞാൻ.

പാറക്കെട്ടുകളിറങ്ങി എത്തിയപ്പോൾ റോഡിൽ പെട്ടെന്ന്, തിരക്ക് ഒരു മായാജാലംപോലെ മുന്നിൽ. ആദ്യം ഉച്ചഭാഷിണിയിലൂടെ അലർച്ചകൾ, പല കൊടികൾ കുത്തിയ കാറുകൾ, ലോറികളിൽ അടുക്കിയമർത്തി കിതച്ചു ചാടുന്ന അടച്ച ശബ്ദങ്ങൾക്കു മാത്രം പഴുതനുവദിക്കുന്ന മനുഷ്യക്കൂട്ടങ്ങൾ. ഭ്രാന്താസ്പത്രിയിലെ വാർഷികംപോലെ. ഉണ്ണിയോടു പറയണം, ഭ്രാന്താസ്പത്രിയിലെ വാർഷികംപോലെ. ഞാൻ കണ്ടിട്ടുള്ളതാണ്. ഒരിക്കൽ ഭ്രാന്താസ്പത്രിക്കു പേരുകേട്ട നഗരത്തിൽ അതിൻെറ പിന്നിലെ മുള്ളുവേലിക്കടുത്തുള്ള ലോഡ്ജിൽ താമസിച്ചിട്ടുണ്ട്.

''പതുക്കെ നാണു, പതുക്കെ.'' ഈ മനുഷ്യരെ ഭയം തോന്നി. അതുകൊണ്ട് ഡ്രൈവറോടു വീണ്ടും പറഞ്ഞു.

ഇരുവശങ്ങളിലൂടെ ഗർജ്ജിച്ചു കടന്നുപോകുന്നവരുടെ എറിയുന്ന മുഷ്ടികൾ എൻെറ നേർക്കാണെന്നു തോന്നി.

സൂക്ഷിക്കണം നാണൂ.

നിർത്തിയിട്ട കാറിൻെറ ചില്ലിൽ അവൻെറ എറിയുന്ന മുഷ്ടി വീണ് ഒരു പോറലേററാൽ കുഴങ്ങി. ഉത്തരവാദപ്പെട്ട കൈ. അരുത്, അവർക്കു വഴിയൊരുക്കുക.

''സർ, ഇതിപ്പോഴൊന്നും തീരില്ല.''

''തിരക്കില്ല.''

നാണു തിരിഞ്ഞുനോക്കി. അവനറിയാമായിരിക്കും, അല്പം നേരത്തെ എത്തിയതുകൊണ്ട് കാര്യമൊന്നുമില്ല.

കഴിഞ്ഞ ഏഴെട്ടു ദിവസങ്ങളായി ട്രങ്ക്കാളോ കമ്പിയോ കാത്തിരിക്കുകയായിരുന്നു, എല്ലാവരും.

''മദ്രാസിൽ നിന്നിട്ട് ഇനി കാര്യമൊന്നുമില്ലെന്നാണ് ഡോക്ടർ പറഞ്ഞത്. അടുത്ത തിങ്കളാഴ്ചയ്ക്ക് ബുക്കു ചെയ്തിട്ടുണ്ട്. സ്റേറഷനിൽ ഇറക്കാൻ സ്ട്രെച്ചർവേണ്ടിവരും. സഹായത്തിനു ചിലരോടു നില്ക്കാൻ പറഞ്ഞുകൊണ്ട് ഞാനെഴുതുന്നുണ്ട്.''

മൂന്നു മിനിട്ടുമാത്രം വണ്ടി നില്ക്കാറുള്ള സ്റേറഷനിൽ ആറു മിനിട്ടോളം നിർത്തിത്തന്നു...അപ്പുവിൻെറ സ്വാധീന ശക്തി. അവൻ റെയിൽവേയിൽ ആ സ്റേറഷനിൽ ജോലി ചെയ്തിട്ടുണ്ട്.

ഉണ്ണിക്കു പരിചയക്കാർ പലരുമുണ്ട്. ആരുടെയോ ഒരാളുടെ വലിയ കാറുമായി അറുപതു നാഴിക ഇപ്പുറത്തുള്ള സ്റേറഷനിൽ വന്നിരുന്നു. പിന്നിൽ കുഷ്യനുകളിട്ടു തയ്യാറാക്കിയിട്ടുണ്ട്.

മില്ലിനു മുമ്പിൽ ബസ്സിറങ്ങിയാൽ ഒരു ഫർലോങ് ഇടവഴിയിലൂടെ നടക്കണം അച്ഛൻെറ വീട്ടിലെത്താൻ. കുട്ടേട്ടൻ അതിനും പരിഹാരം കണ്ടിരുന്നു. അതിരുകൾക്കു മതിൽകെട്ടാത്ത തെങ്ങിൻപറമ്പുകളാണ് ചുററും. ഒരു പണിക്കാരൻ നിന്ന് അവിടവിടെ ചെത്തിനിരപ്പാക്കിയാൽ കാർ വീട്ടുമുററത്തെത്തിക്കാം.

ഉണ്ണിമാത്രം മുററത്തു നിന്നു. പത്തായപ്പുരയുടെ താഴത്തൊരുക്കിയ മുറിയിൽ സഹായികൾ കൊണ്ടുപോയി കിടത്തി. ഉണ്ണി മടങ്ങി. അവന് തിരക്കുണ്ട്. അവന് എപ്പോഴും തിരക്കുതന്നെ. അപ്പുവും ഞാനും സന്ധ്യയ്ക്കിറങ്ങുമ്പോൾ നാട്ടാചാരപ്രകാരം രോഗിയുടെ നില അസാധ്യമെന്നു കല്പിച്ചു തിരിച്ചെത്തിയ വേളയിൽ കരയേണ്ട കർത്തവ്യം ചെയ്തുകഴിഞ്ഞ അച്ഛൻപെങ്ങന്മാർ പിന്നെയും അല്പം ബാക്കിനില്ക്കുന്ന ഇടറിച്ചയോടെ ചോദിച്ചു:

''ഉണ്ടിട്ടു പോയാൽ പോരേ?''

അപ്പു പറഞ്ഞു: ''കുട്ടികൾ അവിടെ തനിച്ചേയുള്ളു.''

എനിക്കാരോടെങ്കിലും എപ്പോഴെങ്കിലും ചോദിക്കണമെന്നുണ്ട്. കുട്ടികൾ എന്നുവെച്ചാൽ ഭാര്യ, ഭാര്യയും കുട്ടികളും, വെറും കുട്ടികൾ- ഇവരൊക്കെപ്പെടും ഞങ്ങളുടെ കുടുംബത്തിൽ. കേട്ട കഥയിലെ പഴയ ഒരു മുത്തശ്ശി ഞങ്ങൾക്കായി കരുതിയതാണോ ഈ വാക്ക്?

''രാജനോ?''

കുട്ടികളില്ല, ഭാര്യയില്ല. പക്ഷേ, കമ്പനിയുണ്ട്. കമ്പനിക്ക് ഓരോ രാവിലെയും കണ്ണുതുറക്കുമ്പോൾ എന്നെ കാണികാണണം.

''ഞാനും പോണു. ഇപ്പോൾ ആൽത്തറയ്ക്കൽ ചെന്നാൽ ലാസ്റ്റ് ബസ്കിട്ടും.''

ഏട്ടൻ എപ്പോഴും ശാന്തനാണ്. കുട്ടേട്ടൻ എന്ന് മററുള്ളവരോടു പറയുമ്പോഴേ ഞങ്ങൾ വിളിക്കാറുള്ളു. ഈ ഏട്ടൻെറ വിവാഹം ഒരു പ്രേമബന്ധ

ത്തിൻെറ, നിരവധി പ്രേമലേഖനങ്ങളുടെ അവസാനത്തിൻെറ വിജയമായിരുന്നു എന്ന് എനിക്കു വിശ്വസിക്കാൻ കഴിഞ്ഞിരുന്നില്ല.

ചിരിക്കാൻ ഭയപ്പെടുന്നപോലെ ചുണ്ടു കോട്ടി ധിക്കാരത്തിൽ നില്ക്കുന്ന ഉണ്ണിയുടെ മുഖത്തു വായിക്കാം, മനുഷ്യൻ എന്ന വാക്കിൻെറ അർത്ഥം നിങ്ങളെന്തറിഞ്ഞു?

അന്ന് വേട്ടുവനെക്കൊണ്ട് അയൽവീട്ടുകാരുടെ സമ്മതം വാങ്ങി ഇടവരമ്പുകൾ തട്ടി നിരപ്പാക്കിയ വഴി ഇപ്പോഴും ബാക്കിയുണ്ടോ? എങ്കിൽ കാറിൽ മുററത്തു ചെന്നിറങ്ങാമായിരുന്നു.

ജാഥ കടന്നുപോയി.

ടെലിഫോണിൽ ധാരാളം അസ്വാസ്ഥ്യങ്ങളുണ്ടായിരുന്നു. ഏട്ടൻെറ വാക്കുകൾ മുറിഞ്ഞും ചുരുങ്ങിയുമിരുന്നു. എന്താണ് പറഞ്ഞത്? അച്ഛന് രോഗം കൂടുതലായെന്നു മാത്രമാണോ? അതോ?

വെള്ളം കൊടുക്കൽ. നിശ്ശബ്ദമായ, നാടകീയത നിറഞ്ഞ രംഗം മനസ്സിൽ കണ്ടു.

-മക്കളെല്ലാവരും അടുത്തു വരൂ!

ഇടുങ്ങിയ മുറിനിറച്ച് ആളുകൾ, പുറത്ത് ഫലമറിയാൻ കാത്തുനില്ക്കുന്നവർ, ഊർദ്ധ്വനോ ചിന്നനോ എന്നു തർക്കിക്കുന്ന വിദഗ്ധർ. തട്ടിൻപുറത്ത് പണ്ടെങ്ങോ വെച്ച കാശിജലം കൊണ്ടുവന്ന് ചെറിയ ഓട്ടുകിണ്ടിയിൽനിന്നു ചുണ്ടു നനയ്ക്കാൻ ഒഴിച്ചുകൊടുക്കൽ. അന്ത്യത്തിൻെറ അറിയിപ്പുവരെ അടക്കിനിർത്താൻ ബാദ്ധ്യത തോന്നിയ വിലാപങ്ങളുടെ അസ്വാസ്ഥ്യം. എന്തേ പറഞ്ഞത്?

കുന്നിറങ്ങി മുസാവരി ബംഗ്ലാവും കടന്ന് പഴയ തലമുറയിലെ പ്രസിദ്ധ തേവടിശ്ശി- 'സർക്കിളിൻസ്പെക്ടർ നാണി!' എൻെറ ഗ്രാമക്കാർക്കു നർമ്മബോധമില്ലെന്ന് ആരാണു പറഞ്ഞത്?- യുടെ പടിപ്പുര കാണുന്ന വളവു കടന്ന് ആരുടെയോ ശവക്കല്ലറ കടന്ന് ചെറിയ പട്ടണത്തിൻെറ വിലാസം തേടുന്ന അങ്ങാടിയിലേക്ക്.

ഇവിടെയും ഉണ്ണിക്കു പറയാനുണ്ടാവും. എന്തിനാണ് അവനെ വീണ്ടും ഓർക്കുന്നത്? അവൻ ഇന്നു വരില്ല. അറംപററിയ അസുരവിത്ത്. അവൻ ഈ രംഗം കണ്ടാൽ പറയും: നോക്കൂ, ഞാൻ പറയാറില്ലേ, റെയിൽവെ ഗെയിററടച്ചിരിക്കുന്നു. എപ്പോഴും എൻെറ യാത്രയിൽ തിരക്കുള്ളപ്പോഴെല്ലാം റെയിൽവേ ഗെയിററുകളടയും.

ഡ്രൈവറോടു പറഞ്ഞു: നാണുവിനു വേണമെങ്കിൽ നിർത്തി ചായ കുടിക്കാം.

വേണ്ട.

അപ്പുറത്തും ഇപ്പുറത്തും നിരയായി നിന്നുകഴിഞ്ഞ വാഹനങ്ങളെ നോക്കി വിരസതയോടെ പറഞ്ഞു: കുറച്ചു സമയം പിടിക്കും.

ഉണ്ണിയുടെ കണക്കുകൂട്ടൽ തെററി. അവൻെറ അഭിപ്രായത്തിൽ എപ്പോഴും എതിർവശത്തെ ഗെയിററാണ് ആദ്യം തുറക്കുക. അവൻ അതിനെപ്പററി എഴുതിയിട്ടുണ്ടോ? അതോ പറഞ്ഞതാണോ? അവൻ എഴുതുന്നത് അസ്വസ്ഥത

യുണ്ടാക്കുന്നതുകൊണ്ട് പലപ്പോഴും പലതും വായിക്കാതെ വിടുകയാണു പതിവ്. അവൻെറ വാക്കുകളിൽ, ആദ്യമെത്തിയ നമ്മൾ കാത്തുനില്ക്കുമ്പോൾ എതിർവശത്തെ ഗെയിററു തുറന്ന് പിന്നീടു വന്നുകൂടിയ വാഹനങ്ങൾ ഓരോന്നായി കടന്നുപോകുന്നു. ....ഇല്ല, ഇത്തവണ തുറന്നത് മുമ്പിലെ ഗെയിററുതന്നെ. വഴി കിട്ടി.

രോഗം, ചികിത്സ, മരണം, പുലകുളി, പതിനാറ്- മക്കൾ എന്തൊക്കെ ചെയ്തു എന്ന കണക്കെടുപ്പ് നാട്ടുകാർ നടത്തുന്നത് അവസാനത്തെ സേവനങ്ങൾവെച്ചുകൊണ്ടാണ്. ''എന്തൊക്കെ ചെയ്തിട്ടെന്താ? അവസാനം തൊട്ടു വെള്ളം കൊടുക്കാനുണ്ടായില്ല. കുരുത്തംകെട്ടോൻ.'' പലരെപ്പററിയും പറഞ്ഞു കേട്ടിട്ടുണ്ട്.

ബാലൻസ്ഷീററിലെ ഏററക്കുറച്ചിലുകളെപ്പററി ആരും ആലോചിച്ചിരിക്കില്ല. ആർക്കും തുടർച്ചയായി അടയാറിൽ കാവൽനില്ക്കാൻ സമയമുണ്ടായിരുന്നില്ല. അതുകൊണ്ട് ഊഴമിട്ടു താമസിച്ചു കാററാടിമരങ്ങളുടെ നടുവിൽ കമ്പിവേലിക്കടുത്ത് പരന്നുകിടക്കുന്ന കെട്ടിടങ്ങൾ. പുറത്ത് രോഗികളുടെ കൂടെയെത്തുന്ന പരിചാരകന്മാരെക്കൊണ്ടു കഴിയുന്ന ഒരു കുടുംബത്തിൻെറ പഴയ കെട്ടിടത്തിലെ മുറി വാടകയ്ക്കെടുത്തു. ഹോസ്പിററലിൽ പ്രവേശനത്തിനു കൂടെ പോയതും മുറി സംഘടിപ്പിച്ചതും അപ്പുവായിരുന്നു. രണ്ടാമത്തെ ആഴ്ച ലീവുവാങ്ങി മദ്രാസിലെത്തി അപ്പുവിനെ നാട്ടിലേക്കയച്ചു.

വാർഡിൽ വൈകുന്നേരമേ സന്ദർശകർക്കു പ്രവേശനമുള്ളു. ചുകന്ന കമ്പിളികൊണ്ട് അരവരെ മൂടിക്കിടക്കുന്ന അച്ഛൻെറ അടുത്ത് നാട്ടിൽ നിന്നു കൂടെവന്ന പരിചാരകൻ എപ്പോഴുമുണ്ട്. കോബോൾട്ട് തെറാപ്പികൊണ്ട് അസ്ഥികൂടത്തിനകത്തേക്ക് ഉണങ്ങിവലിഞ്ഞ ശരീരം. സംസാരിക്കാൻ പ്രയാസമുണ്ടായിരുന്നു.

വാടകമുറിയിൽ പകൽ കഴിച്ചുകൂട്ടാൻ വയ്യ. പുറത്തു വീട്ടുകാരുടെ വെപ്പും തീനും ശകാരവും. കടുംനിറത്തിലുള്ള ചേലകൾ ഉണങ്ങാനിട്ട തളത്തിലൂടെ കടന്നുപോകണം മുറിയിലേക്ക്. എല്ലാവർക്കുംകൂടി ഉപയോഗിക്കാനുള്ള കുളിമുറി. അതിൻെറ വാതിലടയില്ല. അടിഭാഗം കുട്ടികൾ വരയ്ക്കുന്ന സൂര്യോദയത്തിൻെറ ആകൃതിയിൽ ദ്രവിച്ചിരിക്കുന്നു. പകൽ കൊടുംചൂടിൽ ബീച്ചിൻെറ വക്കിൽ കാണുന്ന ഇത്തിരി തണലുകൾ തേടി നടക്കും. മൂന്നാംദിവസമാണ് പാലത്തിനടുത്തുള്ള ബസ് സ്ററോപ്പിൽ കോൺക്രീററ് ബെഞ്ചുകൾ കണ്ടത്. യാത്രക്കാർ മാറുന്നതുകൊണ്ട് ആരും ചോദിക്കില്ല, എപ്പോഴും ബസ് കാക്കുകയാണെന്ന ഭാവത്തിൽ അലസമായിരിക്കുന്ന യാത്രക്കാരനെപ്പററി. താഴെ തടാകത്തിനപ്പുറത്ത് പച്ചപ്പടർപ്പുകൾക്കു മുകളിൽ വലിയ വെണ്മാടം ഉയർന്നു നില്ക്കുന്നു. ആരുടെയോ കൊട്ടാരമാണ്. തമിഴ്നാടിൻെറ ഏതോ ഭാഗത്തു ചില ഗ്രാമങ്ങൾ ഭരിച്ച ഒരു ഭരണാധിപൻെറ. അമ്പത്തഞ്ചിൽ ഉദ്യോഗം തേടി നടക്കുന്ന കാലത്ത് നഗരത്തിൽ നേർത്തെ എത്തിപ്പെട്ട പഴയ സഹപാഠികളുടെകൂടെ അവിടെയെല്ലാം ചുററിനടന്നിട്ടുണ്ട്. കൊട്ടാരത്തിലെ പുതിയ തലമുറയിലെ അവകാശികൾ നിരന്തരമായി ചൂതാട്ടം നടത്തി. പണം വലിച്ചെറിയാനും തിരിച്ചെടുക്കാനും വരുന്നവർ. അവിടെ കൊലപാതകങ്ങൾ

നടന്നു. മൂന്നാമത്തെ പെൺകിടാവിൻെറ ചീർത്തശവം തടാകത്തിൽ പൊങ്ങി നടന്നപ്പോഠം കൊട്ടാരത്തിൽ കാക്കിയുടുപ്പുകഠം കയറി.

നാലുമണിയാവുമ്പോഠം ആസ്പത്രിയുടെ ഗെയ്ററ് തുറക്കുന്നു. ആദ്യത്തെ തള്ളിക്കയററം കഴിയുന്നതുവരെ കാത്തുനില്ക്കും. ഇരുവശവും നോക്കാതെ വരാന്തയിലൂടെ നടന്ന് വാർഡിൽ കയറി അച്ഛൻെറ കട്ടിലിനരികിൽ എത്തുന്നു. കണ്ണടച്ചു കിടക്കുകയാണെങ്കിൽ കൂടെ നില്ക്കുന്ന ശങ്കരൻ നായരോടു പറയും:

വിളിക്കണ്ട.

എന്നും ഒരേ ചോദ്യങ്ങഠം ചോദിക്കണം.

ഭക്ഷണം കഴിച്ചോ?

കൊറച്ച് മൂസമ്പീടെ നീര്. ന്നലെ രാത്രി കഞ്ഞിവേണംന്നു പറഞ്ഞു. രണ്ടു സ്പൂണേ കഴിച്ചുള്ളു. പിന്നെ വേണ്ട.

ഡോക്ടർ വരാറില്ലേ?

രണ്ടുനേരൂം വരും. നാളെ സൂചിണ്ടാവും തോന്ന്ണൂ.

പിന്നെ ഒന്നും പറയാനില്ല. ശങ്കരൻ എന്നും പറയും, ക്ഷീണത്തിനു കുറവില്ല.

ഉറങ്ങുകയാവില്ല. എല്ലാം കേട്ടുകൊണ്ട് അനങ്ങാതെ കിടക്കും. കണ്ണു തുറന്നാൽത്തന്നെ സംസാരിക്കാൻ പുതുതായി ഒന്നുമില്ലാത്തതുകൊണ്ട് വെറുതെ ചുണ്ടമർത്തിപ്പിടിച്ചു കിടക്കും.

കുനിഞ്ഞു കട്ടിലിനടുത്തേക്കു താണാലേ പറയുന്നതു മനസ്സിലാവൂ.

''കുട്ടൻെറ കത്തില്ലേ?''

''ഉവ്വ്.''

''നിനക്കു പോണ്ടേ?''

''ഉണ്ണിയോ ഏട്ടനോ വരട്ടെ. തിരക്കില്ല.''

പുറത്തു വരാന്തയിൽ തലയിൽ മുണ്ടിട്ടു മൂടിയ കറുത്ത രൂപങ്ങഠം, മൂക്കിൽ നിന്നും വലിയ റബ്ബർക്കുഴലുകഠം. പക്ഷികളുടെ കാർട്ടൂൺചിത്രങ്ങളെ ഓർമ്മിച്ചുകൊണ്ട് ജനറൽവാർഡിലെ രോഗികഠം കണ്ണാടിവാതിലുകഠംക്കപ്പുറത്തു നീങ്ങുന്നത് കാണാതിരിക്കാൻ ശ്രദ്ധിക്കും.

പോരുമ്പോഠം ശങ്കരൻ സംതൃപ്തനായിരുന്നു. ആസ്പത്രികാൻറീനിലെ ഭക്ഷണത്തെപ്പററി മതിപ്പാണ്. നാട്ടിൽ തിരിച്ചെത്തിക്കഴിഞ്ഞശേഷം അങ്ങാടിയിലും വീടുകളിലും മദിരാശിവാസത്തിൻെറ കഥകഠം പറയാനുണ്ടാവും: ഭാഗ്യം ചെയ്ത ആളാണ് മൂപ്പര്. എന്താ ആസ്പത്രി! ഒന്നിന്വോക്കണം. പോന്ന നാലാൺകുട്ടികള്! ഒരാള് പോരുമ്പോഴയ്ക്ക് ഒരാള്. നമ്മളാച്ചെലരാച്ചാൽ ൻെറ കൂട്ടരേ, അവടത്തെ ചെലവാലോചിക്കുമ്പോഠം രാമനാരായണാ ജപിച്ച് ഇവിടെ ഒരു ഭാഗത്തു കെടക്കാൻ പറയ്യേള്ളു.

ഏട്ടൻ എല്ലാ കാര്യത്തിലും കൃത്യമായി ആസൂത്രണം നടത്തുന്ന ആളാണ്. അങ്ങോട്ടുള്ള യാത്രയ്ക്ക് ഫസ്ററ് ക്ലാസ്സിൽ രണ്ടു ബെർത്തുകഠം, അടുത്ത സ്ലീപ്പറിൽ ശങ്കരൻ നായർക്ക്. ആദ്യത്തെ ആഴ്ച കഴിയുമ്പോഴേക്ക് രാജൻ ലീവെടുത്താൽ മതി. അതു കഴിഞ്ഞാൽ ഉണ്ണി, പിന്നെ അപ്പു. ആകെ ചെലവ് ഇത്ര വരും. ഇത്ര ഓരോരുത്തർ കരുതിക്കൊള്ളു. ശാസനയില്ല, അധികാരമില്ല.

കടമകളെപ്പററി ഓർമ്മിപ്പിക്കലില്ല. പരീക്ഷയടുത്ത നാളുകളിൽ അലാറം വെച്ച് ഉറക്കവും പഠിപ്പും നടത്തുന്ന സൂക്ഷ്മതയോടെ എല്ലാം നിർദ്ദേശിക്കുന്നു.....

കാറു നിർത്താൻ പറഞ്ഞു. ഇടത്തോട്ടു രണ്ടു വഴികളുണ്ട്. ആദ്യത്തേതോ രണ്ടാമത്തേതോ? നാണൂ പതുക്കെ. നോക്കട്ടെ. ഈവഴിതന്നെ. രണ്ടാമത്തെ വഴി. നൊട്ടണാലിക്കലെ മേല്പുരയില്ലാത്ത ഭഗവതിക്കാവും വലിയ അരയാൽ മരവും അടുത്താണ്. ഈ വഴിതന്നെ. ഒരിക്കലേ അപ്പുവിൻെറ വീട്ടിൽ പോയി ട്ടുള്ളു.

കടവിനു മുമ്പായി വലതുഭാഗത്തെ വലിയ വീടുകാണാം. പാടം കടന്ന പ്പോഠം വ്യക്തമായി ഓർമ്മവന്നു.

വലിയ വീടിൻെറ പിന്നിലെ ചെറിയ വാടകവീട്ടിലാണ് അപ്പുവിൻെറ കുടുംബം. ചെറിയ കുട്ടി ഗേയ്ററിലുണ്ട്. ധാരാളമായി വാരിത്തേച്ച കൺമഷി കലങ്ങിയിരിക്കുന്നു. തിളങ്ങുന്ന ഉടുപ്പ്. നാടവാലൻകിളിയെപ്പോലെ മുടി യിൽനിന്ന് ഒരു നീണ്ടറിബൺ തൂങ്ങിക്കിടക്കുന്നു.

കുട്ടി തിരിഞ്ഞുനിന്നു വിളിച്ചുപറഞ്ഞു: ''അമ്മേ രാജമ്മാമ വന്നു.''

ഹേമ തയ്യാറായിട്ടുണ്ട്. പുറത്തു വന്നു ചോദിച്ചു: ''രാജേട്ടൻ കയറണില്ലേ?''

''ഇല്ല. വേഗം പോകാം.''

യാത്രയുടെ കഴിഞ്ഞ രണ്ടു മണിക്കൂറിലൊരിക്കലും തോന്നാത്ത അക്ഷമ പതിനഞ്ചു നാഴിക അടുത്തെത്തിയപ്പോഠം തോന്നി. അപ്പുവോ ഏട്ടനോ വിവരമറിയിച്ചിട്ടുണ്ടാവും. അതാണല്ലോ ഇവർ ഒരുങ്ങിനില്ക്കുന്നത്.

''നാണു തിരിച്ചോളു.''

ഹേമയുടെ പിറകെ മൂത്തമകളുണ്ട്. അവഠക്ക് എത്ര വയസ്സുകാണും? പതിനൊന്നോ പന്ത്രണ്ടോ? അപ്പു നേരത്തേ വിവാഹം കഴിച്ചിരുന്നു. പെൺ കുട്ടി ചിരിച്ചു. ഈശ്വരാ! തനിക്കുമാത്രമറിയുന്ന ധർമ്മസങ്കടത്തിൻെറ നിമിഷ മാണിത്. ഈ കുട്ടിയുടെ പേരെന്ത്? അപ്പുവിൻെറ മൂത്തമകളുടെ. മുമ്പ് ഓർമ്മ യുണ്ടായിരുന്നു.

''എന്തെടീ'' എന്നുമാത്രം ചിരിച്ചുകൊണ്ടു വിളിച്ചു. ആവശ്യത്തിലേറെ ഇറക്കമുള്ള പാവാട നിലത്തിഴയുന്നു. അവഠം അപ്പുവിനെപ്പോലെ വെളുത്തി ട്ടാണ്. നേരത്തെ ഉടുപ്പിട്ട് തയ്യാറായി നിന്നതുകൊണ്ടാവണം കഴുത്തിനു ചുററും ജാക്കററ് നനഞ്ഞിരിക്കുന്നു. മുഖത്തു വിരൽകൊണ്ടു പൗഡർ മാഞ്ഞ അടയാളം വേറിട്ടു കാണാം.

ഹേമ ഒതുക്കുകളിറങ്ങി വന്നപ്പോഠം ചോദിച്ചു: ''അപ്പു....ഏട്ടൻ ആളയച്ചിട്ട് ഇന്നലെ പോയതാണ്. അധികാണ്. രാജേട്ടൻ വരുമ്പോഠം ഈവഴി വരും. ഒരുങ്ങിനിന്നോളാൻ പറഞ്ഞയച്ചിരുന്നു ഇന്ന്, ആ വേട്ട്വേച്ചെക്കനെ.''

കുട്ടികഠം ആദ്യം കാറിൽ കയറി. ഹേമയും പിന്നിൽ കയറിയപ്പോഠം വാതി ലടച്ചു മുൻവശത്തു കയറി ബീഡി കത്തിച്ചു.

പാലത്തിൻെറ ചുവട്ടിൽ പുഴ മണൽക്കാടായിരിക്കുന്നു. വടക്കെ പുഴയുടെ ഓരത്ത് പണ്ടൊക്കെ വെള്ളമുണ്ടായിരുന്നു. ഈ പാലത്തിൻെറ പണി നടക്കുന്നകാലത്ത് ഇവിടെ ഇടയ്ക്കിടെ വന്നിരുന്നു. റിസഠംട്ടറിയാൻ, വാൻ

ടഡുകം നോക്കാൻ, ലൈബ്രറിയിൽനിന്നു പുസ്തകം വാങ്ങാൻ. അക്കാലത്ത് രണ്ടു പുഴയിലും വെള്ളമുണ്ടായിരുന്നു. രണ്ടു പുഴകളുടെ സംഗമം. പാലംപണിക്കാലത്ത് വരുമ്പോൾ ടാറിൻെറ മണവും കോൺക്രീററ് മിക്സറുകളുടെ ശബ്ദവും അകലത്തുനിന്നുതന്നെ അറിയാമായിരുന്നു. സംഗമത്തിൽ ജലവും ജലവും തമ്മിൽ ഏററുമുട്ടുന്ന ഘോഷമില്ല. ഇടവപ്പാതിക്കും തുലാവർഷത്തിലും പുഴകളായി മാറുന്ന നീണ്ട മണൽപ്പരപ്പുകൾ പാലത്തിൻെറ ചുവട്ടിൽ കണ്ടുമുട്ടുന്നു.

ഉണ്ണിയാണ് പുഴയെപ്പററി കൂടുതൽ പറയാറ്. ഞങ്ങൾക്കെല്ലാവർക്കും പ്രിയപ്പെട്ടതായിരുന്നു പുഴ എന്നും. പഠിക്കുന്നകാലത്ത് മനസ്സിൽ ഒരു സ്വപ്നമുണ്ടായിരുന്നു. അമ്മയുടെ താവഴിയിൽ ബാക്കികിടക്കുന്ന കുന്നിൻെറ നെറുകയിൽ കുടിപാർക്കുന്ന ചെറുമനെ മാററിത്താമസിപ്പിക്കണം. അവിടെ ഒരു ചെറിയ വീടു വേണം. മുററത്തു നിന്നാൽ വയൽ കാണാം, പുഴ കാണാം. വീണ്ടും വയലുകൾ തുടങ്ങുന്നേടത്തു വരിയായി അത്തിമരങ്ങൾ കാണാം. അകലെ വെള്ളിയാംകല്ലും കാണാം.

ഈ പുഴ അവസാനിക്കുന്നതിനടുത്ത് താമസിക്കുന്ന പ്രായംചെന്ന കവി പാലംപണിയെപ്പററി എഴുതിയിരുന്നു: ''ചിരി വരുന്നുണ്ടതു ചിന്തിക്കുമ്പോൾ, ഇനി നീയീപ്പാലത്തിൻ നാട്ടനൂഴും.''

പശ്ചിമഘട്ടത്തിൻെറ താഴത്തെവിടെയോ അണക്കെട്ടു വന്നപ്പോൾ പുഴ മണൽക്കാടായി മാറി. കരയിടിഞ്ഞുണ്ടായ വയലിൽ വേനൽക്കായ്കറിയുടെ വള്ളിപ്പടർപ്പുകൾ, മണലിൽ മീനച്ചൂടിൻെറ നാളങ്ങളും ഓളങ്ങളും.

ഏട്ടൻ പറഞ്ഞത് എന്തായിരുന്നു? അച്ഛന്.... എങ്കിൽ, പക്ഷേ, അങ്ങനെയാണെങ്കിൽ, എന്നാലും.....എത്തുന്നതിനു മുമ്പ്.... എത്തുന്നതിനു മുമ്പ്....

വീണ്ടും മീനവെയിലിൽ ആടിയുലയുന്ന മനുഷ്യരൂപങ്ങൾ. താളം മുമ്പു കേട്ടതുതന്നെ. കഴിഞ്ഞില്ലേ? അടുക്കുമ്പോൾ മഞ്ഞക്കുറികളും ചുവപ്പുപട്ടുകളും കണ്ടു. ഇടയ്ക്കു നിരത്തു നിറഞ്ഞുനില്ക്കുന്നു; പാളയിൽ കുറുവടിയും തട്ടി പാടുകയാണവർ. പണ്ട് അനിരുദ്ധനെ സ്വീകരിക്കാൻ ഉഷ മണിയറയിൽ ചെയ്ത ഒരുക്കങ്ങൾ.

''പതുക്കെ നാണൂ, പതുക്കെ.'' എൻെറ ശബ്ദം പതറിയിരുന്നു. പരിഭ്രമം ഒതുക്കാനായില്ല. നേരത്തെ കടന്നുപോയ ലഹരി വേറെ. ഇതു വേറെ. ടാറുരുകുന്ന പാതയിൽ നഗ്നപാദങ്ങൾ താളം ചവിട്ടുന്നു. കവുങ്ങിൻപാളകളിൽ മഞ്ഞൾ തേച്ച കുറുവടികൾകൊണ്ട് സൃഷ്ടികർമ്മത്തിൻെറ ചലനങ്ങൾ അനുകരിക്കുന്നു.

ഭ്രാന്തൻതാളങ്ങളും ലഹരിപുരണ്ട വാക്കുകളും അടുത്തേക്കടുത്തേക്കു വന്നു.

ഞാൻ തിരിഞ്ഞുനോക്കിയില്ല. അപ്പോൾ ഞാൻ ശരിക്കും ഉണ്ണിയെ അസൂയയോടെ ഓർമ്മിച്ചു. കേൾക്കാനുള്ളവർ എട്ടും പതിനൊന്നും വയസ്സായവരാണെങ്കിൽക്കൂടി അവൻ അദൃശ്യമായ ക്ലാസ്സുമുറിയിലെ പ്രസംഗപീഠത്തിൽ നിന്നെന്നപോലെ ശരീരത്തിനു നിരക്കാത്ത കനത്ത ശബ്ദത്തിൽ 'ഫാലിക്ക്

വർഷിപ്പി' നെപ്പററി പറയും. കാമാഖ്യക്ഷേത്രവും കാടാമ്പുഴയിലെ പൂവു മൂടുന്ന കുഴിയും നിലവിളക്കിൻെറ ഉൽപത്തിയുമൊക്കെ വിഷയങ്ങളാക്കും.

ദൈവമേ, അവർ അടുത്തുവരുന്നു. തെറിവാക്കുകളുടെ അഭിഷേകം. ഗായകരുടെ ബോധധാരയിൽ ഇപ്പോ൦ പൊട്ടിവിടർന്ന പുതിയ പ്രവാഹത്തിൽ നീന്തിത്തുടിക്കുന്നത് ഏതോ വിഷയലമ്പടനായ ഒരു കത്തനാരാണ്.

ഞാൻ കേ൦ക്കുന്നു, എൻെറ പിറകിൽ ഹേമ കേ൦ക്കുന്നു, രണ്ടു ചെറിയ പെൺകുട്ടികാ൦ കേ൦ക്കുന്നു.

ഞാനൊന്നും കാണുന്നില്ലെന്ന മട്ടിൽ, കേ൦ക്കുന്നില്ലെന്ന മട്ടിൽ മന്ത്രം ചൊല്ലുംപോലെ സംസാരിച്ചു. ചുററുമുള്ള ശബ്ദങ്ങാ൦ പെരുകിയപ്പോ൦ അതു മുക്കിക്കളയണമെന്ന വാശിയോടെ കൂടുതൽ ഉറക്കെ സംസാരിച്ചു. അർത്ഥമില്ലാത്ത, തുടർച്ചയില്ലാത്ത വാചകങ്ങാ൦. അറിയുമോ പണ്ട് ഞങ്ങാ൦ നാലാളുംകൂടി തൃപ്രങ്ങോട്ടു പോയപ്പോ൦.... ഹേമയ്ക്കറിയുമോ അമ്മ പറഞ്ഞ താണ്....

ഹേമയ്ക്കറിയില്ല, കുട്ടികാ൦ക്കറിയില്ല, എനിക്കറിയില്ല. ഓട്ടപ്പാത്രംപോലെ ഞാൻ വെറുതെ ഒച്ചയുണ്ടാക്കുന്നു. എന്നിട്ടും തോററുപോയി.

കൂടാരങ്ങാ൦ പൊളിച്ചുപോയ ഉത്സവപ്പറമ്പിൽ അടിഞ്ഞുകിടക്കുന്ന ബലൂൺതുണ്ടുകളും കടലാസുകഷണങ്ങളുംപോലെ എൻെറ വാക്കുകാ൦ ചുററും ചിതറിക്കിടന്നു.

വഴിയൊഴിഞ്ഞപ്പോ൦ പരുപരുത്ത ശബ്ദത്തിൽ പറഞ്ഞു:

വിട്ടോ, വേഗത്തിൽ വിട്ടോ.

അച്ഛൻ നാലഞ്ചുകൊല്ലം മീനഭരണിക്കു പോയിട്ടുണ്ട്. യാത്ര പുറപ്പെടു മ്പോഴോ തിരിച്ചുവരുമ്പോഴോ വീട്ടിലുണ്ടായിട്ടില്ല. സംഘംചേർന്ന് ഇതു പോലെ തെറിപ്പാട്ടുകാ൦ പാടി വഴിനീളെ....അങ്ങനെയായിരുന്നോ അച്ഛ ൻെറയും തീർത്ഥാടനങ്ങാ൦?

ചെറിയ കുട്ടി മൂത്തവളോടു ചോദിച്ചു: ''നമ്മള് കടല് കാണ്വോ?''

അപ്പുവിൻെറ മൂത്തമകാ൦ക്ക് കാരണമില്ലാതെ ദ്വേഷ്യം വന്നു.

''ബസ്സില് പോവുമ്പോ കാണില്ലല്ലോ. പിന്നെങ്ങന്യാ ഇപ്പോ കാണ്വാ?''

''ഒരീസം കണ്ടൂലോ.''

ഹേമ പതുക്കെ ശാസിച്ചു: മിണ്ടാതിരിക്കിൻ. എന്നിട്ട് പതുക്കെ നെടുവീർ പ്പിട്ട്, എന്തിനാണെന്നറിയില്ല, പ്രാർത്ഥിച്ചു: ഗുരുവായൂരപ്പാ!

ആവശ്യമില്ലാതെ വീണ്ടും അടയാറിൽ രണ്ടു തവണയായി കഴിച്ചുകൂട്ടിയ പതിനഞ്ചുദിവസങ്ങളോർത്തു. കമ്പിവേലിക്കു പിന്നിൽ മുഷിഞ്ഞ തുണി കൊണ്ടു തലമൂടി വായിലൂടെയും മൂക്കിലൂടെയും റബ്ബർക്കുഴലുകളിട്ടു നില് ക്കുന്ന മനുഷ്യരെ പിന്നീട് പേടിസ്വപ്നങ്ങളിൽ കണ്ടിട്ടുണ്ട്. സർപ്പന്തുള്ളലിൽ കൊററിയുടെ വേഷംകെട്ടി വരുന്ന കുട്ടികളെപ്പോലെ, മൂന്നാംകാലിൽ ഉണക്കരി യിൽ വെയ്ക്കുന്ന നാളികേരം ഓലമടൽ ചീന്തിവെച്ച കൊക്കുകൊണ്ട് കൊത്തി യെടുക്കാം. കൊററിയെ അമ്പെയ്യാൻ വേടൻ. വേടൻ നാടൻ വിദൂഷകനാണ്.

വിദൂഷകൻ!

നാടകത്തിൽ ആദ്യം വേഷംകെട്ടിയത് വിദൂഷകനായാണ്. നാടകം പഠിപ്പിക്കാറുള്ള ഡ്രോയിങ് മാസ്ററർ പറഞ്ഞു: രാജൻ കോമഡി സ്ററാറാവും!

കോമഡി സ്ററാർ!

വെറുതെ ഉള്ളിലെവിടെയോ ഒരു ചിരിപൊട്ടി. അരുത്. ഞാനിപ്പോഠം ഉള്ളിൽ കരയേണ്ടതാണ്. അച്ഛൻെറ അന്ത്യനിമിഷങ്ങളാവുമിപ്പോഠം. എഴുപത്തൊന്നു വർഷങ്ങളുടെ ചരിത്രത്തിൻെറ അവസാനവരികളിൽ സമാപ്തം കുറിക്കാനൊരുങ്ങി കാലത്തിൻെറ കൈവിരലുകഠം സഞ്ചരിക്കുന്നു. ഹേമ പ്രാർത്ഥിക്കുകയാണോ? അവസാനത്തെ നിമിഷങ്ങളെ വേണമെങ്കിൽ സങ്കല്പിക്കാം. അതിനുപകരം പറങ്കിമാവിൻതോപ്പുകഠംക്കിടയിൽ ഉയർന്നുവരുന്ന പുതിയ സർക്കാർ വർക്കുഷോപ്പിനെപ്പററി പത്രങ്ങളിൽ വന്ന വാദപ്രതിവാദങ്ങഠം ഓർമ്മിക്കാൻ ശ്രമിച്ചു. ഗുരുവായൂർ നിരത്തിലെത്തുന്ന കവലയിൽ പുതിയൊരു ടൂറിങ് സിനിമ വരുന്നു.

കോമഡിയന്മാരെപ്പററിയുള്ള കഥകഠം കേഠംക്കാൻ ഇഷ്ടമായിരുന്നു. സിനിമ കണ്ടവരെ അവർ ചിരിപ്പിച്ച തമിഴ്ഫലിതങ്ങഠം പറഞ്ഞുകേട്ടതൊക്കെ പഠിച്ചുവെച്ചിരുന്നു. അടുത്തൊന്നും സിനിമയില്ലാത്തതുകൊണ്ട് പട്ടണത്തിൽ നിന്നു വരുന്നവർ പറയുന്നതു കേട്ടു തൃപ്തിപ്പെടണം.

വളരെ മുതിർന്നശേഷമാണ് ആദ്യത്തെ സിനിമ കാണുന്നത്. ഹൈസ്ക്കൂളിലെ അവസാനത്തെ ക്ലാസ്സിൽ പഠിക്കുമ്പോഠം ഏട്ടൻെറ ജോലിസ്ഥലത്തു വെച്ച്. പൂജവെപ്പിൻെറ ഒഴിവിൽ അപ്പുവിനേയും ഉണ്ണിയേയും കൂട്ടി ഏട്ടൻെറ ആദ്യത്തെ ജോലിസ്ഥലത്തു വിരുന്നുചെന്നതാണ്.

ആ സിനിമ പിന്നെ മറന്നുപോയി. ഉണ്ണി അന്ന് ചെറിയ കുട്ടിയാണ്. എന്നിട്ടും അവനെല്ലാം ഓർമ്മയുണ്ടത്രേ! കുററംചെയ്തവരെ ആരെന്നു നോക്കാതെ ശിക്ഷിക്കുന്ന രാജാവിൻെറ കഥ. സങ്കടക്കാർക്ക് എപ്പോഠം വേണമെങ്കിലും മുന്നിൽ കെട്ടിത്തൂക്കിയ മണിയടിക്കാം. ഒരിക്കൽ മണിയടിച്ചത് പശുവാണ്. പശുക്കിടാവ് രാജകുമാരൻെറ രഥം കയറി ചത്തുപോയി. രാജാവ് മകന് മരണശിക്ഷ വിധിച്ചു.

അമ്മയുടെ പുലകുളികാലത്ത് മക്കഠം ഒത്തുചേർന്നപ്പോഴാണ് ഉണ്ണി കഥ ഓർമ്മിച്ചുപറഞ്ഞത്. സിനിമയ്ക്ക് വിദൂഷകൻ കാളിയൻ രത്നമാണെന്നു കരുതുന്നു. ഉണ്ണിക്കു ചിത്രത്തിൻെറ പേരോർമ്മയുണ്ട്, കൂടെ വന്ന ഏട്ടൻെറ സഹപ്രവർത്തകൻെറ പേരും ഓർമ്മയുണ്ട്.

''ഉണ്യേട്ടൻ വരില്ലേ?''

ഹേമ ചോദിച്ചു.

അവളും ആ നിമിഷത്തിൽ ഉണ്ണിയെപ്പററി ആലോചിക്കുകയായിരുന്നോ?

കഴിഞ്ഞതവണ കണ്ടത് യാദൃച്ഛികമായിട്ടാണ്. അവൻ തൽക്കാലം തങ്ങുന്ന ലോഡ്ജിലെ മുറിയിൽവെച്ച്. കൊക്കക്കോളയൊഴിച്ച റമ്മു കുടിച്ച് കർക്കശശബ്ദത്തിൽ തിരിയുന്ന പുരാതനമായ ടേബിഠംഫാനിൻെറ സമീപത്ത് കട്ടിലിൽ ചുവർചാരിക്കിടന്ന് നാലഞ്ചുപേരോടു സംസാരിക്കുന്നു. ജപ്പാനിലെ ഹരകിരിയെപ്പററിയും ആസ്ത്രേലിയൻ പ്രാകൃതവർഗ്ഗക്കാരുടെ ബൂമെറാംഗിനെപ്പററിയുമൊക്കെ.

അപവാദങ്ങ〈, അവനെപ്പററിയുള്ള കഥക〈 ഞാനും ഒരുപാടു കേട്ടിരുന്നു. കണ്ണിൻെറ താഴ്വരയിൽ കൂടുതൽ കറുത്ത നിഴലുക〈 അലിഞ്ഞു ചേർന്നിരിക്കുന്നു. കൈത്തണ്ടക〈 തടവിക്കൊണ്ടിരുന്നു. കടന്നുചെന്നപ്പോ〈 അവൻ നടുങ്ങുമെന്നു കരുതി. ചിരിച്ചു. എഴുന്നേററില്ല. ചെറിയ സദസ്സിനോടു പറഞ്ഞു: ''എൻെറ ബ്രദർ. പ്രസാദ്, ആ സ്ററൂ〈 നീക്കിയിടൂ. ഒരു ഗ്ലാസ്!''

ഞാൻ സംശയിച്ചാണിരുന്നത്. അവനെ നേർക്കുനേരെ നോക്കാതെ കൂട്ടുകാരെ നോക്കി ചിരിച്ചുവെന്നുവരുത്തി ഇരുന്നു.

''ഞങ്ങളുടെ കുന്നിൻപുറത്ത് ഒരു പാലമരമുണ്ടായിരുന്നു. ആ കഥ ഞാൻ പറഞ്ഞിട്ടില്ലേ? ഈ രാജേട്ടനാണ് അന്നു കൂടെ...''

അവൻെറ വിവരങ്ങ〈 എൻെറ പരിചയക്കാർ എഴുതിയിരുന്നു. ആരോ എഴുതിയ ഒരു കത്തിലുണ്ടായിരുന്നു, മദ്രാസിലെ ഒരു ചേരിയിൽനിന്ന് അവൻ പോളീഷിൽ ചെറുനാരങ്ങ ചേർത്തു കുടിച്ച് ആസ്പത്രിയിലെത്തിയ സംഭവം. രണ്ടുദിവസം കാഴ്ചയില്ലാതെ കിടന്നുവെന്നായിരുന്നു.

സംശയിച്ചു സംശയിച്ച് ഒരു കത്തെഴുതി. എന്നും റീഡയറക്ട്ചെയ്യാൻ നിർദ്ദേശമുള്ള അവൻെറ സ്ഥിരം വിലാസത്തിൽ. നിന്നെപ്പററി കേട്ടത്...

ഏഴാംദിവസം അത്ഭുതപ്പെടുത്തിക്കൊണ്ടു മറുപടി വന്നു. കേ〈ക്കേണ്ടതൊന്നും അവിടെ രാജേട്ടൻെറ അടുത്തെത്തുന്നില്ലല്ലോ എന്നതാണ് ശാപം. ആളുക〈 പൊതുവേ എത്ര അല്പന്മാരാണ്! ബാലിശമായ ഒരു അപവാദ കഥ കിട്ടിയാൽ അവർക്ക് ഒരു മാസത്തേക്ക് ആഹാരമായി. ചവയ്ക്കാനും ഇറക്കാനും അയവിറക്കാനുമൊക്കെക്കൂടി അതു മതി. ശരിയാണ്, രണ്ടുദിവസം ഞാൻ ഒന്നും കണ്ടില്ല. അതുകൊണ്ട് ഒന്നും നഷ്ടപ്പെട്ടുവെന്നു തോന്നുന്നില്ല. കാഴ്ച തിരിച്ചുകിട്ടിയപ്പോ〈 കൂടുതലായി കാണാൻ തുടങ്ങിയിരിക്കുന്നു! പിന്നെ ഇംഗ്ലീഷിലാണ്: അച്ഛൻ ഒരു പാസ്ററ്മാസ്റററാണ്. എന്നെപ്പററി വിഷമിക്കണ്ട.

തെങ്ങിൻതോപ്പുകളുടെ നടുവിലൂടെ പുതുതായി മെററലിട്ട റോഡിലൂടെ നാണുവിൻെറ കാർ പറന്നു. ആൽച്ചുവടും കടന്ന് കൊപ്പരമില്ലിൻെറ പടിവാതിൽക്കലെത്തിയപ്പോ〈 നിർത്തി.

അപ്പോ〈-

നോക്കൂ, അവിചാരിതമായ നിമിഷങ്ങളിൽ, ആവശ്യമില്ലാത്തപ്പോ〈 പണ്ടെപ്പോഴോ ചോദിച്ച ചോദ്യങ്ങ〈ക്ക് മനസ്സ് ഉത്തരം കണ്ടെത്തുന്നു. അപ്പുവിൻെറ മകളുടെ പേർ സുജാത.

''സുജാതേ, ഇറങ്ങിക്കോ.''

പിൻവാതിൽ തുറന്നുകൊടുത്തു. ചെറിയ തുന്നൽപ്പീടികയുടെ വരാന്തയിൽനിന്നാരോ വരുന്നതുകണ്ടു.

''നാണൂ, വണ്ടി ഒതുക്കിയിട്ടോ. അടുത്തു ചില ഹോട്ടലൊക്കെ ഉണ്ട്.''

പോക്കററിൽ തിരഞ്ഞപ്പോ〈 നാണു പറഞ്ഞു:

''സാർ നടന്നോളൂ. എൻെറ കൈയില് പൈസണ്ട്.''

വീട്ടിലേക്കു തിരിയുന്ന ഇടവഴിയിലേക്കു കയറി. ചെറിയ കുട്ടിയുടെ കൈ പിടിച്ചു മുമ്പിൽ നടന്നു. ഹേമയും സുജാതയും ഒപ്പമുണ്ടായിരിക്കും. കോവി

ലകത്തിൻെറ പൊളിഞ്ഞ പടിപ്പുരയ്ക്കകത്തുണ്ട് ഉണ്ണി നില്ക്കുന്നു! സിഗരററു കുററി വലിച്ചെറിഞ്ഞ് മുണ്ടു മടക്കിക്കുത്തി അവൻ ഞങ്ങരം അടുത്തെത്തുന്നത് കാത്തുനിന്നു.

ഞാൻ നിന്നു.

''നീ....നീയെപ്പഴെത്തി?''

''പത്തു മിനിട്ടായി, ജസ്ററിൻ ടൈം. എന്നുവെച്ചാൽ മരണംകഴിഞ്ഞ് ഒരിരുപതു മിനിട്ടായിക്കാണും.''

നടന്നു. നടത്തത്തിനു പുതിയൊരു വേഗതയുണ്ട്. കാലടികളിൽ പൊടുന്നനെ ഒരു നേർത്ത വിറയൽ, ഭിത്തിയിലടിച്ചുവീണ അങ്ങാടിക്കിളിയുടെ അവസാനത്തെ ചലനംപോലെ നെഞ്ചിൽ ഒരു നേർത്ത പിടച്ചിലുണ്ട്. പക്ഷേ, മനസ്സിൽ ഒരാശ്വാസമുണ്ടായിരുന്നു. കഴിഞ്ഞു. അവസാനനിമിഷങ്ങളിലെ അമ്പരപ്പുകളിൽനിന്നു രക്ഷപ്പെട്ടിരിക്കുന്നു. അച്ഛൻ മരിച്ചിരിക്കുന്നു.

## രണ്ട്

തനിച്ചു നില്ക്കാനായിരുന്നു ഉണ്ണി അവിടം തെരഞ്ഞെടുത്തത്. എന്നിട്ടും കടന്നുപോകുന്നവരിൽ ചിലർ നിന്നു. നോക്കി. സംസാരിച്ചു.

മിക്ക ചോദ്യങ്ങളും ആരംഭിക്കുന്നത് ഒരുപോലെയാണ്. ഇപ്പഴെവിടെയാണ്? എന്താ ഉദ്യോഗം?

ഉണ്ണി വിചാരിച്ചു: ഭൂമി വിശാലമായിരുന്നിട്ടും തനിച്ചുനില്ക്കാൻ ഇടമില്ല, ഒരു നിമിഷമില്ല.

പത്തായപ്പുരയുടെ താഴത്തെ തെക്കേമുറിയിലാണ് മൃതദേഹം കിടത്തിയിരുന്നത്. മുററത്തേക്കു കയറിച്ചെന്നപ്പോരം പുറത്തു കൂടിനില്ക്കുന്നവർ എന്തോ പറഞ്ഞു. കുട്ടേട്ടനും അപ്പുവേട്ടനുമുണ്ട്. ആളുകരംക്കിടയിലാണെങ്കിലും അവർ വളരെ അകലെയാണെന്നു തോന്നി. ''ആ വാതിൽക്കൽ നിന്നൊന്നു മാറാ.'' പിന്നിൽനിന്ന് ആരോ പറഞ്ഞു: ''കടന്നോളൂ.''

പ്രായംചെന്നവർ അച്ഛൻെറ കുടുംബത്തിൽപ്പെട്ടവരാവും. പലരേയും നേരിട്ടറിയില്ല. പുരികവും മാറത്തെ രോമവും നരച്ച ചാത്തുക്കുട്ടി അമ്മാവനെ അറിയും. മരണവും ഇരുപത്തെട്ടും പിറന്നാളും കല്യാണവുമൊക്കെ അയാരംക്കു മേൽനോട്ടം നടത്തേണ്ട സന്ദർഭമാണ്.

വാതിൽക്കലെ ആളുകരം മാറിയപ്പോരം പുറത്തു ചെരുപ്പൂരിയിട്ട് ഉണ്ണി അകത്തുകടന്നു. മരിച്ചുകിടക്കുന്ന രൂപത്തെ നോക്കി. ഇനിയെന്താണ് ചെയ്യേണ്ടത്? ഉഷ്ണം ദുസ്സഹമായിരുന്നു. ചന്ദനത്തിരിയുടെയും പഴകിയ വായുവിൻെറയും ഗന്ധം. കിഴക്കോട്ടും പടിഞ്ഞാട്ടുമുള്ള ജനലുകരം അടഞ്ഞുതന്നെ കിടക്കുന്നു. ആർക്കും അതൊന്നു തുറക്കാൻകൂടി തോന്നിയിട്ടില്ല.

ഇനിയെന്താണ് വേണ്ടത്?

മൃതദേഹങ്ങരം കാണാതിരിക്കാൻ എന്നും ശ്രദ്ധിച്ചിട്ടുണ്ട്. കോയമ്പത്തൂരിൽനിന്ന് ഒരു പ്രസംഗം കഴിഞ്ഞു പാലക്കാട്ടേക്കു മടങ്ങുമ്പോരം വാളയാർ ചുരത്തിൽ വണ്ടി നിന്നു. ആരൊക്കെയോ ഇറങ്ങിപ്പോകുന്നതു കണ്ടു.

ജാലകത്തിലൂടെ നോക്കിയപ്പോൾ അകലെ റെയിലരുകിൽ ആൾക്കൂട്ടം. സംഭവം അന്വേഷിക്കാൻ പോയ റിട്ടയർ ചെയ്ത റെയിൽവേ ജോലിക്കാരൻ പറഞ്ഞു: ''ആരോ തലവെച്ചു. ചെറുപ്പമാണ്.'' എതിർവശത്തെ സീററിലിരുന്ന് ആവശ്യമില്ലാതെ ലോഗ്യംഭാവിച്ചു സംസാരിച്ചിരുന്ന ചെറുപ്പക്കാരൻ പറഞ്ഞു: ''വരൂ, നമുക്കൊന്നു പോയിനോക്കാം.''

''ഇല്ല.''

ധീരനാണ് എന്നഭിനയിക്കുന്ന തനിക്ക് ചോര കാണാൻ വയ്യ. വഴിവക്കിലെ പിച്ചക്കാരിപ്പെണ്ണ് കുഞ്ഞിനെ പാട്ടകൊണ്ടു മേടുന്നതു കണ്ട് ബോധം കെടുമെന്നു തോന്നിയിട്ടുണ്ട്.

ഒരു കുട്ടി പറഞ്ഞു: ''ഞാനും പോട്ടെ അമ്മേ.''

അമ്മയുടെ ശകാരം: ''എന്തു കാണാൻ? നിൻെറ തന്തടെ പിണ്ണം വെയ്ക്കണതോ?''

മനസ്സേ, ശാന്തമാകൂ. ഇപ്പോൾ മൃതദേഹത്തിൻെറ മുമ്പിലാണ്. ഇളയമകൻ അച്ഛൻെറ മൃതദേഹം കണ്ട് ഇടനെഞ്ഞുപൊട്ടി വീഴുന്നതു കാണാനാണോ ചുററുമുള്ള കണ്ണുകൾ തന്നെ ചൂഴുന്നത്? ഉപചാരം കഴിഞ്ഞ് വേഗം പുറത്തു കടക്കണമെന്ന ചിന്ത മാത്രമായിരുന്നു മനസ്സിൽ. എന്താണ് ചെയ്യേണ്ടത്? കൈകളും കാലുകളും പ്രയോജനമില്ലാത്ത അനുബന്ധങ്ങളായി തൂങ്ങിനില്ക്കുന്നു. കണ്ടു. ഇനി? ദുഃഖിക്കുന്നു....ഇനി....

ചാത്തുക്കുട്ടി അമ്മാവൻ സഹായത്തിനെത്തി. അയാൾ ചിറയുടെ അപ്പുറത്തുള്ള ഒരു വീട്ടിലാണ്. അച്ഛൻെറ പ്രായക്കാരൻ. അവർ അന്യോന്യം പേരേ വിളിച്ചിരുന്നുള്ളു.

''ഉണ്ണിമാധവാ.''

വിളികേട്ട് ചെറിയ നടുക്കമുണ്ടായി. വളരെ കുറച്ചുമാത്രം ഉപയോഗിക്കാറുള്ള ആ പേർ ഏതോ അപരിചിതൻെറയാണെന്നു തോന്നി.

''കാല്ക്കല് നമസ്കരിച്ചോളൂ.''

എങ്ങനെയാണു നമസ്കരിക്കേണ്ടത്? അമ്മ മരിച്ചപ്പോൾ ഹോസ്ററലിൽ പരീക്ഷയ്ക്കുനടുവിൽ ഫിസിക്കൽ കെമിസ്ട്രിപുസ്തകവുമായി അങ്കം വെട്ടുകയായിരുന്നു. പതിനാലിന് വന്നു ക്രിയയ്ക്കു ചേർന്നാൽ മതിയെന്ന് മുതിർന്നവർ നിശ്ചയിച്ചിരുന്നു.

''നമസ്കരിച്ചോളൂ, നമസ്കരിച്ചോളൂ. രാജൻകൂടി വന്നിട്ട് വടക്കേ കെട്ടിലേക്കു കൊണ്ടുപോകാം.''

എവിടെനിന്നോ ഒരു ചുഴലിക്കാററുപോലെ ഏങ്ങലടിച്ചു കയറിവന്ന ഒരു വൃദ്ധ കാല്ക്കൽ സാഷ്ടാംഗം നമസ്കരിച്ചു: ''ഏട്ടാന്നു വിളിക്കാൻ എനിക്കിനി ആരുണ്ട്?'' കരച്ചിൽ. ''ഒന്നിനേക്കണം പോന്ന നാലാൺകുട്ട്യോള്. ഇനീം എത്ര കാലം രാജപദവീലിരിക്കാം:'' കരച്ചിൽ.

തള്ള പുറത്തുപോയപ്പോൾ ഉണ്ണി ധൃതിയിൽ മുട്ടുകുത്തി നമസ്കരിച്ചു. എഴുന്നേററു.

തള്ള വാതിൽക്കൽ നിന്നു തോർത്തിൻതുമ്പുകൊണ്ട് കക്ഷം തുടച്ചു, പിന്നെ കണ്ണു തുടച്ചു.

''ഞാൻ പത്മാവതീടോടെ പോയിരിക്ക്യേര്ന്ന്. അപ്പഴാ അറിഞ്ഞത്.''

മുററത്തു തെല്ലിട നിന്ന് ആരും ശ്രദ്ധിക്കുന്നില്ലെന്നു കണ്ടപ്പോ꠶ പതുക്കെ ഇടവഴിയിലേക്കിറങ്ങി. വേലിപ്പടർപ്പിൽനിന്നു വീണ കരവീരകപ്പൂക്ക꠶ പൂഴി മണ്ണിൽ കുതിർന്നു കിടന്നിരുന്നു. ഇടവഴിക്കപ്പുറം ഓടിട്ട പുര ഉയർന്നിട്ടുണ്ട്. പണ്ടവിടെ വേട്ടുവരുടെ കുടിലും പാലമരവും ഒരു കൽത്തറയുമുണ്ടായിരുന്നു. മുടി വളർത്തിയ വേട്ടുവൻ അടിമ കറുത്തവാവുദിവസങ്ങളിൽ ഉറഞ്ഞു തുള്ളി കല്പിക്കും. അടിമയുടെ മക്കളിലാരോ പട്ടാളത്തിൽ പോയെന്നു കേട്ടു. അവരുടെ വീടായിരിക്കും.

വഴിക്കുവെച്ച് ആരോ ചിലർ എതിരെ വന്നു. കടന്നുപോകുമ്പോ꠶ മുഖം താഴ്ത്തി. വളരെമുമ്പു വന്നതാണിവിടെ. പലർക്കും തിരിച്ചറിഞ്ഞുവെന്നു വരില്ല.

മരിച്ച വീടുകളിൽ കൂലിക്കു കരയാൻ വരുന്ന സമ്പ്രദായം ഇപ്പഴുമുണ്ടോ? തമിഴ്നാട്ടിൽ ചേരികളിൽ മരണമുണ്ടായാൽ ആഘോഷമാണ്. പൂമാലക꠶ കൊണ്ടു മൂടിയ മൃതശരീരം ആഘോഷമായി ശ്മശാനത്തിലേക്കു കൊണ്ടു പോകും. കൊട്ടും വാദ്യവുമുണ്ട്. ലഹരിയിൽ കാലുറയ്ക്കാത്ത വിലാപയാത്രക്കാർ നൃത്തം ചെയ്യും, കരയും; പരസ്പരം തെറിവിളിക്കും, താളം തെററിയാൽ.

ഒരിക്കൽ വഴിവക്കിൽ ഒരു കൂട്ടുകാരനൊത്തു വിലാപയാത്ര കണ്ടുനിന്നു. വിലാപയാത്രക്കാരേക്കാളും ലഹരിയുണ്ടായിരുന്നു അകത്ത്. അവൻ, കലാകാരനായ സുഹൃത്ത്, കരഞ്ഞു. പിന്നെ ഷർട്ടൂരി സംഘത്തിലേക്കു കടന്നു ചെന്ന് കളിക്കാരോട് താളത്തിൽ കളിക്കാൻ പറഞ്ഞു. ചെണ്ടക്കാർക്ക് താളം പഠിപ്പിച്ചു. ആ ഘോഷയാത്രയുടെ ഭാഗമായി കളിച്ചുകൊണ്ട് അവൻ കയറുമ്പോ꠶ വിളിച്ചു: ''വന്നോ വന്നോ, മരിച്ചവർക്കുവേണ്ടി ഇത്രയെങ്കിലും ചെയ്യുക.''

എന്നിട്ടവൻ ചെണ്ടയുടെ താളത്തെ രൂപപ്പെടുത്താൻ കൈയടിച്ചു കളിച്ചു: തിന്തക്കം തന്തിനക്കം തിന്തക്കം തന്തിനക്കം.

''എന്താ ഇവിടെ?''

വഴി പോകുന്നവരിലാരോ ആണ്.

''രാജേട്ടൻ വരുന്നതു കാത്തുനില്ക്കുകയാണ്.''

പെട്ടെന്നു വേണ്ടതു പറയാൻ തോന്നി. ഉണ്ണിക്കു രസം തോന്നി, ഇപ്പോ꠶ ശരിക്കും ഒരു കുടുംബജീവിയെപ്പോലെയാണു സംസാരിച്ചത്.

പൊളിഞ്ഞ കോവിലകത്തിൻെറ കഷണങ്ങ꠶ മുറിച്ചുവില്ക്കുകയാണെന്നു കേട്ടുതുടങ്ങിയിട്ട് കുറെക്കാലമായി. തീർന്നുകാണില്ല. ഇപ്പോഴും കറുത്തുനരച്ച ഓടുക꠶ക്കു താഴത്തെ ഇരുണ്ട മുറികളിൽ ചില തമ്പുരാക്കന്മാരും തമ്പുരാട്ടിമാരും കുട്ടികളും താമസിക്കുന്നുണ്ടാവും.

അപ്പോ꠶ അകലെ കാറു വന്നുനില്ക്കുന്നതു കണ്ടു. ഒററപ്പെട്ട് ഇവിടെ നില്ക്കുന്നതെന്തെന്നു രാജേട്ടൻ വിചാരിക്കും. ഹേമയുടെ കുട്ടിക꠶ അയാ꠶ക്കപരിചിതരാണ്. ഒരുകൂട്ടത്തിൽ കണ്ടാൽ അവരെ തിരിച്ചറിയില്ല. പേരുകളറിയില്ല. കുട്ടേട്ടന് എത്ര കുട്ടികളാണ്? നാല്, അല്ല, അഞ്ച്.

കുട്ടികളിൽ ചിലർ ഇടയ്ക്കു കത്തെഴുതും. കത്തു വായിക്കും, വീണ്ടും വായിക്കും. നില്ക്കട്ടെ. ഒരു നല്ല മറുപടി എഴുതണം. കുട്ടികൾ പ്രതീക്ഷിക്കാതിരിക്കുമ്പോൾ ഒരു നീണ്ട കത്ത്. കത്തു വായിക്കാതെ കളയുമെന്നു കരുതുന്ന കൊച്ചുദുഃഖങ്ങൾക്കു കോരിത്തരിപ്പ്. ലോകത്തിലെ ഒരു നൂറു കാര്യങ്ങൾ. കുട്ടികൾക്കു പ്രായത്തിനു ചേർന്ന ചില പുസ്തകങ്ങൾ അയച്ചു കൊടുക്കണമെന്നു കരുതുകയും ചെയ്യും. കുട്ടിയുടെ കത്ത് ഭദ്രമായി ഫയലിൽ മൂലയിൽ ഇരിക്കട്ടെ. അതിൽ വേണ്ട, ഇതിൽ . ഇതിലെ ഒന്നും പോവില്ല. അവിടെ പിന്നെയും കടലാസുചുരുളുകൾ തിരുകിക്കയറുന്നു. എല്ലാം പ്രധാനപ്പെട്ടവയാണെന്നു കരുതി കുറെനാൾ വെച്ച് ഒരുദിവസം വീണ്ടുവിചാരത്തിനു നില്ക്കാതെ ഒന്നായി കൊട്ടയിലിടുന്നു.

കുട്ടി ഒരു നീണ്ട കത്ത് സ്വന്തം മേൽവിലാസത്തിൽ വരുന്നത് തുറക്കുമ്പോഴത്തെ ആഹ്ലാദം ഊഹിക്കാൻ കഴിയും.

ഉണ്ണി ഒരിക്കൽ ഹൈസ്ക്കൂൾക്ലാസ്സിൽ പഠിക്കുമ്പോൾ തപാലാപ്പീസിൻെറ മുകളിലെ വാടകമുറിയിൽ താമസിച്ചിരുന്നു. അപ്പുവേട്ടനും അപ്പുവേട്ടൻെറ ക്ലാസ്സിലെ രണ്ടുപേരും കൂടിയുണ്ട്. താഴത്തേക്കു തപാൽസഞ്ചി വരുന്നതു കാണാം. സീലടിക്കുന്നതു മുകളിലിരുന്നാൽ കേൾക്കാം. സന്ധ്യയ്ക്കു നാലു പൊളിയുള്ള വാതിലിൻെറ താഴത്തെ രണ്ടു പകുതിയുമടച്ച് കണ്ണടയുടെ ചുവട്ടിലൂടെ പോസ്ററുമാസ്ററർ പേരുകൾ വായിക്കും. കൂടിനില്ക്കുന്നവരിൽ ആരൊക്കെയോ വന്നു വാങ്ങും. സ്വന്തം വിലാസം വായിക്കുന്നതു കേൾക്കുക, കൈനീട്ടി വാങ്ങുക! ഹായ്! ഒരു കത്തും വരാനില്ല. സിലോണിൽനിന്നു മാസത്തിലൊരിക്കൽ വരുന്ന കത്ത് അപ്പുവേട്ടൻെറ പേരിലാണ്. അപ്പുവേട്ടനില്ലാത്തപ്പോൾ ഒന്നുരണ്ടുതവണ വാങ്ങിയിട്ടുണ്ട്. എന്നാലും സ്വന്തം പേരു വായിക്കുന്ന അനുഭവമെവിടെ? അപ്പോഴാണ് ബുദ്ധി പ്രവർത്തിച്ചത്, പത്രങ്ങളിൽ സൗജന്യ ക്യാററ്ലോഗിന് അപേക്ഷിക്കുക എന്ന്. കുറിപ്പുകണ്ട വിലാസത്തിലൊക്കെ, കാർഡ് വാങ്ങാൻ കാശു തികയുമ്പോളെഴുതുക.

Please send me your latest Catalogue. ശ്രദ്ധിക്കണം. ഏഴാംക്ലാസ്സ് വിദ്യാർത്ഥിയാണെന്നു തോന്നരുത്. ക്യാററലോഗിൻെറ സ്പെല്ലിങ് തെററരുത്. ആർ. വാരിയർ ആൻഡ് സൺസ്, ഉണ്ണിയാട്ടിൽ കുട്ടൻമേനോൻ ആൻഡ് സൺസ്, ധന്വന്തരി വൈദ്യശാല- പലരുടേയും ക്യാററലോഗുകൾ ഉണ്ണിമാധവൻെറ വിലാസത്തിൽ വന്നു.

ഈ കമ്പനികളിലെല്ലാം ഒരിക്കൽ കയറിച്ചെല്ലണമെന്നു തോന്നിയിട്ടുണ്ട്. വെറുതെ നന്ദിപറയുക. മുമ്പ് ഒരേഴാം ക്ലാസ്സുകാരൻ മുമ്മൂന്നുമാസം കൂടുമ്പോൾ ക്യാററലോഗ് വരുത്തി നിങ്ങളെ ദ്രോഹിച്ചിട്ടുണ്ട്. എൻെറ വിലാസം വായിച്ചുകേട്ട നിമിഷങ്ങളിലെ അഭിമാനത്തിനുവേണ്ടി നിങ്ങളുടെ മുൻതലമുറയ്ക്കു നന്ദി.

പക്ഷേ, കത്തു കാത്തിരുന്ന കുട്ടികൾക്കെഴുതിയില്ല. മുതിർന്നപ്പോൾ കത്തു കാത്തിരുന്നവർ വേറെയും പലരുമുണ്ടായിരുന്നു. ഒരു വാക്കിനുവേണ്ടി, ശരി എന്ന ഒരു വാക്കിനുവേണ്ടി. എഴുതാത്ത മറുപടികൾകൊണ്ട് മാറിനട

ക്കേണ്ടിവന്ന വഴികളിലൂടെ ആവശ്യമില്ലാത്ത ഇടങ്ങളിലൊക്കെഅലയേണ്ടി വന്നവൻെറ പേർ പറയാത്തവർക്ക്....

ഇതാ ഒരു കടംകഥ. ഏററവും എളുപ്പമുള്ള കടംകഥ.

കടംകഥകൾ പറഞ്ഞിരുന്ന സരോജിനി ഭർത്തൃഗൃഹത്തിൽവെച്ചു മണ്ണെണ്ണ യൊഴിച്ച് സ്വയം തീ കൊളുത്തി മരിച്ചു. ആയിരമാശാരി ചെത്തിപ്പടുത്തോരു ചിത്രോടക്കല്ലിൻെറ പേർ പറയാത്തവർക്ക് പന്തീരായിരം തൊപ്പി എന്ന കടം പറഞ്ഞാണ് എന്നും അവൾ തുടങ്ങുക.

അകലെ നിരത്തിലൂടെ കടപ്പുറത്തുനിന്നു വരുന്ന മീൻ കൊട്ടക്കാർ കൂവി വിളിച്ചുകൊണ്ടു പോയി. ആരെയോ ഇറക്കാൻ വന്ന ടാക്സിക്കാരൻെറ ദല്ലാൾ മടക്കയാത്രയ്ക്ക് ആളെക്കൂട്ടാൻ സ്ഥലങ്ങളുടെ പേർ വിളിക്കുന്നു.

രാജേട്ടൻ മടങ്ങിവന്നു.

''വാ.''

അടുത്തതെന്താണ്? മറെറാരു സിഗരററ് കത്തിച്ചു നടന്നു. പടിക്കലെത്തു മ്പോഴേക്കും വലിച്ചുതീർക്കാം. നാല്പതു സിഗരററുകൾ വീതം വലിച്ച് തൊണ്ട പൊള്ളി പരുക്കനായിരിക്കുന്നു.

''ഇപ്പൊഴെന്താ?''

''നിലത്തിറക്കിക്കിടത്താറായി. നിനക്കെപ്പഴാ വിവരം കിട്ടിയത്?''

''രാവിലെ അടുത്തവീട്ടിൽ കാൾ വന്നു. ഭാഗ്യത്തിന് ഞാൻ സ്ഥലത്തുണ്ടാ യിരുന്നു.''

''എന്നെ ഏട്ടൻ വിളിച്ചു. അപ്പു ഇന്നലെ മുതല്ക്കുണ്ട്.''

ആലിൻെറ ചുവട്ടിൽ വഴി വീതികൂട്ടിയിട്ടുണ്ട്. കുട്ടിക്കാലത്ത് വേനലൊഴി വിൽ ഇവിടെ വന്നു താമസിക്കുമ്പോൾ ചിറയിൽനിന്നു കുളികഴിഞ്ഞു വരു ന്നത് ആലിൻെറ ചുവട്ടിലൂടെയാണ്. തനിച്ചു വരാതിരിക്കാൻ നോക്കും. ആലിൻെറ ചോടിനെപ്പററി പലരും പല കഥകളും പറഞ്ഞിരുന്നു. അതി നടുത്ത വീട്ടിലെ വെളുത്ത സുന്ദരിയായ സ്ത്രീയുടെ ശവം ഒരിക്കൽ താഴത്തെ കൊമ്പിൽ തൂങ്ങിക്കിടക്കുന്നു. അന്നു കേട്ട കഥയാണ്. അവർക്ക് ആലിന്മേലെ ഗന്ധർവനുമായി ബന്ധമുണ്ടായിരുന്നു.

ഉണ്ണി നിശ്ശബ്ദം മന്ദഹസിച്ചു. അവിടെ സുന്ദരിമാരുള്ളേടത്തോളം കാലം ആലുണ്ടാവും, ഇരുട്ടുണ്ടാവും; ഇരുട്ടിൽ ഗന്ധർവ്വന്മാരുണ്ടാവും. ഇരുട്ടിനെ ഭയപ്പെടാതായ കാലത്ത് ഗന്ധർവ്വനെ മോഹിച്ച മറെറാരു സുന്ദരിയെ കണ്ടു. ആലിൻ ചോട്ടിലല്ല, ഉയരത്തെ വാഴത്തോപ്പിൽ. അന്നു കോളേജ് വിദ്യാർത്ഥി യായിരുന്നു. അവൾ കാണുമ്പോഴെല്ലാം ലജ്ജയോടെ ദൈന്യഭാവത്തിൽ ചിരിച്ചിരുന്നു. കാരണം ഒരു നിഴലിൻെറ കൈപ്പിടിയിൽ അവളൊതുങ്ങി നില്ക്കുന്നതു വളരെ അടുത്തുനിന്ന് ഉണ്ണി കണ്ടുവെന്നവൾക്കറിയാം. പിന്നെ ചിരിച്ചപ്പോൾ, വല്ലപ്പോഴും സംസാരിച്ചപ്പോൾ, കണ്ണുകളുടെ ആഴത്തിൽ ഒരഭ്യർ ത്ഥനയുണ്ടായിരുന്നു. ആരോടും പറഞ്ഞില്ല. അവളുടെ രഹസ്യം സൂക്ഷിക്കുന്ന നല്ലവനായ കോളേജ് വിദ്യാർത്ഥിയോട് അവൾക്കെന്നും നന്ദിയുണ്ടായിരുന്നു.

രാജേട്ടനോടു പറഞ്ഞാലോ? എന്നെപ്പററിയുള്ള അപവാദങ്ങളുടെ കൂട്ടത്തിൽ ഈ ആലിൻെറ അടുത്ത വീടുകളിലൊന്നിലെ അമ്മിണിക്കുട്ടികൂടി

യുണ്ട്. പക്ഷേ, സത്യമറിയണോ? എനിക്ക് അമ്മിണിക്കുട്ടി എന്നപേരിൽ ആരെയും അറിയില്ല. പലരെയും അറിഞ്ഞുപോയതുകൊണ്ട് ഏതമ്മിണിക്കുട്ടിക്കും എന്നെ ചുഴന്നുനില്ക്കുന്ന ഗന്ധർവ്വൻ കഥകളിലേക്കു കയറിവരാമെന്നായിരിക്കും നാട്ടുകാർ കരുതിയത്.

ഗന്ധർവന്റെ ഗാനം വിഹരിച്ചിരുന്ന മേഘക്കീറിൽ നിന്ന് ഉണ്ണി ഇടവഴിയിലേക്ക്, കൂർത്ത വെട്ടുകല്ലുകളിലേക്ക് കാലമർത്തി.

''ഏതായാലും അധികം കിടന്നു വിഷമിച്ചില്ല, അച്ഛൻ.''

ഉണ്ണി ഒന്നും പറഞ്ഞില്ല.

''ഡോക്ടർ കൃഷ്ണമൂർത്തിയെ ഞാൻ മദ്രാസിൽനിന്നു പോരുമ്പോൾ കണ്ടു. ട്രീററ്മെൻറുകൊണ്ട് കാര്യമൊന്നുമില്ല. എൻഡ് പീസ്ഫുള്ളാക്കാം. അത്രതന്നേ പ്രതീക്ഷിക്കേണ്ടൂ എന്നാണു പറഞ്ഞത്.''

രാജേട്ടൻ ഈയിടെ എഴുതിയ കത്തിനെപ്പററി തുടർന്നു ചോദിക്കുമെന്നു കരുതി. ഉണ്ടായില്ല.

മുററത്ത് അവിടവിടെ അപ്പോഴും ആളുകൾ തങ്ങിനിന്നിരുന്നു. ആദ്യം വന്നവരല്ല. കുട്ടേട്ടൻ ഷർട്ടഴിച്ചിട്ട് ഒരു തോർത്ത് ചുമലിലിട്ടു നില്ക്കുന്നു.

''ദേവൂ, കുട്ടികൾക്ക് ഓരോ തോർത്ത്.''

ഏട്ടത്തിയമ്മ ചോദിച്ചു:

''അപ്പു എവിടെ?''

''ഇവിടെ എവിടെയോ ഉണ്ടായിരുന്നു.''

അകത്തും പുറത്തുമായി ഓടിനടക്കുന്ന ചാത്തുക്കുട്ടി അമ്മാവൻ മുററത്തെ മൂവാണ്ടന്റെ ചുവട്ടിൽ രണ്ടിടത്തായി കസേരകളിടുവിക്കുന്നു. കുടുമവെച്ച് ഇപ്പോഴും നടക്കാൻ ധൈര്യമുണ്ടെന്നു കാണിക്കുന്ന ഒരു കാരണവർ മാത്രം ഇരുന്നിട്ടുണ്ട്. അയാളാരാണ്? കുടുംബക്കാരനല്ല, ബന്ധുവാവില്ല. വല്ല നാട്ടുപ്രമാണിയുമാവും.

''എവിടെ ആ പടി?''

പടിയെന്നുവെച്ചാൽ ബഞ്ചാണ്. ജനിച്ചുവളർന്ന അമ്മയുടെ ഗ്രാമത്തിലെ ഭാഷയിൽനിന്ന് അല്പം വ്യത്യാസങ്ങളാണ് ഇവിടെ.

എവിടെ പടി?

ഉറക്കെയേ ചാത്തുക്കുട്ടി അമ്മാവന് സംസാരിക്കാനാവൂ. ഒരു ബഞ്ച് മുററത്ത് മുടികെട്ടിവെച്ച മനുഷ്യന്റെ മുമ്പിലെത്തി. ചെല്ലപ്പെട്ടിയും.

നാലകത്തുനിന്ന് അപ്പുവേട്ടൻ ഷർട്ടൂരിയിട്ട് തോർത്തുമായി വന്നു. കൂടെ ഏട്ടത്തിയമ്മയുണ്ട്. ഹേമയുണ്ട്. അവർ രണ്ടുപേരുമാണ് നാലുപുരയിലെ കാര്യങ്ങൾ ഏറെറടുത്തിരിക്കുന്നത്.

അപ്പുവേട്ടൻ ഹേമയോടു പറഞ്ഞു:

''രാജേട്ടനും ഉണ്ണിക്കും തോർത്തു കൊടുക്ക്.''

ഉദ്ദേശിച്ചിട്ടല്ല. നാലുപേരും അടുത്തായി കൂടിനിന്നു. ആളുകൾ ശ്രദ്ധിക്കുന്നുണ്ടാവും. മക്കൾ.

ഉണ്ണി ചെവിടോർത്തു, അകത്താരെങ്കിലും കരയുന്നുണ്ടോ? ഇല്ല.

നിശ്ശബ്ദത. ചെറിയ ശബ്ദങ്ങൾ. അമർത്തിയ ശാസനകൾ. ഇപ്പോൾ ചാത്തുക്കുട്ടി അമ്മാവന് രണ്ടാണുങ്ങൾ സഹായത്തിനുണ്ട്.

''വടക്കെ തളം അടിച്ച് തൊടച്ചില്ലേ?''

നാലകത്തെ എല്ലാ ഉത്തരവാദപ്പെട്ട സ്ത്രീകളേയും ചേർത്താണ് ചോദ്യം.

ഏട്ടത്തിയമ്മ നേരത്തെ അല്പം കരഞ്ഞിരിക്കുന്നുവെന്നു തോന്നും കണ്ടാൽ. കരയാൻ ബാദ്ധ്യതയുണ്ട്. അച്ഛൻെറ മൂത്ത മരുമകളാണവർ. ഹേമയും ബന്ധത്തിൽപ്പെട്ട ഒരു മരുമകൾതന്നെ. അവളുടെ മുഖം വാടിയിട്ടുണ്ട്. അച്ഛൻെറ പെങ്ങന്മാർ അകത്തെവിടെയോ തളർന്നു കിടക്കുകയാവും.

തോർത്തുമുണ്ട് തന്നപ്പോൾ അപ്പുവേട്ടൻ പറഞ്ഞു:

''താഴത്തെ തെക്കെ അറയില് ഷർട്ടഴിച്ചിട്ടോ. നിൻെറ ബാഗവിടെയാണ് ഞാൻ വെച്ചിട്ടുള്ളത്.''

ഉണ്ണി പൂമുഖത്തേക്കു കയറി. ആരെല്ലാമോ സ്ത്രീകൾ. ചുററും നോക്കിയില്ല. അക്കൂട്ടത്തിലെങ്ങാൻ കൊച്ചുകുട്ടിയുണ്ടോ? ഉണ്ടാവില്ല. മരിച്ച വീട്ടിലേക്ക് ആണുങ്ങളാരെങ്കിലും പ്രതിനിധിയായി വന്നു കാണും.

പൂമുഖത്തെ കുട്ടികൾ പൊട്ടിപ്പോയ പളുങ്കുമാലയിൽ മണികോർക്കുന്നു.

അന്ന് അച്ഛനെ വീട്ടിലാക്കാൻ വന്നപ്പോൾ പൂമുഖത്തു കയറാതെയാണ് തിരിച്ചുപോയത്. ഏഴു വർഷങ്ങൾക്കുശേഷം വന്നതായിരുന്നു. വലിയ ഓൾഡ്സ് മൊബൈൽ കാറിൻെറ പിന്നിൽ തലയണ ചാരി അച്ഛൻ കണ്ണടച്ചു കിടന്നു. പറമ്പുകൾക്കിടയിലെ അതിർത്തികൾ നിരത്തി തൽക്കാലമുണ്ടാക്കിയ വഴിയിലൂടെ വന്നു. അകത്തേക്ക് അച്ഛനെ എടുത്തുകൊണ്ടുപോകുന്നതും അവർ തിരിച്ചുവരുന്നതും കാത്തു മുററത്തുതന്നെ നിന്നു. മറേറതോ നാട്ടിലെത്തിയപോലെ, ഓൾഡ്സ് മൊബൈലിൻെറ തമിഴൻ ഡ്രൈവറോട് തനിക്കറിയാവുന്ന പ്രാകൃതമായ തമിഴിൽ അതുമിതും പറഞ്ഞു.

മൂത്ത അച്ഛൻപെങ്ങൾ നിർബന്ധിച്ചു: ''എന്തെങ്കിലും കഴിച്ചിട്ടു പോകാം ഉണ്ണീ.''

''അല്ല, തിരക്കുണ്ട്.''

തിരക്കുണ്ട്! ഞാനേററവുമധികം ഉപയോഗിക്കുന്ന വാക്കായിരിക്കണം ഇത്. 'തിരക്കുണ്ട്!'

-ഓണത്തിനു വരില്ലേ?

നോക്കട്ടെ, തിരക്കുണ്ട്.

-എൻെറ മൂന്നു കത്തിനും മറുപടി കണ്ടില്ല.

തിരക്കായിരുന്നു.

-കിടക്കൂന്ന് കിടന്ന് ഉറങ്ങൂ. കാലത്ത് പോയാൽ മതി.

തിരക്കുണ്ട്.

തോർത്തു ചുമലിലിട്ട് മുററത്തു വന്നപ്പോൾ ചാത്തുക്കുട്ടി അമ്മാവൻ മുമ്പിൽ വന്നുനിന്നു.

''പോയതു പോയി. ഇരിക്കണകാലത്ത് രാജപദവീലായിരുന്നു. അതിനാണ്

ഭാഗ്യംചെയ്യേണ്ടത്. കണ്ടില്ലേ ൻെറ കുട്ട്യേ ചാത്തുകുട്ടിമാമ ഇപ്പഴും നരകിയ്ക്ക്ണ്!''

ഏടത്തിയമ്മ പറഞ്ഞു: ''ചെറേല് കുളിച്ചോളൂ. കൊളത്തിലപ്പിടി ചേറാ.'' കുട്ടേട്ടൻ മുമ്പിൽ നടന്നു.... ചാത്തുക്കുട്ടി അമ്മാവൻ ഓർമ്മിപ്പിച്ചു: എല്ലാവരും ഒന്നു വേഗം നോക്ക്വാ. കുട്ട്യോള് കുളിച്ച് വന്നാൽ നെലത്തെറക്കിക്കെടത്ത്വായി.''

ആരോ പിന്നിൽനിന്ന് ഉപദേശിച്ചു: ആനക്കടവിലെറങ്ങിക്കോളൂ. അവിടെ ചേറില്ല.

മൂന്നുപേരുടെയും പിന്നിലായി ഉണ്ണി തെല്ലകലത്തിൽ നടന്നു. ഇടവഴിയിൽനിന്ന് അല്പം പ്രയാസപ്പെട്ട് വേട്ടുവൻെറ പറമ്പിലേയ്ക്കു കയറിയാൽ ചിറയിലേക്ക് എളുപ്പവഴിയാണ്.

ഉണ്ണി ഓർമ്മിച്ചു: എളുപ്പവഴി അറിയാഞ്ഞിട്ടല്ല. എനിക്കെന്നും ആലിൻചോട് ഇഷ്ടമായിരുന്നു. ഗന്ധർവ്വന്മാരുടെ കഥകൾ ഇഷ്ടമായിരുന്നു. കര വീരകക്കാടിൻെറ നിഴലിനിടയ്ക്ക് ഇത്തിരി സ്ഥലത്തെ മണലിൽ പുളിമരങ്ങൾക്കിടയിലൂടെ തെററിത്തെറിച്ചുവീണ നനുത്ത ഇലയടത്തുണ്ടു പോലത്തെ നിലാവിൻകഷണങ്ങൾ ഇഷ്ടമായിരുന്നു.

കുററബോധം മറച്ചുവെച്ച ഒരു ചിരി വല്ലപ്പോഴും പ്രതിഫലമായി കിട്ടി.

പക്ഷേ, ആരോടു പറയും? ആളുകൾ ബന്ധപ്പെടുത്തി കഥകളും ഉപകഥകളും സൃഷ്ടിച്ച അമ്മിണിക്കുട്ടിയെ എനിക്കറിയില്ല! അറിയാൻ ശ്രമിച്ചില്ല. കാരണം, വിശുദ്ധമായ പ്രേമത്തിലെ നായകനെന്നു സങ്കല്പിച്ച് രാജാപ്പാർട്ട് കിട്ടിയ നാടൻവിഡ്ഢിയെപ്പോലെ സ്വകാര്യമായി അഹങ്കരിച്ചുനടക്കുന്ന നാളുകളായിരുന്നു അന്ന്. അപ്പോൾ ഹൃദയത്തിൻെറ അയൽവക്കത്തുപോലും മറെറാരു പെൺകിടാവിനെവിടെ സ്ഥാനം? വിഡ്ഢി!

ഉണ്ണി പൊടുന്നനെ പൊട്ടിച്ചിരിച്ചു. പിന്നെ സ്ഥലവും കാലവുമോർത്തു പൊടുന്നനെ നിശ്ശബ്ദനായി, മുമ്പേ പോയവരുടെ കൂടെയെത്താൻ നടന്നു.

## മൂന്ന്

കോവിലകത്തുകാരുടെ ചിറയുമായി ബന്ധപ്പെട്ടതായിരുന്നു അച്ഛൻെറ നാട്ടിലെ ജീവിതം എന്നും. ചിറയുടെ പടിഞ്ഞാറെ വക്കിൽ വലിയ ഗുഹകളിൽ പണ്ട് ധാരാളം മുതലകളുണ്ടായിരുന്നുവത്രേ. ആളും അനക്കവുമില്ലാത്ത മദ്ധ്യാഹ്നങ്ങളിൽ പറമ്പുകളിലേക്കു കയറിച്ചെന്ന് കെട്ടിയിട്ട ആട്ടിൻകുട്ടികളെ പിടിച്ചുകൊണ്ടുപോവും. കുളിക്കുന്നവരെ കാലുവാരിക്കൊണ്ടുപോയ കഥകൾകൂടി കേട്ടാണ് അവിടങ്ങളിലെ കുട്ടികൾ വളരുക. പടിഞ്ഞാറെ കരയിലെ ചണ്ടികൾക്കപ്പുറം ചീങ്കണ്ണികൾ പൊങ്ങിക്കിടക്കുന്നത് ആദ്യമായി അമ്മയുടെകൂടെ ഒരൊഴിവുകാലത്ത് കുളിക്കാൻ പോയപ്പോൾ കണ്ടു. അന്ന് വെള്ളത്തിലിറങ്ങിയില്ല. വളരെ വർഷങ്ങൾ കഴിഞ്ഞിട്ടും ചിറയിൽ കുളിക്കാനിറങ്ങുമ്പോൾ മുതലകളെപ്പററിയുള്ള കഥകൾ അപ്പുവിനെ അധീരനാക്കിയിരുന്നു.

ചിറയ്ക്ക് കോവിലകത്തേക്കാളും പഴക്കമുള്ള ചരിത്രമുണ്ടാവും. നാട്ടു പഞ്ചായത്ത് അകന്നുനിന്നു കേൾക്കുമ്പോൾ ചിറയെപ്പററി എന്തെങ്കിലുമുണ്ടായിരിക്കും. മകനുമായി വഴക്കുകൂടിയ തള്ള ആത്മഹത്യചെയ്യാൻ ചെന്നു ചാടിയതു ചിറയിലാണ്. (ആരോ വലിച്ചുകയററി.) ചിറയിലേക്കു വരുമ്പോഴോ പോകുമ്പോഴോ കണ്ടുമുട്ടിയവർ പ്രേമിച്ച കഥകൾ പലതുമുണ്ട്. രാവിലെ ഭക്തന്മാരും വൃദ്ധന്മാരുമാണ് കുളിക്കാനെത്തുക. വൈകുന്നേരം പെണ്ണുങ്ങളും കുട്ടികളും. സന്ധ്യമയങ്ങുമ്പോൾ കാമുകന്മാരും ജാരന്മാരും. രാത്രി പീടിക പൂട്ടി വരുന്ന കച്ചവടക്കാർ. ഒരൊഴിവുകാലത്ത് അപ്പുവും ഉണ്ണിയും മാത്രം വന്ന് അച്ഛൻെറ വീട്ടിൽ താമസിക്കുമ്പോഴാണ് കോവിലകക്കടവിൻെറ അതിർ തിരിക്കുന്ന കൂപ്പിനടുത്ത് തമ്പുരാട്ടിയുടെ ശവശരീരം രാവിലെ പൊന്തിക്കിടക്കുന്നതു കണ്ടത്.

മുതല പിടിച്ചതാവുമെന്ന് ചിലർ പറഞ്ഞു. പക്ഷേ, മുറിവുകളുണ്ടായിരുന്നില്ല. വേട്ടേക്കരൻെറ അരുമകളായ മുതലകൾ നേരും നെറിവുമുള്ളവരാണെന്നു നാട്ടുകാർ വിശ്വസിച്ചിരുന്നു. പന്തീരായിരം തേങ്ങ എറിഞ്ഞ് കൊല്ലവും വേട്ടേക്കരന് പാട്ടു നടത്താറുള്ള കോവിലകത്തിൻെറ ഓമനയെ വളർത്തു മൃഗങ്ങൾ ദ്രോഹിക്കുകയില്ല.

മരിച്ച തമ്പുരാട്ടിയെപ്പററിയായി പിന്നെ കുറെ ദിവസങ്ങളോളം എവിടെയും സംസാരം.

തെങ്ങിൻതടത്തിൽ മൂത്രമൊഴിക്കാനിരുന്ന ഉണ്ണി ഒപ്പമെത്താൻ വേണ്ടി അപ്പു നിന്നു. മുമ്പേ നടന്നവരും നിന്നു.

''ഉണ്ണി വഴിക്കു വല്ലതും കഴിച്ചോ?''

''ചായ കുടിച്ചു.''

''രാജേട്ടനോ?''

''ഞാനെവിടെയും നിർത്തിയില്ല.''

കുട്ടേട്ടൻ പറഞ്ഞു: ''ആചാരപ്രകാരം നാളെ സംസ്കാരം കഴിഞ്ഞിട്ടേ കഴിക്കാൻപാടൂ.''

അപ്പു ആലോചിച്ചു: ഒരിക്കലോ നോൽമ്പോ നോററവരല്ല ആരും.

''കൊറച്ച് ചായണ്ടാക്കി കൊറച്ചു പഴവും മോളില് ഒരു മുറീല് കൊണ്ടെയ്ക്കാൻ പറയാം. ആരും കാണാതെ പോയി കഴിച്ചു വന്നാൽ മതി.''

രാജേട്ടൻ പറഞ്ഞു: ''എനിക്കൊന്നും വേണമെന്നില്ല.''

ഉണ്ണിക്കും വേണ്ട. മാത്രമല്ല, ആചാരം ശവസംസ്കാരം കഴിയുന്നതുവരെ ജലപാനം പാടില്ലെന്നാണെങ്കിൽ അങ്ങനെത്തന്നെ ആവട്ടെ എന്നാണവൻെറ പക്ഷം.

അപ്പുവിനായിരുന്നു വിഷമം. നേരം തെററിയാൽ അൾസറുള്ള വയർ കായിത്തുടങ്ങും. രാജേട്ടനും ഉണ്ണിക്കും ഭക്ഷണം അത്ര നിർബന്ധമൊന്നുമല്ല. പലപ്പോഴും ആ ചടങ്ങും കഴിയണമല്ലോ എന്നു വെച്ചിട്ടായിരിക്കും ഉണ്ണാനിരിക്കുക.

ചിറ ഒഴിഞ്ഞുകിടന്നിരുന്നു. പഴയ വീടുകളിലെല്ലാം പുറത്തു കുളിമുറികൾ പണിയിച്ചിട്ടുണ്ട്. വൈകുന്നേരം ആഘോഷമായി മേൽക്കഴുകാൻ പോയിരുന്ന പഴയ സമ്പ്രദായം സ്ത്രീകളും പെൺകുട്ടികളും നിർത്തിവെച്ചിരിക്കും.

കിഴക്കേ മൂലയിലെ കടവിൽ മാത്രം ഒരു സ്ത്രീ അലക്കുന്നുണ്ട്. മീനക്കാലമാവുമ്പോഴേക്കും വെള്ളം വററിയിരിക്കുന്നു. കോവിലകക്കാരുടെ പഴയ ഓടിട്ട മേൽപ്പുരയുടെ അസ്ഥികൂടം മാത്രമേ ബാക്കിയുള്ളു.

ഇവിടെ ഒഴിവുകാലത്ത് കുളിക്കാൻ വന്ന വൈകുന്നേരങ്ങൾ ഓർമ്മവന്നു. സ്ക്കൂളടയ്ക്കുന്ന തീയതി നേരത്തെ കണക്കുകൂട്ടി വെയ്ക്കും. അതിൻെറ പിറേറന്ന് അച്ഛൻെറ വീട്ടിലേക്കു പുറപ്പെടാം. ബസ്യാത്രയുടെയും വഴിക്കു ഹോട്ടലിലുള്ള ചായകുടിയുടെയും ആഹ്ലാദം. നാലുനാഴിക നടത്തം. കുട്ടേട്ടനും രാജേട്ടനും ചെറിയ കുട്ടികളായിരുന്ന കാലത്ത് അമ്മ സവാരി വണ്ടിയിൽ വന്നിരുന്നുവെന്നു പറഞ്ഞുകേട്ടിട്ടുണ്ട്.

കുട്ടികൾ മുതിർന്നപ്പോൾ അമ്മ അവരെ തനിച്ചയച്ചു. അമ്മയും അച്ഛമ്മയും തമ്മിൽ അസുഖമുണ്ടായിരുന്നു എന്നതായിരുന്നു കുടുംബരഹസ്യം. കൃഷിയും കാര്യങ്ങളും നോക്കാനുള്ളപ്പോൾ അമ്മയ്ക്കു വീടു വിട്ടുപോരാൻ കഴിയില്ല എന്ന് ആളുകളെ ബോധിപ്പിക്കാൻവേണ്ടി രണ്ടുകൂട്ടരും പറഞ്ഞു.

കമ്പിളിപ്പുതപ്പിട്ടു മൂടി പാണ്ടുള്ള കാൽപ്പടം ചൊറിഞ്ഞുകൊണ്ട് കോലായിൽ പകൽ മുഴുവൻ അച്ഛമ്മ കണ്ണും ചിമ്മിയിരിക്കും. ഒന്നും കാണുന്നില്ലെന്നേ ശ്രദ്ധിക്കുന്നവർക്കു തോന്നൂ. പക്ഷേ നല്ല കാഴ്ചയുണ്ടായിരുന്നു. മുററത്തിൻെറ മൂലയിൽ നെല്ലു ചിക്കുന്ന പെണ്ണുങ്ങൾ മൂപ്പു നോക്കാൻ കാൽ മടമ്പു തിരിച്ച് അരിയാക്കി ചവച്ചുനോക്കുമ്പോൾ അച്ഛമ്മ ശ്രദ്ധിക്കുന്നുണ്ടാവും. ''ഒണക്കം നോക്കാൻ കുഞ്ഞിക്കാള്യേ ഒരു പോങ്ങ അരിയെടുത്തു ചവയ്ക്കണോ?''

ധാരാളം നെല്ലും തേങ്ങയും കിട്ടാനുള്ള കാലം വന്നപ്പോഴും ചെറുപ്പത്തിലേ ദാരിദ്ര്യംകൊണ്ടുണ്ടായ പിശുക്ക് അച്ഛമ്മയുടെ കൂടെയുണ്ടായിരുന്നു. പണിക്കാരികൾ അകലെനിന്നു പതുക്കെ പിറുപിറുത്താൽക്കൂടി കേൾക്കും.

''പെണ്ണേ, പച്ചരി അധികം തിന്നാൽ പിത്തം പിടിക്കും.''

മധ്യവേനൽ ഒഴിവുകാലങ്ങളിൽ ബന്ധുക്കളും കുട്ടികളുമൊക്കെയായി കുറെപ്പേർ അച്ഛൻെറ വീട്ടിൽ ഉണ്ടായിരിക്കും. അന്നൊക്കെ മൂക്കീരൊലിപ്പിച്ചുകൊണ്ട് അക്കൂട്ടത്തിൽ ഹേമയുണ്ടായിരുന്നു. അവൾ പിന്നീട് പറഞ്ഞപ്പോൾ അത്ഭുതം തോന്നി.

ഓർക്കുമ്പോൾ തമാശ തോന്നും. പലതും കണ്ട ചിറ. തീരത്തു നിന്നു കഥ പറയേണ്ട സാലഭഞ്ജികകൾ വീണുടഞ്ഞുപോയിരിക്കുന്നു. ഹേമയെ കണ്ടെത്തിയ നിമിഷം ഈ കടവുകളിലൊന്നിലെ കാലത്തിൻെറ കയത്തിൽ വീണുകിടക്കുന്നു.

അതിനുമുമ്പ്: അധികാരിയുടെ വീട്ടിലെയോ ഭട്ടതിരിയുടെ വീട്ടിലെയോ കുട്ടികളുടെകൂടെ പുറത്തെവിടെയെങ്കിലും കളിക്കുമ്പോൾ അവൾ കൂട്ടത്തിലേക്കു വന്നാൽ അരിശമായിരുന്നു. ഈ അശ്രീകരംപിടിച്ച പെണ്ണിനെ എങ്ങനെ

ഒഴിവാക്കണം? ''വാ നമുക്ക് കരുവാൻെറ പറമ്പിൽ പോകാം.'' സ്ഥലം മാറിയാൽ അവളും കൂടെയുള്ള അശ്രീകരങ്ങളും വിട്ടുപോകുമല്ലോ.

വർഷങ്ങൾ അകന്നുമാറി നടന്നു. എന്നിട്ട് ഒരിക്കൽ ഈ ചിറയിൽ കുളിക്കുമ്പോഴാണ് അപ്പുറത്തെ കടവിലെ പെൺകുട്ടികളുടെ കൂട്ടത്തിൽ അവൾ നീരോലിപ്പടർപ്പിലേക്കു തിരിഞ്ഞുനിന്നു തലതോർത്തുന്നതു കണ്ടത്. തല തിരിച്ചപ്പോൾ അമ്പരന്നുപോയി. അവൾക്കു പരിഭ്രമം തോന്നിയോ? നനഞ്ഞ ഈറൻ ഷിമ്മീസിലൂടെ അവളുടെ വളരുന്ന ശരീരം സ്വകാര്യമായി നോക്കി നിന്ന നിമിഷം.

വിവാഹം കഴിച്ച് കുട്ടികളാവുന്നതിനുമുമ്പ് ബന്ധുവീടുകളിൽ വിരുന്നിനു നടക്കുന്ന കാലത്തൊരിക്കൽ, ഒരു രാത്രി, അതു പറയാൻ തോന്നിയതാണ്. നിയന്ത്രിച്ചു. എന്തു വിഡ്ഢിത്തം! എല്ലാം വെറും വിഡ്ഢിത്തം. പല ഇൻറർവ്യൂകളിലൊന്നിൽ തെരഞ്ഞെടുക്കപ്പെടുന്നു, ജോലി കിട്ടുന്നു, അച്ഛൻ കല്യാണം നിശ്ചയിച്ച് വിളിച്ചു പറയുന്നു.

പാളം തെററാത്ത യാത്ര.

അടുത്ത സ്റേറഷനിൽ വണ്ടിയെത്തുമ്പോൾ ഇവിടെ മണിയടിക്കുന്നു. പോയിൻറ്സ്മാൻ സിഗ്നൽ താഴ്ത്തുന്നു. ഒന്നാം ലൈനിൽ വല്ലതും തങ്ങിക്കിടക്കുന്നുണ്ടെങ്കിൽ രണ്ടാം ലൈനിലേക്കു മാററാൻ വിസിലടിക്കുന്നു, കൊടി കാട്ടുന്നു. കാത്തിരിക്കുന്ന കുറച്ചു യാത്രക്കാർ. ചെറിയ സ്റേറഷൻ. ചെറിയ നിയമങ്ങൾ. അടുത്തെത്തുന്ന വണ്ടിക്കുവേണ്ടി കാത്തിരിപ്പ്. മൂന്നു പരപ്പനങ്ങാടി. രണ്ടു കോഴിക്കോട്, ഒന്നര തിരൂർ. ഒരു കണ്ണൂർ. ചില്ലറയുണ്ടോ? ചില്ലറ തരൂ.

പഠിക്കുന്നകാലത്ത് രാജേട്ടൻ അരിവെപ്പുകാരനായി ഫലിതം പറഞ്ഞിരുന്ന നാടകത്തിൽ സ്ത്രീവേഷം കെട്ടി. തുടക്കത്തിൽത്തന്നെ ഒരു കീർത്തനമാണു പാടേണ്ടത്. അമ്മയുടെ വെളുപ്പും ചുരുണ്ടമുടിയും ഉള്ളതുകൊണ്ട് കാണാൻ ഭംഗിയുണ്ടായിരുന്നു. ഡിബേയ്ററിംഗ് സൊസൈററിമീററിങ്ങുകൾക്കിടയ്ക്ക് ഷഹീദിലെ പാട്ടുപാടി കൈയടിവാങ്ങി. നമ്പീശൻമാസ്ററർ ഉപദേശിച്ചിരുന്നു: അപ്പു പാട്ടു പഠിക്കണം. പങ്കജ്മല്ലിക്കിൻേറയും സൈഗാളിൻേറയും പാട്ടുകളുടെ മലയാള അനുകരണങ്ങൾ ഒരു ബൗണ്ട് പുസ്തകത്തിൽ പകർത്തിവെച്ചു. ഉദ്യോഗം തേടി നടന്നകാലത്തു വായനശാലകളുടെയും കലാസമിതികളുടെയും വാർഷികങ്ങൾക്കു പോയി. മെയ്ക്കപ്പിനു താമസം വരുമ്പോൾ ആളുകൾ അസ്വസ്ഥരാവുന്നുവെന്നുകണ്ടാൽ പ്രവർത്തകർ ആരെങ്കിലും പറയും: ''ആ അപ്പു ഉണ്ടല്ലോ. രണ്ടു പാട്ട് ആവാം.''

തൊണ്ടയനക്കലും ചുമയുടെ ശബ്ദവും. മൈക്കിലൂടെ അണിയറയിലെ അവ്യക്തസംഭാഷണങ്ങൾ. പിന്നെ ഒച്ചയടച്ച ഏതോ പ്രവർത്തകൻെറ അറിയിപ്പ്: ''പ്രിയപ്പെട്ട നാട്ടുകാരേ, അടുത്തായി യുവഗായകനായ അപ്പു വടക്കേടത്ത് നിങ്ങൾക്കുവേണ്ടി രണ്ടു ഗാനങ്ങൾ പാടുന്നതായിരിക്കും.''

യുവഗായകൻ!

അപ്പു വടക്കേടത്ത്!

ഭാവിയിൽ പ്രശസ്തനാവുമ്പോൾ ഉപയോഗിക്കാൻവേണ്ടി സ്വയം സ്വീക

രിച്ച താരനാമമായിരുന്നു അപ്പു വടക്കേടത്ത്.

വിഡ്ഢിത്തം! വല്ലപ്പോഴും ഓർത്തുരസിക്കാനുള്ള മറെറാരു പഴയ വിഡ്ഢിത്തം.

ആനക്കടവിൽ കുട്ടേട്ടനും രാജേട്ടനും ഇറങ്ങി കുളിക്കാൻ തുടങ്ങി. ഒതുക്കു കല്ലിൽ വെള്ളം തൊടാതെ സിഗരററു വലിച്ചുകൊണ്ട് ഉണ്ണി ഇരിക്കുകയാണ്.

അപ്പു വടക്കേടത്ത് പിന്നെ റെയിൽവേ ക്ലാർക്കായി. മീൻകൊട്ടകളുടെ മണമുള്ള ചെറിയ തീവണ്ടിയാപ്പീസുകൾ, ദുർഗ്ഗന്ധമുള്ള ഐസുവെള്ളം ഒഴുകിനടക്കുന്ന പ്ലാററ്ഫോമുകൾ, വാഴക്കുലക്കെട്ടുകൾ. കയറിട്ടു കെട്ടിയ വലിയ കോഴിക്കൂടകളിലൂടെ ഹോട്ടലുകളുള്ള നഗരങ്ങളിലേക്കു പോകുന്ന ജീവനുള്ള പാർസലുകളുടെ കണക്കുകൾ. ചെറിയ ദൂരങ്ങളിലേക്കു പോവുകയും രാത്രിവണ്ടിക്ക് താവളത്തിൽ തിരിച്ചെത്തുകയും ചെയ്യുന്ന യാത്രക്കാർ.

''തുടർന്നു പഠിച്ചിട്ടും കാര്യമില്ല. നിനക്കും ഉണ്ണിക്കും കൂടി പണമയയ്ക്കാൻ പ്രയാസമാണ്. നാട്ടിൽ ഏതെങ്കിലും ജോലിക്കു ശ്രമിക്കുക.''

അച്ഛൻെറ കത്തിൻെറ അവസാനത്തിൽ എല്ലാ കത്തുകളുടെയും അവസാനത്തിലുള്ളതുപോലെ വാചകമുണ്ടായിരുന്നു: ഈശ്വരൻ നിനക്കു നല്ലതു വരുത്തും.

ഈശ്വരനോട് പ്രതിഷേധിക്കാനൊരുങ്ങിയില്ല. ചെറിയ വീട്, ഒതുങ്ങിയ കുടുംബം. അതിനാവശ്യമുള്ള വരുമാനം. പാട്ടുകൾ പകർത്തിവെച്ച നോട്ടുപുസ്തകങ്ങൾ കുറെക്കാലം കൊണ്ടുനടന്നു. ഒരു സ്ഥലംമാററക്കാലത്ത് ക്വാർട്ടേഴ്സിൻെറ മുററത്തെ കടപ്ലാവിൻെറ ചുവട്ടിൽ കൊട്ടക്കാർക്ക് തൂക്കി വില്ക്കാൻ പററാത്ത കടലാസുകൾ ഹേമ തീയിടുമ്പോൾ അക്കൂട്ടത്തിലേക്കിട്ടു. പുതിയ പാട്ടുകൾ വരുന്നു. ഈ പഴയ പുസ്തകങ്ങൾ പുതിയ ഗായകർക്കും ഉപകാരപ്പെടില്ല.

വീട്ടിൽ റേഡിയോ വാങ്ങിയപ്പോൾ ഒരു പാട്ടിൻെറ താളത്തിനൊത്തു വിരലുകൾ ചലിച്ചപ്പോൾ തെററു കണ്ടുപിടിക്കപ്പെട്ടപോലെ പൊടുന്നനെ നിർത്തി. ഹേമ കാണണ്ട. ഐങ്കരക്കുന്നിൻെറ മുകളിൽ ഒരു നാടൻകലാസമിതിസമ്മേളനത്തിൽ അക്കാലത്തെ ഗായകനെ അനുകരിച്ച് 'വസന്തകാലമേ മറഞ്ഞുപോയി' പാടിയപ്പോൾ ജനങ്ങൾ കൈയടിച്ചു. വീണ്ടും പാടാൻ കൈയടിയിലൂടെ ആവശ്യപ്പെട്ടു.

മനസ്സിൽ തമാശ പറഞ്ഞു: ഉണ്ണിക്കറിയുകയുണ്ടാവില്ല. ഒരിക്കൽ അകാലചരമമടഞ്ഞ ആ അപ്പു വടക്കേടത്തിനെപ്പററി അവനോടു തമാശപറയണം.

''അപ്പു കുളിക്ക്, നേരം കളയണ്ട. ഉണ്ണീ...''

വെള്ളത്തിനു തണുപ്പുണ്ട്. കുറച്ചു നടന്നുനോക്കി. മുട്ടിനു വെള്ളമേയുള്ളു.

കുട്ടേട്ടൻ പറഞ്ഞു: ''അവിടുന്നങ്ങോട്ടു ചണ്ടിയാണ്. ഒന്നു മുങ്ങി തല തോർത്തിയാൽ മതി. ഇനി വീണ്ടും കുളിക്കണം.''

''ഇനീം?''

ഉണ്ണിയുടെ സംശയം.

''വടക്കേ തളത്തിലേക്കു മാററിക്കിടത്തിയാൽ വീണ്ടും കുളിക്കണം. പിന്നെ ഈറൻ മാററാം.''

''എപ്പഴാ ക്രിമേഷൻ?'

''രാവിലെ. ഇനിയും ആരൊക്കെയോ വരാനുണ്ടെന്നാ ചാത്തുക്കുട്ടിയമ്മാമ പറഞ്ഞത്.''

''രാത്രി കഴിച്ചൂടേ?''

ഉണ്ണിയുടെ സംശയം ശരിയാണെന്ന് അപ്പുവിനും തോന്നി.

''കൊടുങ്ങല്ലൂര് ഭാഗത്ത് അച്ഛൻെറ ഏതോ ശേഷക്കാരുണ്ടത്രേ. അവരിലാരെങ്കിലും വരണം. വരും.''

കൊടുങ്ങല്ലൂരിൽ ഏതോ കൂട്ടരുണ്ടെന്നു കേട്ടിട്ടുണ്ട്. ആർക്കും വലിയ പരിചയമൊന്നുമില്ല. എന്നാലും മരിച്ചാൽ വരണം. അതാണ് നിയമം.

''അവരെപ്പോ വരുംന്ന് ആർക്കറിയാം? നോൺസെൻസ്!''

ഉണ്ണി പറഞ്ഞു. അപ്പു ഭയപ്പെട്ടു, ഇനി അവനിപ്പോൾ അന്തരീക്ഷത്തിൻെറ താപനില, മൃതദേഹം സൂക്ഷിക്കാവുന്ന സമയം, ഡീകോമ്പൊസിഷൻെറ ശാസ്ത്രനിയമങ്ങൾ ഇതിനെപ്പററിയൊക്കെ, ഒരു മരണവും കണ്ടിട്ടില്ലെങ്കിലും ചിലപ്പോൾ പറയാൻ തുടങ്ങും. ഭാഗ്യത്തിന് കൂടുതലൊന്നും പറഞ്ഞില്ല.

കുട്ടേട്ടൻ എല്ലാവരോടുമായി പറഞ്ഞു: ''നാട്ടുകാരും കുടുംബക്കാരുമായി പലരുമുണ്ടാവും. വെതർ യൂ ലൈക്കിററ് ഓർ നോട്ട്. ഇഷ്ടമുണ്ടായാലും ഇല്ലെങ്കിലും ഈ ചടങ്ങുകളിലൂടെയെല്ലാം കടന്നുപോവുകതന്നെ വേണം.''

ഉണ്ണിയും മുങ്ങിക്കുളിച്ചു. നനഞ്ഞ മുണ്ടുകൾ പിഴിഞ്ഞുടുത്ത് തോർത്തു പുതച്ച് അവർ തിരികെനടന്നു. ഇപ്പോൾ ചടങ്ങിൻെറ ഒരുഘട്ടം ആരംഭിക്കുന്നതുകൊണ്ടാവാം, വഴിക്കു കണ്ടവർ സംസാരിക്കാതെ അയിത്തക്കാരെപ്പോലെ മാറി നിന്നു.

അപ്പു ഇടയ്ക്കു സൂത്രത്തിൽ ഉണ്ണിയേയും രാജേട്ടനേയും നോക്കി. രണ്ടാളും മററെന്തോ കാര്യങ്ങൾ ആലോചിക്കുകയാണെന്നു വ്യക്തം. ജ്യേഷ്ഠൻ പറഞ്ഞതാണ് ശരി. ഇപ്പോൾ മരണഗൃഹത്തിലേക്കാണ് പോകുന്നത്. നമ്മൾ അച്ഛൻ മരിച്ച ദുഃഖത്തിൻെറ ഭാരം ചുമക്കുന്ന മക്കളാണ്. അതുകൊണ്ട് മുഖംതാഴ്ത്തി അത്യഭിനയത്തിലേക്കു വഴുതി വീഴാതെ തെല്ലൊരു ശോകച്ഛായയോടെ, പതുക്കെ- പതുക്കെ.

നഷ്ടപ്പെട്ട രണ്ടു വർഷങ്ങളെപ്പററിയാണ് അപ്പോൾ അപ്പു ആലോചിച്ചിരുന്നത്. രണ്ടുകൊല്ലം കൂടി പഠിക്കാൻ അനുവാദം തന്നിരുന്നെങ്കിൽ ഡിഗ്രിയെടുക്കാമായിരുന്നു. കുറെക്കൂടി സൗകര്യമുള്ള ജോലി, കുറെക്കൂടി ഒഴിവുദിവസങ്ങൾ. അടുത്തൊരു ഫ്രണ്ട്സ് ആർട്ട്സ് ക്ലബ്ബ്. അല്ലെങ്കിൽ മററൊരു പേർ. പണ്ടു പൊളിഞ്ഞുപോയ റെഡ്സ്ററാർ തന്നെയാക്കാം. രക്തനക്ഷത്രത്തിൻെറ വെളിച്ചം. നാടകം, ഗാനം, രചന, സംഗീതം, സംവിധാനം: അപ്പു വടക്കേപ്പാട്ട്. ശരി. ഇതു വിലാപയാത്രയാണ്. ഇടവിട്ടാണെങ്കിലും ചുവടൊപ്പിച്ചു നടക്കാം.

നാല്

മരണഗൃഹം സന്ദർശിച്ചുവെന്നു വരുത്തി ആദ്യം വന്നവർ പിരിഞ്ഞുപോയിരിക്കുന്നു. നാലുപുരയുടെ പുറത്തെ കോലായിൽ നില്ക്കുന്നവർ പുതുതായി വന്നവരാവണം. പടികയറുമ്പോഠ ഉരൽപ്പുരയും അടുക്കളക്കോലായയും കാണാം. അടുക്കളമുററത്ത് പുറംപറമ്പിലെ കുടിയിരിപ്പുകളിലെ സ്ത്രീകളുണ്ട്. അടുക്കളവാതിലിനടുത്ത് അകന്ന കുടുംബങ്ങളിലെയാവണം രണ്ടു തള്ളമാർ ഇരുന്നു മുറുക്കുന്നു. സാരിയുടുത്ത ഏതോ സ്ത്രീ ഹേമയുമായി സംസാരിക്കുന്നു.

ഞങ്ങഠ വരുന്നതും കാത്ത് ചാത്തുക്കുട്ടിയമ്മാമ നില്ക്കുന്നുണ്ട്.

''അപ്പു, വേഗം നോക്ക്.'' മൂപ്പർക്ക് അപ്പുവിൻെറയും എൻെറയും പേർ തമ്മിൽ മാറിപ്പോകും.

കുട്ടേട്ടൻെറ പിന്നിലായി ഞങ്ങഠ പത്തായപ്പുരയിലേക്കു കയറി. അവിടെ തിണ്ണയിലും വരാന്തയിലുമായി പുതുതായി എത്തിയവരുണ്ട്. ആരെയും നോക്കിയില്ല.

ഇനി ചാത്തുക്കുട്ടിയമ്മാമയുടെകൂടെ നിന്നു പറയുന്നതുപോലെ ചെയ്താൽ മതി. ആവശ്യത്തിലേറെ ശബ്ദമുയർത്തി വൃദ്ധൻ വിളിച്ചുപറഞ്ഞു: ''ആരാ അവിടെ? ആ മുറീന്ന് എല്ലാവരും ഒന്ന് പുറത്തേക്ക് കടക്ക്വാ.''

ഏട്ടൻെറ പിന്നിലായി ഞങ്ങഠ ശവം കിടക്കുന്ന മുറിയിലേക്കു കടന്നു.

''എല്ലാവരും തററുടുക്ക്വാ.''

ഉണ്ണി ഒന്നു സംശയിച്ചുനിന്നു എന്നു തോന്നി.

എന്നിട്ട് അമ്മാമ പുറത്തു തയ്യാറായി നില്ക്കുന്ന ചിലരെ വിളിച്ചു. പല പേരുകഠ. ''എടുത്തോളൂ. നിങ്ങള് മക്കള് കാല്ക്കലും തലയ്ക്കലും തൊട്ടു നിന്നാൽ മതി.''

കുട്ടേട്ടനും അപ്പുവും കാൽ പിടിച്ചു. ഉണ്ണിയും ഞാനും തലയ്ക്കൽ നിന്നു. എടുത്തുപൊക്കാൻ എനിക്കു ഭയമായിരുന്നു. എല്ലാം പരിചയിച്ച ചാത്തുക്കുട്ടിയമ്മാമയുടെ നേതൃത്വത്തിൽ അഞ്ചാറുപേർ ചേർന്ന് എടുത്തു.

''തൊട്ടു നടന്നോ, നടന്നോ. മാതപ്പേ, ഇങ്ങട്ട് തിരിക്ക്, ഇങ്ങട്ട്.'' അമ്മാമ നിരന്തരം സംസാരിച്ചുകൊണ്ടിരുന്നു. ''എന്ത് കാണാനാ ഇവിടെ? ഈ കുട്ട്യോഠക്ക് അകത്ത് പോയിരുന്നൂടെ? ആ വാതിലിൻെറ പൊളി നല്ലോണം തുറക്ക്. സൂക്ഷിച്ച്. ഉം....''

കിഴവൻ മൃതദേഹത്തിൻെറ നടുവിൽ താഴത്തുനിന്ന് താങ്ങിയിരുന്നു.

''തല നോക്കണം. കട്ടിള ചെറുതാണ്.''

മുററം മുറിച്ചുകടന്ന് പൂമുഖത്തുകൂടെ നാലകത്തേക്ക്. പഴയ വീടുപൊളിച്ചു പണിചെയ്തപ്പോഠ ഉയരം കുറഞ്ഞ കട്ടിളകഠ മാററിയിട്ടില്ല. എല്ലാവർക്കും കൂടി കടക്കാനാവില്ല. ഇടനാഴിയിലെത്തിയപ്പോഠ വീണ്ടും കാല്ക്കലും തലയ്ക്കലും തൊട്ടുകൊണ്ടു നടന്നു. വീതികുറഞ്ഞ ഇടനാഴിക്കപ്പുറത്തെ തളത്തിൽ നിലവിളക്കു കത്തിച്ചുവെച്ചിരുന്നു.

''തെക്കുവടക്കായി വരട്ടെ. തെക്കുവടക്കായിട്ട്.''

നിലം കഴുകിയിട്ടുള്ള നനവുണ്ട്. നാക്കിലകഠ നിരത്തിവെച്ചിട്ടുണ്ട്.

''കിടത്തിക്കോളൂ, പതുക്കെ....അങ്ങനെ.''

മുന്നിൽ നാലഞ്ചുപേർ. ഒന്നും കാണുന്നില്ല. തിരക്കിൽനിന്നു പതുക്കെ പിൻവലിഞ്ഞ ഉണ്ണിയും എനിക്കരികെ ചുവർചാരി നിന്നു.

''കുട്ട്യാരാണാ, കോടി നിവർത്തിക്കോ ലക്ഷ്മുട്ടീ, നാളികേരം, നറച്ചെപ്പ്.''

നാളികേരം വെട്ടി വെച്ചു. ആരോ സാമ്പ്രാണിയും ചന്ദനത്തിരിയും കത്തിച്ചു വെച്ചു. വെളിച്ചം വീഴാത്ത നനഞ്ഞ നിഴലുപോലുള്ള വായുവിൽ അസ്വസ്ഥ മായ സുഗന്ധത്തിൻെറ ഇഴകഠ പടർന്നുകയറി.

ചാത്തുക്കുട്ടിയമ്മാമ കോടിത്തുണികൊണ്ടു മൂടുമ്പോഠ സംസാരിച്ചു കൊണ്ടേയിരുന്നു.

''ഭഗവാനെ, ഇതൊക്കെ എന്നെക്കൊണ്ടുതന്നെ ചെയ്യിക്കണന്നായിരിക്കും. കുട്ട്യാരാണാ, ആ അററം വലിക്ക്. പോകണ്ട കാലായിട്ടൊന്ന്വല്ല ഭഗവാൻെറ വിളി.''

പരിചയംകൊണ്ടു നേടിയ വൈദഗ്ദ്ധ്യത്തോടെ പ്രായമായെങ്കിലും ശക്തി കുറയാത്ത കൈകഠ പ്രവർത്തിക്കുന്നു.

ഉണ്ണിയും അപ്പുവും എന്നെ നോക്കി. ഇനിയെന്താണ്? അരിയും നെല്ലും കൊണ്ടു വളച്ചുവെക്കുന്ന ചാത്തുക്കുട്ടിയമ്മാമയുടെ പിന്നിൽ അനങ്ങാതെ നില്ക്കുകയാണ് കുട്ടേട്ടൻ.

തററുടുത്ത തുമ്പ് അടർത്തി മുണ്ടു നിവർത്തിയിട്ട് ഉണ്ണി ഇടനാഴിയിലൂടെ പുറത്തേക്കു നടന്നു. അപ്പുവും പുറത്തേക്കു കടന്നപ്പോഠ ചാത്തുക്കുട്ടിയമ്മാമ ഒന്നും പറഞ്ഞില്ല. അവിടെ ഞങ്ങഠക്കിനി ജോലിയുണ്ടാവില്ല.

''രാജേട്ടൻെറ കൈയിൽ വലിക്കാനെന്തെങ്കിലുമുണ്ടോ?''

ഉണ്ണിയുടെ കൈവിരലുകഠ വിറയ്ക്കുന്നുണ്ടെന്നു തോന്നി.

''ബീഡിയുണ്ടാവും.''

ഷർട്ടും ബാഗും വെച്ച തെക്കെ അറയിൽ പെണ്ണുങ്ങളാണ്. കടക്കാൻ മടി തോന്നി. അപ്പോഠ ആ വഴിവന്ന ഹേമയെ കണ്ടു.

''എൻെറ ഷർട്ടിൻെറ പോക്കററിലുണ്ട്. ഹേമയോടു പറഞ്ഞാൽ മതി.''

ഹേമ അടുത്തേക്കു വന്നു. കരയാൻ ശ്രമിച്ചിട്ടും അവളുടെ കണ്ണുകഠ കലങ്ങിയിട്ടില്ല. ഇടനാഴിയിലെ ഇരുട്ടിൽ ചുവർ ചാരിയിരിക്കുന്ന അച്ഛൻ പെങ്ങഠ ഇപ്പോഴും കുറേശ്ശെ തേങ്ങുന്നുണ്ട്. അവഠ ബീഡിയും സിഗരററും കൈയിലേക്കിട്ടുതന്നു.

''കൊടുങ്ങല്ലൂർക്കു പോയ ആളു വന്നു. അവരാരും വന്നിട്ടില്ല.''

''വരില്ലേ?''

''വരും. ആരേങ്കിലും അയയ്ക്കുംന്ന് പറഞ്ഞിട്ട്ണ്ട്.''

ഉണ്ണി ചോദിച്ചു:

''വന്നില്ലെങ്കിലോ?''

ആരും മറുപടി പറഞ്ഞില്ല.

''നമ്മാം എത്രനേരം കാത്തിരിക്കാൻ ബാധ്യസ്ഥരാണ്?''

പുകച്ചുരുളിൻെറകൂടെ അവൻെറ ചോദ്യവും വായുവിൽ തങ്ങിനിന്നു.

അകത്തുനിന്നുവന്ന ചാത്തുക്കുട്ടിയമ്മാമ പറഞ്ഞു:

''ഒന്നുംകൂടി പോയി മുങ്ങിവര്വാ. ഞാനുംണ്ട്. എന്നിട്ട് ഈറൻ മാററാം.'' വൃദ്ധൻ മുററത്തിറങ്ങി മാനത്ത് തെക്കും വടക്കും നോക്കി: എടമഴടെ പൊറപ്പാട്ണ്ടോ ആവോ?

''പെയ്യില്ല. നേരത്തെ മാവു വെട്ടിക്കൂട്ടാൻ തുടങ്ങാം.''

ബന്ധപ്പെട്ട മറെറാരു ശ്രമക്കാരനാണ് കുട്ടിനാരായണൻ. എൻെറ പ്രായം വരും. ഈ മാതിരി സന്ദർഭങ്ങളിൽ ചാത്തുക്കുട്ടി അമ്മാവൻെറ കാലം കഴിഞ്ഞാൽ കുട്ടിനാരായണനായിരിക്കും ഈ പ്രദേശത്തെ നേതൃത്വം.

ചാത്തുക്കുട്ടിയമ്മാമ അടുക്കളഭാഗത്തോടു മുഴുവനുമായി കല്പിച്ചു:

''ആ പെണ്ണുങ്ങളോടു ന്റൊണേം പൊന്നാരും പറഞ്ഞിരിക്കാണ്ട് രാമനാമം ജപിച്ചിരിക്കാൻ പറയ്വാ.''

രണ്ടാമത്തെ കുളിക്ക് ചിറയിലേക്കു ശവമെടുത്തു കിടത്താൻ കൂടിയവരെല്ലാം വന്നു.

മാററിയുടുക്കാനുള്ള മുണ്ടും തോർത്തുമെല്ലാം ദേവു ഒരുക്കിവെച്ചിരുന്നു. ദേവു എന്നേക്കാരം അല്പം താഴെയാണ്. ചെറുപ്പത്തിൽ പരസ്പരം പേരാണു വിളിച്ചിരുന്നത്. കുട്ട്യേട്ടൻ കല്ല്യാണം കഴിച്ചശേഷം ഉറക്കെ പേരു വിളിക്കാൻ മടിതോന്നി.

ദേവു ഞങ്ങളുടെ അടുത്തേക്കു വന്നു. ചുററും നോക്കി. ഞങ്ങരം തനിച്ചാണെന്നുകണ്ടു പറഞ്ഞു: ''നിങ്ങളു നാലാളുംകൂടി ആ മോളിലെ തെക്കെ അറേലിയ്ക്ക് നടന്നോളൂ. ആള്വോള് വന്ന് തെരക്ക് കൂടണേൻെറ മുമ്പേ.''

''കുട്ട്യേട്ടൻ വരട്ടെ.''

''ഏട്ടൻ പറഞ്ഞിട്ടാ.''

കുട്ട്യേട്ടനും ചാത്തുക്കുട്ടിയമ്മാമയും കൂടിയാണ് അകത്തുനിന്നു വന്നത്.

ഉണ്ണി പറഞ്ഞു: ''എനിക്കൊന്നും വേണ്ട.''

ചാത്തുക്കുട്ടിയമ്മാമ സ്വരം താഴ്ത്തി ദേവുവിനോടു പറഞ്ഞു: ''ഇവരിതൊന്നും പരിചയല്യാത്തോരാ. വല്ല ചായോ പഴോ എന്താച്ചാൽ കൊടുക്കൂ. സ്വകാര്യായിട്ട് മതി. അതിലൊന്നും തെററില്ല.''

ഉണ്ണി തെല്ലു പരിഹാസത്തോടെ കിഴവനെ നോക്കി.

''അതിനും എന്തോ ശാസ്ത്രംണ്ട്, ഇല്ലേ?''

''ഉണ്ട് ഉണ്ട്. ഇപ്പൊ ആ വരി തോന്ന്ണില്ല.''

ഉണ്ണി ശബ്ദമില്ലാതെ ചിരിച്ചു.

ദേവു ധൃതി കൂട്ടി.

''ഒക്കെ വെച്ചിട്ട്ണ്ട്. അത് ചൂടാറും. ഇനി നാളെ സംസ്കാരം കഴിഞ്ഞു

കുളിച്ചിട്ടേ വെള്ളം കുടിക്കാൻ പററൂ.''

അകത്തേക്കു പോകാൻ ഭാവിച്ചപ്പോഴാണ് ആരോ കയറിവന്നത്.

''രാജേട്ടൻ നേർത്തെ എത്തിയോ?'' പരമേശ്വരനാണ്. ഇപ്പോഠം തുണിക്കച്ചവടമാണ്. വളരെമുമ്പ് ജോലിയില്ലാതെ നടക്കുമ്പോഠം അച്ഛൻെറ കൂടെ സിലോണിൽ പോയിട്ടുണ്ട്. രണ്ടു കൊല്ലം ജോലിചെയ്തു വന്നു. അച്ഛൻ അടുക്കളപ്പണിയാണു കൊടുത്തതെന്നു പിന്നെ നാട്ടിൽ ആക്ഷേപം കേട്ടിരുന്നു.

എന്നേക്കാഠം മൂത്തതാണ്. എന്നാലും അച്ഛൻെറ ആശ്രിതനായി വീട്ടിൽ വരാൻ തുടങ്ങിയ മുതൽക്ക് എന്നെ ഏട്ടൻ എന്നു വിളിച്ചു.

''ഇപ്പോ പാലക്കാട്ടന്നെ, അല്ലേ?''

''അതെ.''

''ഉണ്ണി കോഴിക്കോട്ടല്ലേ? വന്നിട്ടില്ലേ?''

''ഉണ്ട്. ഇവിടെ ഉണ്ടായിരുന്നു എല്ലാവരും.''

പരമേശ്വരന് സ്ത്രീകളുടെ ശബ്ദമാണ്. സ്ത്രീകളുടെ നാണം കുണുങ്ങുന്ന ഭാവമാണ്. പക്ഷേ, കച്ചവടമറിയാം. സിലോണിൽനിന്നു തിരിച്ചുവന്ന ശേഷം രണ്ടു തുന്നൽമിഷ്യൻ വാങ്ങി. ഒന്നിൽ പരമേശ്വരൻ, മറേറതിൽ അനുജൻ ആകെ അങ്ങാടിയിലുള്ള തുണിപ്പീടികയുടെ മുമ്പിൽ തുന്നാനിരുന്നു. മേനോൻെറ തുണിക്കച്ചവടം പൊളിഞ്ഞപ്പോഠം പരമേശ്വരൻ അതേററുവാങ്ങി. ഇപ്പോഠം തുണിപ്പീടിക, ഓയിൽമിൽ. നാലു മിഷ്യനുള്ള തുന്നൽപ്പീടികയും. വീടു പൊളിച്ചുപണിതു.

''കച്ചോടൊക്കെ എങ്ങനെ?''

''ഇവിടെയൊക്കെ എന്തു കച്ചോടം? ചെലവ് മുട്ടും. ഞാൻ ചരക്കെടുക്കാൻ പോണംന്നുവിചാരിച്ചു നില്ക്കുമ്പൊഴാ വിവരമറിഞ്ഞത്. ഓരോ തിരക്കായിട്ട് ഇപ്പഴേ ഇവടെ എത്താൻ പററീള്ളു.''

ഇടനാഴിയിൽ ഇപ്പോഴും ഇടയ്ക്കിടെ മൂക്കുചീററി ഇരിക്കുന്ന അച്ഛൻ പെങ്ങഠം വിളിച്ചുപറഞ്ഞു: ''ദേവു മോളിലേക്കു വിളിക്ക്ണു രാജാ.''

ഫുഠംഷർട്ടിട്ട കുട്ടേട്ടനും ദേവുവും നില്ക്കുന്ന ഒരു പഴയ കല്യാണഫോട്ടോ ഇപ്പോഴും മുകളിലെ മുറിയുടെ ചുവരിലുണ്ട്. ഏതോ കാലത്ത് അതിൽ വളച്ചിട്ട ഒരു പഴയ കസവുമാല തിളക്കമില്ലാതെ അതിനുചുററുമുണ്ട്. അല്പം ചിതൽ തിന്ന ഊഞ്ഞാലാടുന്ന സുന്ദരിയുടെ ചിത്രമുള്ള ഒരു പഴയ വിനോളിയാ സോപ്പ് കലണ്ടർ, ഏതോ ബോക്സ് ക്യാമറയിലെടുത്ത ആരെയും വ്യക്തമായി കാണാത്ത കുട്ടികളുടെ ഫോട്ടോ, കറുത്ത ജമുക്കാളം വിരിച്ച കട്ടിൽ. ആ മുറിയിൽ വർഷങ്ങളായി ഒന്നും മാറിയിട്ടില്ല.

വിശപ്പുണ്ടായിരുന്നെങ്കിലും ഞാൻ ചായ മാത്രം കുടിച്ചു. ഉപ്പുമാവും പഴവും തിന്നാൻ ഹേമയും ദേവുവും നിർബന്ധിച്ചു.

''കുട്ടികളൊക്കെ-''

അവർക്കൊക്കെ കൊടുത്തു

ഉണ്ണി ഏടത്തിയമ്മമാരോടു ചോദിച്ചു: ''നമ്മളെല്ലാം ആ കൊടുങ്ങല്ലൂർക്കാരനെ കാത്തിരിക്ക്വാണ്, അല്ലേ?''

''വരും. വരട്ടെ. രാവിലെയല്ലേ ദഹിപ്പിക്ക്ണ്ള്ളു.''

പ്രതീക്ഷിക്കാതിരിക്കുമ്പോഴാണ് ഉണ്ണി പറഞ്ഞത്: ''എല്ലാവരും വരുന്ന വരെ കാത്തുനിന്നാൽ- ആരെങ്കിലും സിലോണിലേക്കു കമ്പിയടിച്ചോ? ആരും വന്നിട്ടല്ല. എന്നാലും.''

കുട്ടേട്ടൻ അതു കേട്ടില്ലെന്നു നടിച്ച് ജനലിൻെറ ചതുരയഴികൾ പിടിച്ചു പുറത്തേക്കു നോക്കിനിന്നു. അപ്പു തിന്നുന്നതിൽത്തന്നെ ശ്രദ്ധിച്ചു. അവൻ എന്നെ നോക്കുകയാണെന്നറിയാം. അവൻെറ കണ്ണുകളെ നേരിടാതിരിക്കാൻ, ഞാൻ നേരത്തെ വേണ്ടെന്നു പറഞ്ഞെങ്കിലും കടലാസുപൊതിയിൽനിന്ന് ഒരു പഴം തിരഞ്ഞെടുത്ത് തിന്നാൻ ഭാവിച്ചു.

ദേവുവാണ് മറുപടി പറഞ്ഞത്: ''അതൊക്കെ കഴിഞ്ഞ കഥയല്ലേ? ആള് പോയി. ഒന്നും വേണ്ടീരുന്നില്ല. ഉള്ളകാലത്ത് കാരണോര്ന്ന് പറഞ്ഞ് മോളിലിരുന്നാൽ മതിയായിരുന്നു. അതിൻെറ വെല ഒന്നു വേറെയായിരുന്നു.''

മൂത്ത ജ്യേഷ്ഠത്തിയമ്മയായ ദേവുവിന് അമ്മയുടെ സ്ഥാനമുണ്ടിപ്പോൾ. ഏകദേശം ആ സ്വരത്തിലാണിപ്പോൾ സംസാരിക്കുന്നതും.

ഉണ്ണിയുടെ അടുത്ത ചോദ്യം കൂടുതൽ അപകടം പിടിച്ചതായിരുന്നു; ഞങ്ങളോടാണ്:

''നമുക്കീ വീട്ടിലവകാശംണ്ടോ?''

അപ്പോൾ ദേവുവും ഹേമയും കൂടി അസ്വസ്ഥരായി.

''മരുമക്കൾക്കോ മക്കൾക്കോ അവകാശം എന്നൊക്കെ തർക്കമുണ്ടല്ലോ. സ്വത്തിൽ താല്പര്യമുണ്ടായിട്ടല്ല. ഉണ്ടെങ്കിൽ എനിക്കച്ഛൻെറ മുറി വേണം. ആ ആട്ടുകട്ടിലിലാണ് എനിക്കു കമ്പം.''

ദേവുവിനു കൂടുതൽ പ്രായോഗികബുദ്ധിയുണ്ട്. ''അതേ വേണ്ടൂ? അതിനെന്താ? ആർക്കായാലും അത് ഉണ്ണീടെ മുറി എന്നു പറഞ്ഞുവെച്ചാൽ മതിയല്ലോ. അല്ലെങ്കിൽ സ്വന്തം വീടുണ്ടാക്കുമ്പോ നല്ലൊരു ആട്ടുകട്ടില് പണീച്ചോളൂ. ബുദ്ധിമുട്ട്ണ്ടായിട്ടല്ലല്ലോ? ഒക്കെ വേണ്ടാന്നു വെച്ചിട്ടല്ലേ?''

''അല്ല ദേവേടത്തീ, ആ മുറിതന്നെ വേണം. കിടന്നാൽ ജനല് തൊടണം. താഴത്തു മുററത്തുനിന്നു കുടിയിരിപ്പുകാരൻ സന്ധ്യയ്ക്കു ചുമച്ചാൽ കേൾക്കണം. കയർ താഴത്തേയ്ക്കിട്ടു വലിച്ചുപൊക്കിയാൽ കുപ്പി മുറിയിൽ.''

കുട്ടേട്ടൻെറ മുഖത്തു നോക്കിയപ്പോൾ അവൻ പെട്ടെന്നു നിർത്തി. എന്നിട്ടു കണ്ണടച്ച് പതുക്കെ ചിരിക്കാൻ ശ്രമിച്ചു.

അത് അവസാനത്തെ വർഷങ്ങളിലെ കഥയാണ്. ഉണ്ണി എങ്ങനെ അറിഞ്ഞു? സിലോണിൽനിന്നു കൊല്ലംതോറും വന്നിരുന്ന കാലത്ത് അൾമാറ ഒഴിയുമ്പോൾ കാര്യസ്ഥൻ തൃശ്ശൂരിൽ പോയി ബ്രാണ്ടിക്കുപ്പികൾ കൊണ്ടുവരും. നാട്ടിൽ സ്ഥിരതാമസമായപ്പോൾ കുറച്ചുകാലം കൂടി അതു നടന്നു. കുടിയിരിപ്പുകളിൽനിന്ന് ഒന്നും കിട്ടാതായപ്പോൾ ഒഴിപ്പിക്കാൻപോകുന്ന വിധങ്ങളെപ്പററി ഭീഷണികൾ പറയും. അപ്പോൾ റാക്കിൻകുപ്പികൾ വരാൻ തുടങ്ങി. പിന്നെ തേങ്ങ കളവുപോകുന്നതിനെപ്പററി പരാതിയില്ല. മുററത്തുനിന്നു കുപ്പി വാങ്ങി മുകളിലേക്കു കൊണ്ടുപോകുന്നതു മററുള്ളവർ കാണരുത്. അതിനാണ് കയർ താഴത്തേക്കിറക്കിക്കൊടുക്കുന്നത്.

ആ വിദ്യ കണ്ടുപിടിച്ചത് അച്ഛനോ, സ്വകാര്യമായി റാക്കുകാച്ചുന്ന കുടിയിരിപ്പുകാരനോ?

''താഴത്ത് പലരും നമ്മളെ അന്വേഷിക്കും. പോകാം.''

കുട്ടേട്ടൻ ഓർമ്മിപ്പിച്ചു. മരണം കഴിഞ്ഞ അന്തരീക്ഷത്തിലാണ് ഞങ്ങളെന്നു മറക്കരുതെന്ന സൂചന ഇടയ്ക്കിടെ കുട്ടേട്ടൻെറ വാക്കുകളിൽ മറഞ്ഞുനിന്നു.

ദേവുവും അപ്പോൾ ശബ്ദമുണ്ടാക്കാതെ കോണികയറി വന്ന ഹേമയും കൂടി ഒഴിഞ്ഞ ഗ്ലാസ്സുകളും പഴത്തൊലിയും ഇലച്ചീന്തുമെല്ലാം കൊണ്ടുപോയി.

ഉണ്ണി അപ്പോഴും കറുത്ത ജമുക്കാളം വിരിച്ച കട്ടിലിൽ ഇരുന്നു.

''വരുന്നില്ലേ?''

''വരുന്നു. രാജേട്ടൻ ഒരു സിഗരററ് തരൂ. എനിക്കീ നാടകം- ങ്ഹും.''

അവൻ സിഗരററിനു തീ കൊളുത്തി. മുറിയിൽ ആകെയുള്ള മുറിക്കൈയൻ ചാരുകസേരയിലേക്കു സ്ഥലം മാറിയിരുന്നു.

ഗജകേസരിയോഗം. മററെല്ലാ യോഗങ്ങളും ഇവനുണ്ടത്രെ. അത്യുന്നതങ്ങളിലെത്തേണ്ട ഗ്രഹനില. അമ്മ അതൊക്കെ വിശ്വസിച്ചിരുന്നു. ഇവൻ വലുതായാൽ കാലം തെളിഞ്ഞുവെന്ന് വരുന്നവരോടും കാണുന്നവരോടും പറഞ്ഞു. അമ്മ ജീവിച്ചിരിക്കാത്തത് ഭാഗ്യം.

ഇവനെന്തു പററി?

## അഞ്ച്

സിഗരററ് പകുതിയായപ്പോൾ മനംപുരട്ടുന്നതുപോലെ തോന്നി. ചുമരിൽ കുത്തിക്കെടുത്തി മുറിയുടെ മൂലയിലേക്കെറിഞ്ഞു. വെള്ളവലിച്ച ചുമരിൽ കരിയുടെ അടയാളം ബാക്കികിടന്നു.

എത്ര വർഷങ്ങൾക്കുശേഷമാണ് ഈ മുറിയിലിരിക്കുന്നത്! വീടു പൊളിച്ചു പണിചെയ്ത കാലംമുതല്ക്ക് ഇത് ദേവുവേടത്തിയുടെ മുറിയാണ്.

ഏഴു കൊല്ലം കഴിഞ്ഞു. മൂന്നാഴ്ചമുമ്പ് ഈ മുററംവരെ വന്നു. കയറിയില്ല. വലിയ കാർ തിരിക്കാൻ മുമ്പോട്ടും പിറകോട്ടുമെടുത്ത്ഡ്രൈവർ പത്തു പതിനഞ്ചു മിനിട്ട് വിഷമിച്ചു.

ഏഴുകൊല്ലം മുമ്പ് ഒരുരാവിലെ ഇറങ്ങിപ്പോയതാണ്. പഠിപ്പുകഴിഞ്ഞ് കുറെ മാസങ്ങൾ ജോലിതെണ്ടി നടന്ന് അവസാനം പഠിപ്പിക്കുന്ന പണി കിട്ടി. തൽക്കാലത്തേക്ക്. സ്ക്കൂളിൽ തോററ കുട്ടികൾക്കുള്ള കോളേജ്. പഠിപ്പിക്കുന്നവർ പ്രൊഫസർമാർ! ജോലിയില്ലാതെ വന്നെത്തുന്നവരാണ് പ്രൊഫ സറാവുന്നത്. പാർക്കാനിടം, അറുപതു രൂപ ശമ്പളം.

ഉണ്ണി പണ്ടുകേട്ട ഒരു ഫലിതം ഓർമ്മിച്ചുകൊണ്ടെന്നപോലെ മന്ദഹസിച്ചു.

ഹലോ! ഹൗ ആർ യൂ?

ഹലോ! മെ ഐ നോ വാട്ട് യൂ ആർ?

പ്രൊഫസർ ഉണ്ണിമാധവൻനായർ! ചെറിയ വൈലററ്കള്ളികളുള്ള ഒരു നല്ല ഷർട്ടുണ്ട്. ക്രീം നിറത്തിലുള്ള പാൻറും. അതിടുന്ന ദിവസം പെൺകുട്ടി

കളുടെ ബഞ്ചിൽനിന്ന് ആരാധനയോടുള്ള നോട്ടങ്ങളുണ്ടാവും. പുതിയ മാഷ്. പ്രസംഗിക്കുമ്പോൾ വാക്കുകൾകൊണ്ട്മായാജാലം നടത്തുന്ന ആൾ. ആദ്യമായി ഒരു ഇൻറർവ്യുവിനു പോകാൻ തുന്നിച്ചതാണ്. അലക്കിയപ്പോൾ വില കുറഞ്ഞ തുണി ചുരുങ്ങി. ഷർട്ടിൻെറ ചായമിളകുകയും ചെയ്തു.

പ്രൊഫസർ ഉണ്ണിമാധവൻനായർ രാത്രിയിൽ പരമ്പു മറച്ച ക്ലാസ്സുമുറികളിലൊന്നിൽ രണ്ടു ബഞ്ചടുപ്പിച്ചിട്ടു കിടന്നു. രാവിലെ അഞ്ചരയ്ക്കെഴുന്നേററ് വിരിയും തലയിണയും മാററി ബഞ്ചു മാററിയിടും. നിലത്തുനിന്ന് ബീഡിക്കുററിയും തീപ്പെട്ടിക്കോലുകളും പെറുക്കിക്കളയും. പിന്നിലെ ടിഫിൻ മുറിയുടെ മൂലയിൽ വിരിയും തലയിണയും ഒളിപ്പിച്ചുവെച്ച് മാന്യനായി വേഷം കെട്ടാനുള്ള ഒരുക്കത്തിൻെറ തുടക്കമായി പുറത്തെ കുളിമുറിയിലേക്കു നടക്കും.

അന്നത്തെ സുബ്ബലക്ഷ്മിയെപ്പററി പെട്ടെന്ന് ഓർമ്മവന്നു. അവൾ എവിടെയുണ്ടാവുമിപ്പോൾ? ഗ്രാമത്തിലെ കവലയ്ക്കടുത്ത് മുന്നിൽ മുനിസിപ്പാലിററിയുടെ ട്യൂബ്ലൈററിൻെറ കാലുള്ള ചെറിയ മുററം. കറുത്ത കല്ലുപതിച്ച മുററത്ത് അരിമാവുകൊണ്ടു കോലം. ഉമ്മറപ്പടിയിലും താഴെ ഒതുക്കുകല്ലിലുമായി തമിഴ്-മലയാളം പറയുന്ന പെൺകുട്ടികളുടെകൂടെ സുബ്ബലക്ഷ്മിയുണ്ടാവും. കടുംവർണ്ണങ്ങളിലുള്ള പാവാടയും ദാവണിയും. തലയിൽ എപ്പോഴും ജമന്തിപ്പൂക്കൾ.

പിന്നീട് മറെറാരു മാസ്ററരുടെ ദയയിൽ അയാളുടെ ലോഡ്ജിലേക്കു താമസം മാററിയപ്പോൾ രാവിലെ ആററയ്ക്കു പുറപ്പെട്ടാൽ സുബ്ബലക്ഷ്മി പുറപ്പെടുന്ന സമയത്ത് ആ കവല കടക്കുമെന്നു കണ്ടെത്തി. കാര്യമൊന്നുമില്ല. വെറുതെ. ഒരു സമയദൂരക്കണക്കിൻെറ ഉത്തരം കാണുന്ന തമാശ. എന്നും ഷേവുചെയ്തു, വെറുതെ. മാറിയിടാൻ ഒരു നല്ല ഷർട്ടും പാൻറും കൂടി ഉണ്ടായിരുന്നെങ്കിൽ എന്ന് ആഗ്രഹിച്ചു. അരയണ എന്നും കൈയിലുണ്ടാവാൻ ശ്രദ്ധിച്ചു; ഗ്രാമത്തിലേക്കു കടക്കുന്നേടത്ത് ഒരു കടയിൽനിന്ന് സിഗരററ് വാങ്ങാൻ. പീടികയിൽ കെട്ടിയിട്ട കയറിൻെറ തുമ്പത്തുനിന്നു കത്തിക്കണം. എന്നിട്ട് അലസമായി, ലോകം കാൽക്കീഴിലാണെന്ന ഭാവത്തിൽ നടക്കണം. സിഗരററിൻെറ മണം പരത്തിക്കൊണ്ടുവേണം അവളെയും സംഘത്തേയും കടന്നുപോകാൻ.

ചിലപ്പോൾ, എത്ര കൃത്യമായ കണക്കുകൂട്ടലുകൾ പീടികയ്ക്കു മുന്നിൽ വെച്ചു നടത്തിയാലും സംഘത്തെ കാണില്ല. പതുക്കെ, തീരരുതേ ദൈവമേ! ആഞ്ഞുവലിക്കില്ല. പതുക്കെ. നിവൃത്തിയില്ലാതെ അവസാനത്തെ പുകയും കഴിഞ്ഞ് കൈ പൊള്ളിച്ചു വലിച്ചെറിയുമ്പോഴായിരിക്കും ദൗർഭാഗ്യം, അവളുടെ എഴുന്നള്ളത്ത്.

ഒരു ഗൃഹനാഥനായി, മാന്യനായി മാറിക്കഴിഞ്ഞാൽ ഏതെങ്കിലുമൊരു നാൾ സുബ്ബലക്ഷ്മിയുടെ കുടുംബത്തെ പരിചയപ്പെടണമെന്നു കരുതിയിരുന്നു. ഭർത്താവിനെ പരിചയപ്പെട്ടാൽ ഈ സിഗരററിൻെറ കഥ പറയണം. അസുഖകരങ്ങളായ നിമിഷങ്ങളുണ്ടാക്കാത്ത ഒരു പഴയ കഥ.

ഇടയ്ക്കെല്ലാം ഈ പ്രദേശത്തു വന്നിരുന്നത് കൊച്ചുകുട്ടിയെ കാണാനായിരുന്നു. എന്തെങ്കിലും കാരണമുണ്ടാക്കി താനുള്ളപ്പോൾ അവളിവിടെ പകൽ മുഴുവൻ വീട്ടിനകത്തും പുറത്തുമായി ചുററിപ്പററി നില്ക്കും. മുകളിലിരിക്കുമ്പോൾ അടുക്കളത്തളത്തിൽനിന്നു പറയുന്നതെല്ലാം കേൾക്കാം. പക്ഷേ, അവളുടെ ശബ്ദം ഒരിക്കലും ഉയർന്നു വേറിട്ടുകേൾക്കില്ല.

''കൊച്ചുകുട്ട്യേ, ഇതൊന്ന് മോളില് ഉണ്ണിക്കു കൊണ്ടോയിക്കൊടുക്ക്.''

ആ നിമിഷങ്ങൾക്കുവേണ്ടിയാണ് മുകളിൽ വായിക്കുകയാണെന്ന ഭാവത്തിൽ ഇരിക്കുക. കൈയിൽ വെക്കാറുള്ള പുസ്തകം എന്നോ വായിച്ചു തീർത്തതായിരിക്കും.

വിറയ്ക്കുന്ന ശരീരത്തോടെ അവളെ അണച്ചുപിടിച്ചുനില്ക്കുമ്പോഴും ചെവിടോർത്തു, ആരെങ്കിലും കയറിവരുന്നുണ്ടോ? അമർത്തി ഉമ്മവെക്കാൻ കൂടി ഭയമനുവദിക്കാത്ത ആ നിമിഷങ്ങളെപ്പററി ഓർത്ത്, പിന്നീട് അവൾക്കു കത്തുകളിൽക്കൂടി ആയിരം ചുംബനങ്ങളയച്ചു.

അവളുടെ വീട്ടിൽ പോകുന്നതു ശരിയല്ല. ആരും ക്ഷണിച്ചിട്ടില്ല. കാരണവരുടെ ഇളയമകൻ കണ്ട വീടുകളിലൊന്നും അങ്ങനെ വെറുതെ പോകാൻ പാടില്ല.

കുട്ടിയുടെ വിവാഹാലോചനകളെപ്പററി കേട്ടിരുന്നു. കഠിനമായ അമർഷവും അസ്വസ്ഥതയും തോന്നി. 'കരയുവാനായ്പ്പിറന്നോരു കാമുകൻ' എന്നൊക്കെയുള്ള വരികൾ മുമ്പൊരു കവി എഴുതിയത് തന്നെപ്പോലുള്ള യുവാക്കളെ ഓർത്താണെന്നുപോലും തോന്നി. 'ഞാനിവളെ സ്നേഹിക്കുന്നു. എനിക്കവകാശപ്പെട്ടവളാണിവൾ' എന്നു മുമ്പു വായിച്ച ചില കഥകളിൽ അത്തരം ചില നായകന്മാരുണ്ടായിരുന്നു. അന്നു പ്രചാരത്തിലുണ്ടായിരുന്ന ഏതോ നാടകത്തിലും. അറുപതുരൂപമാത്രം ശമ്പളം വാങ്ങുന്ന വെറും പ്രൊഫസറുടെ ധീരത സങ്കല്പങ്ങളിൽമാത്രം ഒതുങ്ങിനിന്നു.

അവൾ വിവാഹാലോചനകൾക്കു തടസ്സം പറയുന്നു. എന്തുകൊണ്ട്? ആരോ ഉടനെ ചോദ്യത്തിനുത്തരം കണ്ടെത്തുന്നു. ഉണ്ണിയും കൊച്ചുകുട്ടിയും ലോഗ്യമാണ്!

അച്ഛൻ പത്തായപ്പുരയുടെ മുകളിൽ പുറത്തു ചാരുകസേരയിലും അകത്ത് ആട്ടുകട്ടിലിലുമായി ഇരുന്നു. ഇടയ്ക്ക് കയറിൻതുമ്പത്തു കെട്ടിയിട്ട കുപ്പികൾ മുകളിലേക്കു കയറിപ്പോയി. നല്ല ലഹരിയിലെത്തുമ്പോൾ, സ്വയം ദൈന്യം കണ്ടെത്തുന്ന നിമിഷങ്ങളിൽ, പറഞ്ഞു: ''അവളു പോയതോടുകൂടി എൻെറ എല്ലാം പോയി.''

അമ്മയുമായി സംസാരിക്കാതിരുന്ന അവസാനവർഷങ്ങളെപ്പററി അറിയുന്നവരും എതിർത്തില്ല.

''ഇനി നിങ്ങളായി, നിങ്ങടെ പാടായി.'' ഉണ്ണി കേട്ടുനില്ക്കും. ഒന്നും പറയില്ല. അച്ഛനെ കാണാൻ എന്ന പേരിലാണ് വല്ലപ്പോഴും ഇവിടെ വന്നിരുന്നത്.

എന്നെ മറക്ക്വോ?

വലിയ ലോകങ്ങളുടെ വാതിൽ തുറക്കുന്നു എന്നു തോന്നിയ വാക്കു

കാക്ക് എത്ര വേഗം അർത്ഥമില്ലാതായി!

എന്നെ മറക്കോ?

അറിയാത്തവരോട് ആയിരം തേവിടിശ്ശികാ കണ്ടു പിരിയുന്ന അരമണിക്കൂറിൻെറ അവസാനം കാലാകാലമായി ചോദിക്കുന്ന ചോദ്യം. ഇപ്പോഴതു കേൾക്കുമ്പോൾ ഒന്നുമില്ല. പക്ഷേ, ആദ്യം കേട്ടപ്പോഴോ?

അലിഞ്ഞലിഞ്ഞ് ഇല്ലാതെയായി എന്നോ മറേറാ ആണോ പറയേണ്ടത്?

ഒരു സത്യം ഓർമ്മിച്ചു: അന്ന് ആത്മാവിലെ കടുംചുവപ്പു പൂക്കാക്ക് അരക്കെട്ടിലെ അഗ്നിജ്വാലകളേക്കാൾ ചൂടുണ്ടായിരുന്നു.

''എന്നെ മറക്കോ?''

മറുപടി പറയാൻ വാക്കുകളില്ലാതെ നിന്ന നിമിഷങ്ങൾ.

''ഞാനിന്ന് പോണില്ല. ചേച്ചിടമ്മ പോണ്ടാന്ന് പറഞ്ഞു.''

ഈ മേല്പുരയ്ക്കു കീഴിൽ, ഈ മുറിക്കു താഴെ എവിടെയോ അവൾ രാത്രി ഉറങ്ങും.

കിടക്ക വിരിക്കാൻ ചിലപ്പോൾ അവളെ ഏല്പിച്ചെങ്കിലോ? അല്ലെങ്കിൽ സന്ധ്യയ്ക്കു മുറിയിൽ വിളക്കു കത്തിച്ചുവെയ്ക്കാൻ.

''ഞാൻ രാത്രിവരും.''

''അരുത്. അരുത്. ഞാൻ പറയുന്നതു കേൾക്കൂ.''

തന്നെ വിശ്വസിക്കാൻ പ്രയാസമായിരുന്ന നിമിഷങ്ങൾ. അരുത്. വികസിച്ചുയരുന്ന കരുത്ത് കാണാത്ത ചങ്ങലകൾ പൊട്ടിച്ചെറിയുന്ന നിമിഷങ്ങളെ ഭയന്നുകൊണ്ട്, ശബ്ദമില്ലാതെ ചുണ്ടുകൾകൊണ്ടമർത്തിയ ചുണ്ടുകൾക്ക് പിറുപിറുക്കാൻ അവസരം നല്കാതെ പറഞ്ഞു: അരുത്.

എന്നെ മറക്കോ?

കാലം വാക്കുകളുടെ വിശുദ്ധി നഷ്ടപ്പെടുത്തുന്നതെന്തിന്?

ഇരുണ്ട കീറപ്പുരകളുടെ മറവിൽ നോട്ടെണ്ണിത്തീരുന്ന നിമിഷത്തിലേക്ക് വാക്കുകളെ, രത്നങ്ങൾപോലെ സൂക്ഷിക്കേണ്ട വാക്കുകളെ വലിച്ചെറിഞ്ഞതാരാണ്?

തെററിത്തെറിച്ച ഒരു മേഘക്കീറ്, ഊർന്നുവീണ ഒരു കഷണം നിലാവ്, തുമ്പപ്പൂ വിടർന്ന കുന്നിൻചെരുവ്, ഓടിക്കളിച്ച മണൽത്തിട്ട്, പുഴയുടെ കൈവഴി നനച്ച താഴ്വാരം. അരുത്, ഞാൻ പറയുന്നതു കേൾക്കൂ.

ആ വർഷങ്ങളിലെ ഓർമ്മക്കുറിപ്പുകൾ അവിടെയെങ്ങാൻ ഉണ്ടാവുമെന്ന തോന്നലോടെ വെറുതെ മങ്ങിയ ചുമരിലും കാവിനിറമുള്ള നിലത്തും നോക്കിയിരുന്നു.

അവൾക്കുചുററും ഒരപവാദമായി തൻെറ പേർ ഒരു മറയുണ്ടാക്കാൻ തുടങ്ങുന്നു എന്നറിഞ്ഞതുമുതൽക്ക് അച്ഛനെ കാണാൻ വരുന്ന യാത്രകൾ വല്ലപ്പോഴുമായി. എന്നാലും വരുമ്പോഴൊക്കെ അവളുടെ ചെറിയ അനുജത്തി തെററിത്തെറിച്ച് അടുത്തുവരും. ചുററിപ്പററിനില്ക്കും. തനിച്ചുള്ള സമയം നോക്കി കുറിപ്പു തരും. മറുപടി വാങ്ങാൻ പിന്നീടൊരു നേരം നിശ്ചയിക്കും.

ഓരോ വരവിലും അച്ഛൻെറ ശരീരം കൂടുതൽ ഉടയുന്നതു ശ്രദ്ധിച്ചു. ചുമലെല്ലുകൾ താണുപോയി. അലക്കിയ ഡബിൾമുണ്ടിനു പകരം തിരുമ്മി

നിറംമങ്ങിയ ഒററമുണ്ട്. ചുമലിൽ വേഷ്ടിക്കു പകരം തോർത്ത്. മുകളിലെ വരാന്തയിൽ അധികാരിയുമായുള്ള സൽക്കാരം നടക്കുമ്പോഴാണ് ഒരുദിവസം എത്തിയത്. രാവിലെ പത്തുമണിക്കു തുടങ്ങിയതാണത്രെ. പഴയ പ്രതാപം നാട്ടുകാരിൽ പലരും കേട്ടുകഴിഞ്ഞതാണ്. ബ്രാണ്ടിക്കുപ്പികാംക്കു പകരം തെങ്ങിൻറാക്കു വന്നപ്പോാം ആളുകാം മാറി. വീണ്ടും കോംക്കുവാൻ മടി തോന്നിയതുകൊണ്ടാവണം പുതിയ സംഘങ്ങളും വരാതായി. എങ്ങനെയോ ഭാഗ്യത്തിനു കിട്ടിയതാവണം അധികാരിയെ.

രാവിലെ കുളികഴിഞ്ഞു വന്നാൽ കുപ്പി തുറക്കും. പത്തുമണിക്ക് കുടിയിരിപ്പുകളിലേക്കു യാത്ര. തിരിച്ചുവന്നാൽ വീണ്ടും അലമാര തുറക്കുന്ന ശബ്ദം കോംക്കാം. ഊണിനുമുമ്പു കുറച്ച്. പിന്നെ ഉറക്കം. വൈകുന്നേരം മേൽക്കഴുകി വരുമ്പോഴേക്ക് കൂവളത്തറയുടെ പരിസരത്തിൽ ഒരു നിഴൽ പതുങ്ങിനില്ക്കുന്നുണ്ടാവും.

സന്ധ്യകഴിയുമ്പോഴാണ് ആത്മവിസ്മൃതിയിലെത്തുന്നത്. വെറുതെ ഏതോ പാട്ടിനു താളംപിടിക്കുന്നപോലെ തുടയിലടിച്ചുകൊണ്ടിരിക്കും.

അധികാരിയെ അന്ന് അച്ഛൻ ഉണ്ണാൻ ക്ഷണിച്ചു. ഇപ്പോാം അച്ഛൻെറ മൃതദേഹം കിടക്കുന്ന വടക്കേ തളത്തിൽ ആറില വെച്ചിരുന്നു. മക്കാം നാലു പേരെയും അധികാരിക്ക് അറിയാം. എങ്കിലും അച്ഛൻ ഒരിക്കൽക്കൂടി പരിചയപ്പെടുത്തി:

''അധികാരിക്കറിയില്ലേ, ഇതു മൂത്തമകനാണ്.''

''അറിയും.''

''ബി. എ. ബി. ടി. യാണ്.''

''അറിയും, നന്നായി അറിയും.''

''അടുത്തു ഹെഡ്മാസ്ററരാവും. രാജൻ ഒരു വലിയ കമ്പനീലാണ്. അപ്പുവിനെ കണ്ടില്ലേ?''

''ഉവ്വ്. കല്യാണത്തിനു ഞാൻ വന്നിരുന്നല്ലോ.''

''അവൻ സെൻട്രൽ സർവ്വീസിലാണ്. എനിക്കു സമ്പാദ്യൊന്നൂല്യ. കുട്ടികാംക്കൊക്കെ വിദ്യാഭ്യാസം കൊടുത്തു.''

ഭയപ്പാടോടെയാണ് കേട്ടത്. വിദ്യാഭ്യാസത്തിലെ അക്ഷരങ്ങാംക്കൊക്കെ വലിയ ശക്തി.

''ഇവനെയും പഠിപ്പിച്ചു. എളേ തൃപ്പുത്രൻ. ഇവനെന്താ ചെയ്യണത്ന്ന് അവന്തന്നെ അറിയില്ല. നേരെയാവണംന്ന് മോഹൂല്യ, അങ്ങനീംണ്ടല്ലോ ചിലര്. ഇവനെ പഠിപ്പിക്ക്യാൻ ചെലവാക്ക്യേ കാശോണ്ടു രണ്ടു കണ്ടം വാങ്ങിയിരുന്നെങ്കിൽ ഇന്ന് ഉപകാരംണ്ടായിരുന്നു.''

''ഒക്കെ ശരിയാവുന്ന്. ഒക്കെററിനും ഒരു യോഗംണ്ട്.''

അധികാരിയുടെ ആശ്വസിപ്പിക്കൽ.

ഇന്നായിരുന്നെങ്കിൽ ചിരിച്ചുകൊണ്ടു കേട്ടിരിക്കുമായിരുന്നു. അന്നു വിളറിപ്പോയി. തൊണ്ടയിൽ മുള്ളു കുടുങ്ങിയപോലെ.

''നാലുകൊല്ലം അന്യനാട്ടിലയച്ചു പഠിക്കാൻ ചില്ലറ ചെലവാണോ? എന്നിട്ടെന്തു കനകംണ്ടാക്കി?''

വയ്യ. നാടകത്തിലെയും കഥകളിലെയും ധീരോദാത്തനായകൻ വേറെ. പതുക്കെ കൈകുടഞ്ഞെഴുന്നേററു. പലരും ശ്രദ്ധിക്കുന്നുണ്ടാവണം. വിഷമം പുറത്തുകാട്ടരുത്. ദുഃഖമല്ല, രോഷമല്ല. മററെന്തോ ആണ് മനസ്സിൽ. പുറത്തു കാണരുത്.

വേഗം കൈകഴുകി മുകളിലെത്തി. കുറെ കഴിഞ്ഞപ്പോഠം കിടക്കണമെന്നു തോന്നി. ക്ഷീണം ഏതെല്ലാമോ കെട്ടുകളററു കൊഴിഞ്ഞുവീണ അനുഭവം.

''ഉണ്ണി കെടക്ക്വാണോ?''

നോക്കിയപ്പോഠം ദേവ്വേടത്തി.

''അച്ഛൻെറ സ്വഭാവറിഞ്ഞൂടെ? ഇന്നിത്തിരി മരുന്ന് ജാസ്ത്യാ. നാശം പിടിക്കാൻ അധികാരീം വന്ന് കൂടീരിയ്ക്ക്ണ്. വാ, വന്നൂണുകഴിയ്ക്ക്.''

''എനിയ്ക്കു വേണ്ട.''

കൂടുതൽ പഞ്ചായത്തിന്നു നിന്നപ്പോഠം പറഞ്ഞു: ''ശല്യപ്പെടുത്താതെ പോയാട്ടെ.''

അച്ഛൻപെങ്ങന്മാർ വന്നു ചോദിച്ചു.

എഴുന്നേററില്ല.

ആലോചനകഠംക്കൊന്നും അർത്ഥമില്ല. വെയിൽ മങ്ങിയാൽ ചായ കുടിക്കാൻ വിളിക്കും. സന്ധ്യയ്ക്കു റേഡിയോസംഗീതം അടുത്ത പറമ്പിൽനിന്നു കേട്ടാൽ അച്ഛൻ താളംപിടി തുടങ്ങും. വീണ്ടും വടക്കെ തളത്തിൽ ഊണിന് ഒരു പ്രദർശനവസ്തുവായി....

എഴുന്നേററു ഷർട്ടും മുണ്ടും മാററി. മുടി ചീകാൻ ചീർപ്പില്ല. ഏട്ടൻ വിശ്രമിക്കുന്ന മുറിയിലാണ് കണ്ണാടിയും ചീർപ്പും. കൈകൊണ്ടു തലയൊതുക്കി. സ്വയം പറഞ്ഞു: ഫൂ! എനിക്കൊന്നും സംഭവിച്ചിട്ടില്ല. ഞാൻ കുട്ടിയെപ്പോലെ പെരുമാറുകയില്ല. ഞാനൊരാണാണ്.

ഇറങ്ങി നടന്നു.

''നീയെങ്ങോട്ടാണ്?''

''എങ്ങോട്ടുമില്ല.''

''ഈ വെയിലത്ത്-''

''സാരമില്ല. എനിക്കു കാലത്തു ക്ലാസ്സുണ്ട്.''

അപ്പുവേട്ടൻ ഹേമയെ വിളിച്ചു. ഹേമ ദേവ്വേടത്തിയെ വിളിച്ചു.

എന്താ ഈ കാണിക്കുന്നത്?

''വെറുതെ ബഹളം കൂട്ടണ്ട'' എന്നുമാത്രം പറഞ്ഞിറങ്ങി. യാത്രപറയേണ്ട കാര്യമില്ല. ഒരു സാധാരണ വരവ്, സാധാരണ പോക്ക്.

ചെറുവത്താനിവഴി കുന്നംകുളത്തെത്തിയപ്പോഠം ഒരു പ്രശ്നമായിരുന്നു മനസ്സിൽ. രണ്ടുറുപ്പിക തികയില്ല. ബസ്കൂലി രണ്ടുറുപ്പികയാണ്. ദേവ്വേടത്തിയോട് അഞ്ചുറുപ്പിക വാങ്ങി മടങ്ങണമെന്നു കരുതി വന്നതായിരുന്നു.

ബസ്സ്ററാൻഡിൽ നിസ്സഹായനായി നില്ക്കുമ്പോഠം ധീരോദാത്തന്മാരുടെ കഥകളെപ്പററി ഓർത്തു. വിഡ്ഢിത്തം, വെറും വിഡ്ഢിത്തം!

ഒരു പരിചയക്കാരനെയും കണ്ടില്ല. ദൈവദൂതനായി ഒരാഠം വരുന്നത് കുട്ടിക്കാലത്തു കേട്ട കഥകളിൽമാത്രം. ഊണമുള്ള കുന്നംകുളംഭാഷയും

എവിടെയും മുറുക്കിത്തുപ്പലുകളുമുള്ള വൃത്തികെട്ട ബസ്സ്ററാൻഡ്.

കൈലിയുടുത്ത, കൃതാവും കൊമ്പൻമീശയുമുള്ള മനുഷ്യൻ അടുത്തു വന്നു. ബസ്സിന് ആളെ വിളിച്ചുകൂട്ടുന്ന പൊറിഞ്ചു.

''മേൻനെവടയ്ക്കാ?''

നാല്പതുമൈലകലെ 'പ്രൊഫസറു'ദ്യോഗം വഹിക്കുന്ന നഗരത്തിൻെറ പേർ പറഞ്ഞു. ബസ് അഞ്ചരയ്ക്കുണ്ട്.

''അച്ചരനെ പ്പോ കാണാറില്ല?''

''വീട്ടിലുണ്ട്.''

ആരോ അയാളെ വിളിച്ചു: ''പൊറിഞ്ചേട്ടാ, കാട്ടാമ്പാലയ്ക്കൊരു കാറുണ്ട്. നാലാളെ കേററാം.''

''പൊറിഞ്ചൂ!'' ശബ്ദം പതറാതിരിക്കാൻ ശ്രദ്ധിച്ചു: ''ഞാൻ പോരുമ്പോൾ പേഴ്സെടുക്കാൻ മറന്നു. എനിക്ക്....'

ഇല്ല, പ്രതികരണത്തിൽ കുഴപ്പമൊന്നുമില്ല. ''എനിക്കു രണ്ടുരൂപ വേണം.''

''അതിനെന്താ? മൂപ്പരെ നമുക്കറിയില്ലേ്യ? ഞാനല്ലേ തൃശ്ശൂർന്ന് ബോട്ടില് കൊണ്ടന്ന് കൊടുത്തീരുന്നത്.''

അരപ്പട്ടയിലെ കീശതുറന്ന് എണ്ണുമ്പോൾ ചോദിച്ചു:

''രണ്ട് മതിയോ?''

''ഓ മതി.''

ശരിക്കു പറഞ്ഞാൽ പന്ത്രണ്ടണ മതി. പന്ത്രണ്ടണ മാത്രമായി ചോദിക്കുന്നതു ശരിയല്ലല്ലോ.

ബസ്സിൽ സ്ഥലംപിടിച്ചപ്പോൾ ആശ്വാസം തോന്നി. അറപ്പോടെ ഓർത്തു: ഇവിടെ സഹായത്തിനെത്തിയത് അച്ചരനു ബ്രാണ്ടിക്കുപ്പി കൊണ്ടുവന്നു പരിചയമുള്ള പൊറിഞ്ചുവാണ്!

''ഇല്ല, എനിക്കൊരു നായകനാവാൻ കഴിയില്ല.'' ഉണ്ണി മനസ്സിൽ നിരാശയോടെ ഉരുവിട്ടു.

## ആറ്

നാട്ടുപ്രമാണിമാർ പിരിഞ്ഞ് കസേര ഒഴിഞ്ഞുകിടക്കുന്നു. അപ്പു രണ്ടു കസേരകൾ അടുപ്പിച്ചിട്ടു സൗകര്യപ്പെടുത്തി ഇരുന്ന് ബഞ്ചിലേക്കു കാൽ കയററിവെച്ചു. ചാത്തുക്കുട്ടിയമ്മാമ പറമ്പിലെല്ലാം പോയി നോക്കി തിരിച്ചെത്തി തീരുമാനിച്ചു:

''ആശാരിടെ അതിർത്തീലെ മാവ് വെട്ടാംന്ന് തോന്നണ്.''

കോലായിൽ വന്നു നിന്നു ഹേമ. എന്തോ പറയാനുണ്ടെന്നു തോന്നും നില്പു കണ്ടാൽ. അപ്പു എഴുന്നേററില്ല. അവിടെത്തന്നെ ഇരിക്കുകയാണെന്നു കണ്ട് അവൾ ഇറങ്ങി വന്നു.

''അമ്മ വിളിക്ക്ണു.''

''എന്താ കാര്യം?''

അറിയുമെന്നു തോന്നി. എന്നാലും പറഞ്ഞത് ''എനിക്കറിയില്ല'' എന്നാണ്.

''വരാം.''

തൊഴുത്തിനടുത്ത് മാവു വെട്ടാൻ പണിക്കാർ വന്നു നില്ക്കുന്നു.

''പെട്രോമാക്സ് വെളക്കിനു പറഞ്ഞത് വന്നില്ലല്ലോ.''

ചാത്തുക്കുട്ടിയമ്മാമ തിരക്കിട്ടു നിർദ്ദേശങ്ങൾകൊടുത്തു നടന്നു.

''എടോ, ഹാജ്യാരുടെ പീട്യേല്ന്നു വേഗം രണ്ടു വെളക്കു കൊണ്ടരാൻ പറ.''

നിലവിളക്കു കത്തിച്ചിട്ടില്ല. കൂവളത്തറയിൽ തിരിവെച്ചിട്ടില്ല.

ഹേമയുടെ അമ്മ തിണ്ണയിൽ ഒരു റാന്തൽ കൊണ്ടുവന്നുവെച്ചു.

''അപ്പ്വാന്നിങ്ങട്ട് വരൂ.''

ഭാര്യയുടെ അമ്മ എന്നതിലേറെ അച്ഛൻെറ സഹോദരി എന്ന സ്ഥാന മുണ്ട്. അതുകൊണ്ടു വേഗം എഴുന്നേററു.

ഇരുട്ടു പരന്നിട്ടില്ല. അതുകൊണ്ടു തിണ്ണയിലെ റാന്തലിലെ നാളം വിളറി നിന്നു.

''ഏതു മാവ് മുറിക്കാംന്നാ പറഞ്ഞത്?''

''ചാത്തുക്കുട്ടിമാമ എന്തോ പറഞ്ഞു. ആശാരീടെ അതിർത്തിലെ ആണ് തോന്നണ്.''

''ആ അതേയ് നല്ലോണം കായ്ക്കണതാ. നറച്ചും കണ്ണിമാങ്ങണ്ട്. അത് നമുക്ക് തിരിച്ചുവെച്ച കഷ്ണത്തിലാ.''

ഭാഗത്തിൽ അതു ഹേമയുടെ അമ്മയുടെ ഓഹരിയിൽപ്പെട്ടതാവും. ഭാഗ പത്രം രജിസ്ററർ ചെയ്തിട്ടുണ്ട്. ഏതു താവഴിക്ക് ഏതെല്ലാമെന്നു ശ്രദ്ധി ക്കാൻ അപ്പു മിനക്കെട്ടില്ല. ഹേമയുടെ അമ്മയ്ക്കു കണക്കുകളും അളവു കളും അതിരുകളും അറിയാം. അതിനെപ്പററി ഹേമ വിസ്തരിക്കാൻ തുടങ്ങി യപ്പോൾ മിണ്ടാതിരിക്കാൻ പറഞ്ഞു. ഇവരുടെ പറമ്പുകൾ. പറയുന്നതു കേട്ടാൽ തോന്നും നാടുമുഴുവൻ പറമ്പും നിലവുമാണെന്ന്. കരുവാൻ പാർക്കുന്ന പറമ്പ്. ആശാരി പാർക്കുന്ന പറമ്പ്. ആ നിലം, ഈ നിലം. സ്റേറഷ നിലെ ക്വാർട്ടേഴ്സിൽ എന്നിട്ടും റേഷനരി വാങ്ങുകയാണ്. തേങ്ങയും വില കൊടുത്തു വാങ്ങുന്നു.

''ഏതാ വെട്ടണ്ടത്ച്ചാൽ ചാത്തുക്കുട്ട്യമ്മാമയോടു പറഞ്ഞാൽ മതി.''

''അപ്പു ഏട്ടനോടു പറഞ്ഞാൽ മതി.''

കുട്ടേട്ടൻ വന്ന് അന്വേഷിച്ചു:

''എന്താ?''

''ആ മാവു കായ്ക്കണതാത്രെ.'' രാജേട്ടനും അതുകേട്ടു.

''എല്ലാമാവിലുംകുറേശ്ശെ കായണ്ടാവും. ദഹിപ്പിക്കണെങ്കിൽ ഒന്നു പോകാതെ പററില്ലല്ലോ.''

കുട്ടേട്ടൻ പറഞ്ഞു: ''ഏതെങ്കിലും വെട്ടട്ടെ.''

ഹേമയുടെ അമ്മ പിന്നെയും വരാന്തയിൽ തീരുമാനമറിയാൻ നില്ക്കുന്നു. അവരെ കണ്ടില്ലെന്നു നടിച്ചു. ഏതു മാവു വെട്ടിയാലും ഒരു താവഴിയ്ക്കു നഷ്ടമായിരിക്കും. കുറെ നിന്നു മടങ്ങിപ്പോകട്ടെ. അവരോട് അടുപ്പം തോന്നാ

റില്ല. ജോലിസ്ഥലത്തു കൂടെവന്നു താമസിക്കുമ്പോഴും അധികം സംസാരിക്കാറില്ല. പഴയ കഥകളോർക്കുമ്പോാ ഇടയ്ക്കു സഹതാപം തോന്നും.

ഉണ്ണിയുടെ കഥകളിൽ എന്തുകൊണ്ട് ഇവരെപ്പററി എഴുതിയില്ല എന്ന് അത്ഭുതപ്പെട്ടിട്ടുണ്ട്. അവൻ കുടുംബത്തിൽ അപൂർവ്വം പേർക്കുമാത്രം അറിയുന്ന കാര്യങ്ങളാകൂടി എഴുതിവിട്ടിട്ടുണ്ട്. പലർക്കും വെറുപ്പുണ്ട്, പുറത്തു കാട്ടില്ലെങ്കിലും.

മേമയുടെ വിവാഹം വിചിത്രമായിരുന്നു. അപ്പുവിന് അതോർമ്മയില്ല. രാജേട്ടനും കുട്ടേട്ടനും ഓർമ്മ കാണും. ഓർമ്മയുണ്ടാവാൻ വഴിയില്ലെങ്കിലും ചോദിച്ചാൽ സൂക്ഷ്മമായി ഇന്നലെ കണ്ടപോലെ ഉണ്ണി പറയും. ജനിച്ചതിനെത്രയോ മുമ്പ് അവനീക്കൂട്ടത്തിൽ ആരും കാണാതെ പതുങ്ങിനില്ക്കുന്നുണ്ടായിരുന്നുവെന്നു തോന്നും പറയുന്നതുകേട്ടാൽ.

ആങ്ങള വിവാഹം കഴിക്കാൻ പറഞ്ഞു. വിവാഹം കഴിച്ചു. ആങ്ങള നിശ്ചയിച്ച ആളെ. ഒരു കുട്ടിയായി. മൂന്നാം വർഷം പറഞ്ഞു: ‘‘അമ്മുട്ടീ, മാധവൻ ഇനി വരണ്ടാന്നു ഞാൻ പറഞ്ഞിട്ടുണ്ട്.’’

എന്തിനെന്നു ചോദിച്ചില്ല. കരഞ്ഞില്ല. മാധവമ്മാമ പിന്നെ ഒരിക്കലേ വന്നുള്ളൂ. പത്തായപ്പുരയുടെ തിണ്ണയിൽ അന്യനെപ്പോലെ ഇരുന്നു. അപ്പു അന്നുണ്ടായിരുന്നു. ദേവേടത്തിയുടെ അമ്മ ഒരോട്ടുഗ്ലാസിൽ ചായയും ഇലച്ചീന്തിൽ കുതിർത്ത അവിലും കൊണ്ടുപോയിക്കൊടുത്തു. അമ്മാമൻ അരഗ്ലാസ് ചായ കുടിച്ചു. തുടർച്ചയായി ബീഡി വലിച്ചു.

അരുകിനു പൂവള്ളികളുള്ള ഒരു മിൽഖദർ ഷാളിട്ടിരുന്നു അമ്മാമ എന്നോർമ്മയുണ്ട്. ശ്രീകൃഷ്ണൻെറ രൂപം പച്ചകുത്തിയ കൈത്തണ്ട. നെററിയിലും ഗോപികുറി പോലെ ചെറുതായി പച്ചകുത്തിയിട്ടുണ്ട്.

മുററത്തു കളിച്ചുനടന്നിരുന്ന അപ്പുവിനെ വിളിച്ചു വരുത്തി. അടുത്തു ചെന്നപ്പോാ പതുക്കെ പറഞ്ഞു: ‘‘അകത്തുചെന്നു മേമോട് ഒന്നു പുറത്തിക്ക് വരാൻ പറ.’’

അറച്ചറച്ച് അകത്തു ചെന്നു. അടുക്കളവരാന്തയിൽ ഒരു വശത്തിട്ട പത്തായത്തിൽ ചാരി ഇരിക്കയാണവർ. മടിയിൽ ഹേമയുണ്ട്. അവർ ആരെയും കണ്ടിരുന്നില്ല എന്നു തോന്നി. അവരുടെ വെളുത്ത ബ്ലൗസിനു മുൻവശം നനഞ്ഞിരുന്നു.

‘‘മാതമ്മാമ വിളിക്ക്ണൂ.’’

അവരനങ്ങിയില്ല.

മുഖമുയർത്താതെ, ശബ്ദമില്ലാതെ, മൂക്കു തുടച്ചുകൊണ്ട് അവർ പറഞ്ഞു: ‘‘എന്നെ കാത്തിരിക്കേണ്ടാന്നു പറഞ്ഞേക്ക്.’’

എന്താണു ചെന്നു പറഞ്ഞതെന്ന് ഓർമ്മയില്ല. മാധവമ്മാമ ഒരു ബീഡി കൂടി കത്തിച്ചു. ഒന്നും മിണ്ടിയില്ല. പിന്നെ സാവധാനത്തിൽ ഇറങ്ങി. ഇടവഴിയിലേക്കു തിരിയുന്നതിനുമുമ്പ് ഉമ്മറത്തേക്കു വിളിച്ചുപറഞ്ഞു: ‘‘ദാക്ഷായണ്യേമ്മേ, ഞാൻ പോണു.’’

വേലിത്തറി പിടിച്ചുകൊണ്ടു പിന്നെയും നിന്നു.

''എനിക്കെൻെറ കുട്ട്യേ ഒന്നു കാണണം.''

അതിനും ആരും മറുപടി പറഞ്ഞില്ല. പിന്നെയും കുറെനേരം സംശയിച്ചു നിന്നു. എന്നിട്ട് ഇറങ്ങിപ്പോകുന്നതുകണ്ടു.

അമ്മയുടെ അടുത്ത താവഴിയിൽപ്പെട്ട ഒരാങ്ങളയായിരുന്നു മാധവമ്മാമൻ. മൂന്നു മക്കളിൽ ഇളയ ആാ. ചെറുപ്പത്തിൽ നാട്ടിൽ പോക്കിരിയായിരുന്നു. കുന്നിൻപുറത്തുള്ള അവരുടെ വീട് ഓർമ്മയുണ്ട്. അവിടെ പോകേണ്ട കാര്യം വന്നിട്ടില്ല. അത്താണിതൊട്ട് കൈതത്തോടുവരെയുള്ള സ്ഥലത്ത് അരപ്പട്ടയിൽ കത്തി തിരുകി ആളുകളെ വിറപ്പിച്ചുനടന്ന വമ്പൻ മമ്മാലിയെ അടിച്ചിട്ടുണ്ടെന്നു കേട്ടിട്ടുണ്ട്. മമ്മാലി കടവത്തു വന്നിരിക്കും. കടവു വിളിച്ചവരും കടവുതോണിക്കാരും പിരിവിനു വേറെയുണ്ട്. എന്നാലും കായക്കുലകളും മത്തോക്കിൻെറ ചുമടുമായി അക്കരയ്ക്കു പോകുന്നവർ മുഴുവൻ മമ്മാലിക്കു കപ്പം കൊടുക്കണം. ചോദിക്കില്ല. കടവു പടുത്തുകെട്ടിയ തിണ്ണ യിൽ തോർത്തുമുണ്ടു മടക്കിയിട്ട് ഇരിക്കും. കത്തികൊണ്ടു പുറം ചൊറിയും. വൈകുന്നേരം കടന്നുപോകുന്നവരെയൊക്കെ ലോഗ്യത്തിൽ പേരെടുത്തു വിളിക്കും.

''എന്താടോ ശങ്കരാ, കച്ചോടൊക്കെ എങ്ങനെ?''

കച്ചവടം കഴിഞ്ഞു മടിശ്ശീല അരയിൽ മുറുക്കിക്കെട്ടി വരുന്നവർ നില്ക്കും. കാശു കൊടുക്കും.

അങ്ങാടിയുടെ തുടക്കത്തിൽ പുല്ലരിഞ്ഞു കററകെട്ടി വില്ക്കാൻ വരുന്ന ചെറുമികാ വരുന്നേടത്തും മമ്മാലി എത്തും. കല്ലുമാലകൊണ്ടുമാത്രം മാറു മറച്ച ചെറുമിപെൺകിടാങ്ങാ അയാളുടെ നിഴല് കണ്ടാൽ ചൂളും.

എള്ളുവിതച്ച പാടത്തു കറുക പറിക്കാൻ പോയ ഒരു നായർപെൺകുട്ടിയോട് എന്തോ മമ്മാലി സഃസാരിച്ചു. അവാ വീട്ടിലേക്കോടി. അവാ വടക്കേടത്തുകാരുമായി എന്തോ അകന്ന ബന്ധമുള്ളവളായിരുന്നു.

അമ്മ പറഞ്ഞുകേട്ടതാണ് സംഭവം.

തലമൂത്തവർ അങ്ങാടിയിൽ അതു കേട്ടു. ചിലർ കേട്ടില്ലെന്നു നടിച്ചു. ഏതോ കാരണവർ പറഞ്ഞു: ''ഒന്നിനേ്വാക്കണംപോന്ന പെങ്കുട്ട്യോളെ പുല്ലു പറിക്കാനും ചാണം പെറുക്കാനും പുറത്തുവിടരുത്.''

പന്ത്രണ്ടാംവയസ്സിൽ നാടുവിട്ടു കള്ളവണ്ടി കയറിപ്പോയ മാധവമ്മാമ, തിരിച്ചുവന്നപ്പോാ കറിക്കത്തി പഴുപ്പിച്ച് അമ്മ തുടയിൽ ചൂടുവെച്ചപ്പോഴും കരഞ്ഞില്ലത്രെ.

ചന്തുവിൻെറ റാക്കുഷാപ്പിലിരിക്കുന്ന മാധവമ്മാമ കേട്ടു. ഇറങ്ങി അങ്ങാടിയിലേക്കു നടന്നു.

എതിരെ വന്നവരോട് സാധാരണമട്ടിൽ അന്വേഷിച്ചു: ''നമ്മടെ വമ്പൻ മമ്മാലിയെ എവടെങ്കിലും കണ്ടോ?''

അതു നല്ല പുറപ്പാടല്ലെന്ന് അങ്ങാടിക്കാർക്കു തോന്നി.

''വേണ്ട നായരുട്ട്യേ, കൊയപ്പത്തിനൊന്നും പോണ്ട. ഓൻ ചങ്കും പൊങ്കും ല്യാത്തോനാണ്.''

അപ്പോഴേക്കു വായുവിൽ യുദ്ധം മണത്ത നാട്ടുകാർ അവിടവിടെ ഓടിക്കൂടി.

മാധവമ്മാമ ചെല്ലുമ്പോൾ കടവുപുരയുടെ തിണ്ണയിൽ കൊടുംകൈകുത്തിയിരിക്കുകയായിരുന്നുവത്രേ മമ്മാലി. അടുത്തെത്തിയപ്പോൾ മമ്മാലി ചിരിച്ചു. എഴുന്നേററില്ല.

''എണീല്ക്കെടാ.''

അപ്പോഴും എണീററില്ല. പതുക്കെ കത്തിയെടുത്തു നിവർത്താതെ മുന കൊണ്ടു പുറം ചൊറിഞ്ഞു. അടി വീണു. പക്ഷേ, കത്തി തെറിച്ചില്ല.

അന്ന് മാധവമ്മാമയ്ക്ക് ഇരുപത്തിമൂന്നു വയസ്സു പ്രായമായിരുന്നുവത്രെ. ആളുകൾ കണ്ടുനില്ക്കെ അടി നടന്നു. കത്തിയുടെ വഴിയിൽനിന്ന് ഒഴിഞ്ഞുമാറി, തടുത്തുനിന്നു. ആരും ഇടപെട്ടില്ല. അവസാനം കത്തി തെറിച്ചപ്പോൾ വടക്കേടത്തെ മാധവൻ ചിരിച്ചു. പഴയ ആളുകളുടെ കഥകളിൽ പിന്നെയാണ് അടിയുടെ പൂരം കണ്ടത്. കടവത്തുനിന്ന് അടി തുടങ്ങിയത് അങ്ങേ അററത്തെ കൊപ്പരക്കളത്തിനടുത്തുവെച്ചാണ് അവസാനിച്ചത്. മമ്മാലി വീണു. ചവിട്ടാൻ മാധവൻ കാലുയർത്തിയപ്പോൾ മമ്മാലി പറഞ്ഞു:

''മാനംകെടുത്തല്ലേ. എനിയ്ക്കിപ്പളാ ങ്ങളെ തിരിഞ്ഞത്.''

മാധവൻ ചവിട്ടിയില്ല. അങ്ങാടിയിലൂടെ തിരിച്ചുനടന്നപ്പോഴും ആരും അടുത്തില്ല. നേരെ റാക്കുഷാപ്പിൽ പോയി വാതിൽക്കൽ നിന്ന് ഒരു ഗ്ലാസ്സ് വലിച്ചുകുടിച്ച് ചിറി തുടച്ച് പുഴവക്കത്തേക്കു നടന്നു. കടവുപുരയുടെ തിണ്ണയിലിരുന്നു ബീഡി കത്തിച്ചു. ചുമട്ടുകാർ സംശയിച്ചുനിന്നപ്പോൾ പറഞ്ഞു:

''പൊയ്ക്കോ, ഇനി ചുങ്കം പിരിവില്ല.''

വടക്കേടത്തു മാധവനെ എല്ലാവർക്കും ഭയമായിരുന്നു. പക്ഷേ, മാധവമ്മാമ എപ്പോഴും അമ്മയുടെ മുമ്പിൽ ചൂളിക്കൊണ്ടേ നിൽക്കൂ. അമ്മ ഇടയ്ക്കു സഹായത്തിനു വിളിയ്ക്കും. മീൻ വീശിക്കൊണ്ടുവരും. വിരുന്നുകാരുള്ളപ്പോൾ കോഴിയെ അറുക്കാനും മുറിച്ചുകൊടുക്കാനും മാധവനെയാണ് വിളിക്കുക.

അമ്മയുടെ വാക്കുകൾ എപ്പോഴും ഓർമ്മയിൽ അകലെ എവിടെനിന്നോ കേൾക്കാം: ''ആള്വോള് ഉള്ളതും ല്യാത്തതൊക്കെ പറയും. ഇവിടെ വരുമ്പോൾ ഞാനെന്തെങ്കിലും പറഞ്ഞാൽ കമാന്നൊരക്ഷരം എതിർത്തുപറയില്ല. എനിക്കവനെക്കൊണ്ട് എപ്പഴും സഹായേള്ളു.''

നാട്ടുകാരാണ് അമ്മയെ നിർബന്ധിച്ചത്.

''മൂപ്പര് എത്രാളെ കൊണ്ടോയി പണി കൊടുത്തിരിയ്ക്കണ്!''

കുന്നിൻപുറത്തെ വലിയമ്മതന്നെ വന്നു പറഞ്ഞു:

''കണ്ടോര് തല്ലിക്കൊല്ല്ണ്ത് ൻെറ കണ്ണോണ്ട് കാണാൻ എടവരുത്തരുത് കുട്ട്യേ. നീയ് വല്ല കൊളമ്പിലോ ശിങ്കപ്പൂരിലോ കൊണ്ടോയി നടതള്ളാൻ പറനെൻെറ നായരോട്.''

അമ്മ ശുപാർശ ചെയ്തതനുസരിച്ചാണ് അച്ഛൻെറകൂടെ പോയത്. പോകുമ്പോൾ ഉപദേശിച്ചു:

''മാധവാ, സൂക്ഷിച്ചുനടന്നോ. നന്നായാൽ എല്ലാവർക്കും നന്ന്.''

''ഒടപ്രന്നോളെ, എന്നെപ്പററി ഇന്ന്യൊന്നും കേൾക്കില്ല''.

രണ്ടുകൊല്ലം കഴിഞ്ഞ് തിരിച്ചുവന്നത് പുതിയ ആളായിട്ടാണ്. അതിനിട യ്ക്ക് വന്ന കത്തുകളിൽ അച്ഛൻ, മാധവനെക്കൊണ്ടു വലിയ ഉപകാരമാണ്, അവൻ പഴയ ആളൊന്നുമല്ല എന്ന് എഴുതിയിരുന്നു.

അച്ഛൻ കമ്പനിവിട്ട് സ്വന്തം കച്ചവടം തുടങ്ങിയപ്പോഠം മാധവമ്മാമയായി രുന്നുവത്രേ പ്രധാന സഹായി.

അമ്മയാണ് കല്യാണക്കാര്യം കൊണ്ടുവന്നത്.

ആ രംഗം ഓർമ്മിക്കാൻ കഴിയും: ''അവൻ നന്നാവുംന്ന്നിയ്ക്കറിയാം. അവനെ നമ്മുടെ വകേല് ഏതെങ്കിലും കുട്ടിയ്ക്കാക്കികൊടുക്കണം.''

അച്ഛൻ ഇളയ പെങ്ങളെ വിളിച്ചു പറഞ്ഞു. ചെറിയ തോതിൽ വിവാഹം നടന്നു. അച്ഛൻ പോയി മൂന്നുമാസം കഴിഞ്ഞപ്പോഴാണ് മാധവമ്മാമ പോയത്.

അടുത്ത കൊല്ലം വന്നപ്പോഠം അച്ഛനും ആശ്രിതനായ അളിയനും തമ്മിൽ അകൽച്ചയുണ്ടെന്നു തോന്നി. എന്നാലും അച്ഛൻെറ വീട്ടിൽ പോകും, താമ സിക്കും, പണം കൊടുക്കും.

അക്കുറിയാണ് സിലോണിലെ ഭാര്യയുടെയും മകളുടെയും കഥ പുറത്തു വന്നത്.

അച്ഛൻ മടങ്ങിപ്പോകുന്നതിനുമുമ്പേ അളിയൻ മടങ്ങി.

പിന്നീട് പലർക്കുമയച്ച കത്തുകളിൽ മാധവൻ മററെവിടെയോ ജോലിക്കു പോയെന്ന് എഴുതിയിരുന്നു. കൂടുതൽ വിവരങ്ങളൊന്നുമില്ല.

അതിനടുത്ത വർഷം അച്ഛൻ തനിച്ചാണ് വന്നത്. അമ്മാമയും നാട്ടിൽ വന്നു. അതിനുമുമ്പേ അച്ഛൻ പെങ്ങളെ വിളിച്ച് ഒരു വാചകത്തിൽ ബന്ധമവസാനിപ്പിച്ചിരുന്നു.

ഭാര്യയേയും മകനേയും കാണാതെ ഇറങ്ങിപ്പോന്നതിനുശേഷം എന്നാണ് നാടുവിട്ടതെന്ന് ആർക്കുമറിയില്ല.

പിന്നീട് സിലോണിൽനിന്നു വന്നവർ പറഞ്ഞ വിവരങ്ങഠം നാട്ടിൽ പരന്നി രുന്നു. അച്ഛൻ മാധവമ്മാമയെ ഭയന്നു കഴിയുകയായിരുന്നുവത്രേ. ശിങ്കള നേക്കാഠം നന്നായി ശിങ്കളം പറയും. കൊമ്പൻമീശയും കള്ളിമുണ്ടും അരയിൽ കത്തിയുമായി കള്ളവാററുകേന്ദ്രങ്ങളുടെ സംരക്ഷണം ഏറെറടുത്ത മലയാളി പ്പോക്കിരി. ഇടയ്ക്ക് മന്ത്രവാദത്തിനു പോവും. വലിയ മാന്ത്രികനാണെന്നു കേഡികഠംകൂടി വിശ്വസിച്ചു. പത്മമിടാനറിയാം. കോഴിവെട്ടി കൂട്ടമണിയടിച്ച് ''ചാടായിവന്നു ശകടാസുരൻതാൻ ചാടാനൊരുമ്പെട്ടു മുകുന്ദഗാത്രേ'' തുടങ്ങിയ മണിപ്രവാളശ്ലോകങ്ങഠം മന്ത്രമായി ചൊല്ലും; ബാധകളെ ഒഴിപ്പിക്കും. കോടിമല്ലും പണവും ബ്രാണ്ടിക്കുപ്പിയുമായി ശിങ്കളൻ ശിഷ്യനോടുകൂടി ഇറങ്ങി വരും. കച്ചവടക്കാരൻ നായർ പ്രമാണിയായിരുന്നുവെന്നു കേട്ടിട്ടുണ്ട്. അതിലും പ്രമാണിയായിരുന്നുവത്രേ മാധവയ്യാ. എസ്റ്റേറ്റ് കൂലിക്കാരുടെ താവളങ്ങ ളിലും റൗഡികഠം ഭരിക്കുന്ന ചെറിയ തെരുവുകളിലുമൊക്കെ മാധവയ്യാ വരുന്നുവെന്നു കേട്ടാൽ നിശ്ശബ്ദതയാണ്.

ആ മനുഷ്യന് എന്തുപററി? വർഷങ്ങൾക്കുശേഷം നാട്ടിൽ ആർക്കും വിവരമില്ലാതായി. അച്ഛൻ സിലോണിലെ ജീവിതം മതിയാക്കി വന്നപ്പോൾ പലരും ചോദിച്ചു. ''എനിക്കവൻെറ വിവരമൊന്നുമില്ല. മരിച്ചിട്ടില്ല. ജീവനോടെണ്ട്.''

അച്ഛൻ ജീവിച്ചിരിപ്പുണ്ടോ മരിച്ചോ? രണ്ടായാലും ഹേമയ്ക്കൊരു വ്യത്യാസവുമില്ല. അവൾക്ക് അച്ഛനെ കണ്ട ഓർമ്മകൂടിയില്ല.

കല്യാണം നടന്നു രണ്ടാഴ്ച കഴിഞ്ഞപ്പോൾ ഒരു കത്തു വന്നു. സിലോണിൽനിന്ന്: ''പ്രിയപ്പെട്ട മരുമകൻ അപ്പു അറിയാൻ.''

എങ്ങനെ അറിഞ്ഞു വാർത്ത? അതിന്നും അജ്ഞാതമാണ് അപ്പുവിന്.

''അവൾക്കുവേണ്ടി എനിക്കൊന്നും ചെയ്യാൻ സാധിച്ചിട്ടില്ല. നീ അവളെ കല്യാണം കഴിച്ചുവെന്നു കേട്ടപ്പോൾ എനിക്കു സമാധാനമായി. ജഗദീശ്വരൻ നിങ്ങൾക്കു രണ്ടാൾക്കും നല്ലതു വരുത്തട്ടെ. എന്ന് സ്വന്തം മരുമകന്'' മലയാള അക്ഷരങ്ങൾക്കു വലിയ തെററൊന്നുമില്ല. മടക്കവിലാസമില്ല. വരയിട്ട കടലാസ്. സ്ഥലത്തിൻെറ പേരില്ല. ANKADA എന്നവസാനിക്കുന്ന ഏതോ സ്ഥലത്തിൻെറ തപാൽമുദ്രമാത്രം സ്ററാമ്പിൽനിന്നു മനസ്സിലാക്കാം. അററ്ലസിൽ അങ്ങനെ ഒരു സ്ഥലം കണ്ടില്ല.

ഇപ്പോൾ ഒരുപക്ഷേ, മരിച്ചുകാണും. അന്ത്യം സാധാരണമരണമായി സങ്കല്പിക്കാൻ പ്രയാസമുണ്ട്. ഇരുണ്ട ഏതോ ഇടവഴിയിൽ പിന്നിൽനിന്നു വന്ന കത്തി വാരിയെല്ലുകളിൽ ആഴ്ന്നിറങ്ങി വീഴുന്നതാണ് ചിത്രം. കാരണം, വമ്പൻ മമ്മാലിയെ അടിച്ചുവീഴ്ത്തിയ മാധവൻെറ യാത്രയുടെ അവസാനം അങ്ങനെയാവാനേ വഴിയുള്ളു. പരുക്കൻ മുഖരോമങ്ങളും കൊമ്പൻമീശയും ചുവന്ന കണ്ണുകളുമുള്ള, വാർദ്ധക്യത്തിലും കരുത്തുവിടാത്ത ഒരു പോക്കിരിയുടെ ചിത്രമാണ് മനസ്സിൽ ഇപ്പോഴും. കൈത്തണ്ടയിലെ പച്ചകുത്തിയ അടയാളവും നെററിയിലെ കുറിയും കാണിച്ച് ഒരു പരസ്യം കൊടുത്താലോ എന്നു കൂടി ആലോചിച്ചിട്ടുണ്ട്.

''ഒരു സിഗരററ്. സോറി, അപ്പേട്ടൻ മാവിൻെറ പ്രശ്നം തീരുമാനിക്ക്വാണോ? ആരെ അയച്ചാലാ കുറച്ചു സിഗരററ് കിട്ട്വാ?''

ഉണ്ണി അടുത്ത കസേരയിൽ വന്നിരുന്നു. രാജേട്ടൻെറ മുന്നിലെ കെട്ടിൽ നിന്നു ബീഡിയെടുത്തു കത്തിച്ച് അവൻ കോട്ടുവായിട്ടു.

അപ്പോൾ അകലെ മാവിൻെറ കൊമ്പൊടിഞ്ഞു വീഴുന്ന ശബ്ദം കേട്ടു.

ഏതു മാവാണ് മുറിക്കുന്നത്? ആശാരിച്ചിയുടെ പറമ്പിലെയോ പട്ടേരിയുടെ അതിർത്തിയിലെയോ?

## ഏഴ്

പെട്രോമാക്സ് വിളക്കുകൾ എരിഞ്ഞു. പത്തായപ്പുരയുടെയും നാലുപുരയുടെയും കോലായിൽ വെച്ചിരുന്ന റാന്തൽവിളക്കുകൾ അകത്തേക്കു കൊണ്ടുപോയി. പൂമുഖത്ത് ഒരു തൂക്കുവിളക്കുമാത്രം അപ്പോഴും മുനിഞ്ഞുനിന്നു.

ഉണ്ണി അന്വേഷിച്ചു: ''രാജേട്ടൻെറ ഡ്രൈവറ് എന്തെങ്കിലും കഴിച്ചോ ആവോ?''

''കഴിച്ചോളും. അവൻെറ കൈയിൽ കാശുണ്ട്.''

''നമുക്ക് കുറച്ചു ബീഡിയും സിഗരററും മുറുക്കാനുമൊക്കെ വാങ്ങിപ്പിക്കാം.''

''ഞാൻ കുട്ട്യാരായണനോടു പറഞ്ഞിട്ടുണ്ട്.''

കുട്ടേട്ടൻ അടുത്തേക്കു വന്നു. ഉണ്ണി മുററത്തിൻെറ അതിർത്തിയിൽ ചെന്നു നിന്നപ്പോൾ സ്വരം താഴ്ത്തി ചോദിച്ചു.

''ഇവൻ ഏതോ ക്രിസ്ററ്യൻ ഗേളായിട്ട് ഒരഫയറുണ്ടെന്നോ മറേറാ കേട്ടു. നിനക്കു വല്ല വിവരൂംണ്ടോ?''

ഞാൻ കേട്ട കഥയിൽ, ഏററവും അവസാനം കേട്ട കഥയിൽ, ഏതോ ഉത്തരേന്ത്യൻ പേരായിരുന്നു. അറിയില്ല എന്നുമാത്രം പറഞ്ഞു.

അപ്പുവിനും എന്തോ വാർത്ത കിട്ടിയിട്ടുണ്ട്.

''മേരി ചെയ്തിരിക്കുന്നുവെന്നോ ചെയ്യാൻ പോകുന്നുവെന്നോ ഒക്കെ ഒരാൾ പറഞ്ഞു. പോകുന്നതിനു മുമ്പേ ഞാൻ ചോദിക്കും.''

ഏട്ടൻ ഉപദേശിച്ചു: ''വേണ്ട, ഇങ്ങോട്ടു പറയ്യോന്നു നോക്കട്ടെ.''

എന്നിട്ട് അദ്ധ്യാപകൻെറ ഗൗരവത്തിൽ പറഞ്ഞു:

"He has become a reek. I don't know what happened to him."

ഒന്നും മിണ്ടിയില്ല.

''നല്ല ജോലിയായിരുന്നു. അതെന്തിനാ രാജിവെച്ചത്? ആരോടും ഒന്നും കൺസൾട്ടു ചെയ്യില്ല. തോന്നുമ്പളെഴുതും. തോന്നുമ്പോൾ വരും. അമ്മ ഉണ്ടായിരുന്നപ്പോ ഓണത്തിനും വിഷൂനുമൊക്കെ എല്ലാവരേം ഒരുമിച്ചു കാണ്വേങ്കിലും ചെയ്യാമായിരുന്നു.''

ഏട്ടൻെറ വിഷമം പ്രകടമായിരുന്നു.

''നിങ്ങൾക്കറിയില്ല. നിങ്ങൾ മൂന്നാള് മൂന്നു സ്ഥലത്ത്. നാട്ട്വാരും വീട്ട്വാരും എവിടന്നെങ്കിലും എന്തെങ്കിലും കേട്ടാൽ എന്നോടു വന്നിട്ടാ ചോദിക്ക്വാ. ഞാനെന്ത് പറയും?നാളൊരാള് വന്നു ചോദിയ്ക്കാണ് നിൻെറ സെക്കൻറ് മാരീജിൻെറ ആലോചന എന്തായീന്ന്.''

ഞാൻ സമാധാനിപ്പിച്ചു: ''എന്നെപ്പററി പരിഭ്രമിക്കണ്ട. ഞാൻ ഉണ്ണിയെപ്പോലെയല്ല. എന്തെങ്കിലും പ്രധാനകാര്യം ണ്ടാവുമ്പോ ഏട്ടനെ അറിയിക്കും.''

ഉണ്ണി തിരിച്ചുവന്നപ്പോൾ ഞങ്ങൾ മൂന്നുപേരും നിശ്ശബ്ദരായി. കുറച്ചു നിമിഷങ്ങൾ കഴിഞ്ഞപ്പോഴാണ് ഏട്ടന് ഓർമ്മ വന്നത്.

''പത്രത്തിലേക്ക് ഒരു ന്യൂസ് കൊടുക്കണ്ടെ, അച്ഛൻ മരിച്ചത്?''

അപ്പുവിന് ലേഖകൻ മാറിയിരിക്കുന്നുവെന്നു മാത്രമേ അറിയൂ.

''ഇല്ലാ, ആരാ ലേഖകൻ? ആ അവറാൻകുട്ട്യാന്ന് തോന്നുണു. ആവും. ഈയിടെ അവൻ ഖദർ ജൂബ്ബയൊക്കെ ഇട്ടു നടക്ക്ണത് കണ്ടു.''

''ഒരു കുറിപ്പെഴുതി കൊടുത്തയയ്ക്ക് രാജാ.''

''ഏട്ടനെഴുതിയാൽ മതി.''

ഏട്ടൻ അകത്തുപോയി ലെററർപാഡും പേനയുമായി വന്നു. പെട്രോമാക്സിൻെറ വെളിച്ചം നല്ലതുപോലെ വീഴുന്ന സ്ഥലത്ത് ബഞ്ചിൽ കടലാസു വെച്ച് പേനതുറന്നു കുനിഞ്ഞിരുന്നു.

http://malayalamlibrary.wordpress.com/

''എന്താ എഴുതണ്ടത്?'' ഏട്ടൻ ഉണ്ണിയോടാണ് ചോദിച്ചത്. മുമ്പവൻ പത്രത്തിൽ ജോലി ചെയ്തിട്ടുണ്ട്.

ഉണ്ണി അലസമായി പറഞ്ഞു:

''നാട്ടുനടപ്പില്ലേ? അതുമതി. സ്ഥലത്തെ പ്രമുഖനും പൊതുക്കാര്യപ്രസക്തനുമായ....''

അപ്പു പൊടുന്നനെ പൊട്ടിച്ചിരിച്ചു:

''എന്തു പൊതുക്കാര്യം?''

ഉണ്ണി പറഞ്ഞു: ''ഒന്നുമുണ്ടാവില്ല. എന്നാലും അതാണു പതിവ്. സ്ഥലത്തെ പ്രമുഖനും പൊതുക്കാര്യപ്രസക്തനുമായ ഈയാൾ, ബ്രാക്കററിൽ വയസ്സ്, വാർദ്ധക്യസഹജമായ രോഗംകൊണ്ട് നിര്യാതനായി. പരേതൻ വളരെക്കാലം സിലോണിൽ ഒരു വ്യാപാരപ്രമുഖനും....''

അപ്പു തടഞ്ഞു:

''നമുക്കറിഞ്ഞൂടെ, അച്ഛൻ മാഹിക്കാരടെ ഒണക്കമീൻകച്ചവടത്തിൻെറ കണക്കെഴുതുകയായിരുന്നു.''

ഉണ്ണി ഗൗരവത്തിൽ പറഞ്ഞു: ''അച്ഛനറിയാം, നമുക്കറിയാം. മാഹിക്കാർക്കറിയാം. പക്ഷേ, പൊതുജനത്തിനറിയില്ലല്ലോ. ഇങ്ങനെയൊക്കെ എഴുതിയാലേ ചരമക്കുറിപ്പ് പൂർണ്ണമാവൂ. പരേതനെപ്പററി ശ്രീ. കെ. പി. കേശവമേനോൻ എന്ത് പറഞ്ഞുവെന്നുംകൂടി ചേർക്കണം. പറഞ്ഞിട്ടല്ല.''

എനിക്ക് മടുപ്പാണു തോന്നിയത്. ഒന്നും എഴുതണ്ട. ലേഖകന് എഴുതിയയയ്ക്കാൻ തോന്നിയെങ്കിൽ എഴുതട്ടെ.

ഉണ്ണി നിർത്തുന്നില്ല: ''മക്കളുടെ പേര്, പിന്നെ പെരുപ്പിച്ച ഉദ്യോഗപ്പേരുകളൊക്കെ എഴുതി, -എന്നിവർ പരേതൻെറ മക്കളായിരുന്നുവെന്നും വേണം. ജാമാതാക്കളുടെ ലിസ്ററ് കൊടുക്കാനില്ല. അതും ഒരു ശൈലിയാണ്.''

ഏട്ടൻ പേന മടക്കിവെച്ചു: ''വേണ്ട. ദേവു പറഞ്ഞപ്പോൾ ഞാൻ വേണ്ടാന്നു പറഞ്ഞതാണ്.''

ഉണ്ണിയുടെ ആവേശം നിലച്ചിട്ടില്ല.

''വീണ്ടും മഹദ്വചനമുണ്ട് സഹായത്തിന്. പറയുന്നത് സത്യമായിരിക്കണമെന്നേയുള്ളു. സത്യം മുഴുവൻ പറയണമെന്നില്ല. അതാണ് വചനം. അപ്പോൾ രാജേട്ടനെപ്പററി ഒരു പ്രമുഖ വ്യവസായസ്ഥാപനത്തിൽ എക്സിക്യൂട്ടീവ് ആയ വി. കെ. ആർ. നായർ എന്നെഴുതിയാൽ തെററില്ല.''

ഏട്ടൻ എഴുതേണ്ടെന്നുവെച്ച് കസേരയിൽ ചാഞ്ഞിരുന്നു. നിശ്ശബ്ദതയെ ലംഘിച്ചുകൊണ്ട് മാവുവെട്ടു തുടരുന്നു. ഒരു തകർച്ചയുടെ ശബ്ദം. വലിയ കൊമ്പു വീണതായിരിക്കും. ഇനി തടിമരത്തിൻെറ കട വെട്ടണം.

ചാത്തുക്കുട്ടിയമ്മാമ ചെല്ലപ്പെട്ടിയും സിഗരററുമൊക്കെയായി വന്നു. അതെല്ലാം ബഞ്ചിലൊരിടത്തു വെച്ചു നെടുവീർപ്പിട്ടു.

''ഒരു പൊടമുറി കഴിയ്ക്ക്ണ ആലാഭാരൂം അധ്വാനൂം തന്ന്യാണ് ഒരു സംസ്കാരത്തിനും. വെറുതെ വെട്ടിച്ചുട്ടാൽ പോരല്ലോ. ഇന്യൊന്നും ചെയ്യാൻല്യ. നാളയ്ക്കള്ള ചന്ദനമുട്ടി, ദർഭ, പട്ട് ഒക്കെ റെഡിയായി. നെയ്യിപ്പോ വരും. ഒന്ന് മുറുക്കട്ടെ.''

അദ്ധ്വാനത്തിനുശേഷം താനർഹിക്കുന്ന ഒരു വിനോദവും വിശ്രമവും പോലെ സാവധാനത്തിൽ വെററില ഞെരമ്പു കളഞ്ഞു ചുണ്ണാമ്പു തേച്ചു. ഞെട്ടി പൊട്ടിച്ചുകളഞ്ഞു. വാൽ നുള്ളി നെററിയിൽ വെച്ചു. ഉണ്ണി കൗതുകത്തോടെ ചാത്തുക്കുട്ടിയമ്മാമയെ നോക്കുന്നുണ്ടായിരുന്നു.

''അല്ല ചാത്തുട്ട്യമ്മാമ എത്രപേരെ ദഹിപ്പിച്ചിട്ടുണ്ട്?''

''എൻെറപ്പോ (അപ്പോഴും പേർ തെററി) ആർക്കറിയാം?ശ്ശി ണ്ടാവണം. ദൈവേ ഇനി ഒരീസെങ്കിൽ ഒരീസം നേർത്തെ അങ്ങട്ട് വിളിച്ചാൽ മതി. നിങ്ങള് മത്യായപ്പെട്ട നാലാൺകുട്ട്യോള്ണ്ടായിട്ടല്ലേ നാണ്വേട്ടനിങ്ങനൊക്കെ സാധിച്ചത്?'' ചാത്തുക്കുട്ടിയമ്മാമ മുറുക്കാൻ രസത്തോടെ ചവച്ചു. ''ഞങ്ങള് തമ്മിൽ മാസത്തിൻെറ വ്യത്യാസേള്ളൂ. ഞങ്ങളിലാരാ ആദ്യം പോവ്വാന്നായിരുന്നു എപ്പഴും തർക്കം. ഇത്തിരി ചുണ്ട് നനഞ്ഞാൽപ്പിന്നെ ഇതന്നെ തർക്കം. ഞാനിപ്പഴൂംണ്ട്.''

പ്രായംചെല്ലുമ്പോഠ മരണത്തെപ്പററി ഇങ്ങനെ ലാഘവത്തോടെ സംസാരിക്കാൻ കഴിയുമായിരിക്കും. എനിക്കത്ഭുതം തോന്നി. കാരണവർ എത്ര ശാന്തനാണ്, സന്തുഷ്ടനാണ്! അച്ഛൻെറ സൗഭാഗ്യത്തെപ്പററി വിസ്തരിക്കുന്നു. നല്ല ആഴ്ചയിലാണ്, നല്ല നാളിലാണ് മരിച്ചത്. അവസാനം കുറച്ചു ബുദ്ധിമുട്ടി. എന്നാലും.....

''ജീവിച്ചിരിക്ക്ണ കാലത്ത് വേണ്ടതൊക്കെ വേണ്ടപ്പോ അനുഭവിച്ചു. നിങ്ങള് കുട്ട്യോഠക്കറിയ്യോ ഈ എളവള്ളിദേശത്ത് ഇത്ര സുഖിച്ചിട്ടുള്ള ഒരാള്ണ്ടാവില്ല നമ്മുടെ സമുദായത്തില്. എന്നെ കൊളമ്പിലേക്ക് എത്ര വിളിച്ചതാ.''

ഞാൻ ഒരുവയസ്സുമുതൽ മൂന്നുവയസ്സുവരെ സിലോണിലായിരുന്നുവത്രെ. ഏട്ടൻ ഏതോ തമിഴ്സ്ക്കൂളിൽ ആദ്യത്തെ രണ്ടു ക്ലാസ്സുകഠ അവിടെ പഠിച്ചിട്ടുണ്ട്. ആ കാലം ഏട്ടനോർമ്മയില്ല. എനിക്കും. അമ്മയും പിന്നെപ്പിന്നെ ഒക്കെ മറന്നുപോയി. മറക്കാൻ ശ്രമിച്ചിരുന്നോ എന്നും സംശയിക്കണം. അയൽവക്കത്തെ സ്ത്രീകളോടു സിലോൺ വാസത്തിൻെറ കഥകഠ പറയുന്നത് കുട്ടിക്കാലത്ത് ധാരാളം കേട്ടിരുന്നു. പിന്നെ പെട്ടെന്നു നിർത്തി. കപ്പൽയാത്രയിലെ ഒരു കഥ ഇപ്പോഴും എൻെറ മനസ്സിലുണ്ട്. കൂടെ ഒരു മദാമ്മയും സായ്പും കുട്ടികളുമുണ്ടായിരുന്നു. അവരെന്തോ ഇംഗ്ലീഷിൽ പറഞ്ഞ് ഇറച്ചി കൊണ്ടുള്ള എന്തോ പലഹാരം കൊടുത്തതും മൂരിയിറച്ചിയാവുമെന്നു കരുതി അവർ കാണാതെ അത് കളഞ്ഞതും.

കാരണവർ പറഞ്ഞു: ''ഞാനും നാണ്വേട്ടനും ഒരേ ബെഞ്ചിമ്മ്ല്രുന്നാ നാലാംക്ലാസ്സുവരെ പഠിച്ചത്. ഓരോരുത്തരുടെ തലേലെഴുത്ത്. ഞാൻ നാലിൽ തോററപ്പോഠ പാടത്തേയ്ക്കിറങ്ങീതാ. ഇനീം കേറീട്ടില്ല്യാന്നു വെച്ചോളൂ.''

അപ്പു കിഴവൻെറ കൃത്രിമവിനയത്തിൻെറ മറ നീക്കി:

''കൃഷി നല്ല ജോലിയല്ലേ? ചാത്തുക്കുട്ടിയമ്മാമടെ അത്ര നല്ല ഒരു വീട് ആർക്കാ ഉള്ളതിവിടെ?''

''ഒക്കെ തലേലെഴുത്താ. നിങ്ങടച്ഛൻ നടന്നുപോയി പഠിച്ച് മട്ട്രിക്കുലേഷൻ പാസ്സായി. അന്നു മട്ട്രിക്കുലേഷൻ പാസ്സാവ്വാച്ചാൽ എന്താ സ്ഥിതി? വിരുതനേർന്നു. നല്ല ബുദ്ധി. വെറുതെയല്ല അന്യനാട്ടിലൊക്കെ ചെന്നു സമ്പാദിച്ചത്.''

ചാത്തുക്കുട്ടിയമ്മാമ മുറുക്കുകഴിഞ്ഞ് മാവുവെട്ടുകാരുടെ ശ്രമമെത്രയായെന്നു നോക്കാൻ പോയപ്പോൾ ഉണ്ണി പെട്ടെന്നു ചോദിച്ചു:

''അച്ഛൻെറ അച്ഛൻെറ അച്ഛൻ ആരായിരുന്നു? അറിയ്യോ?''

എനിക്കറിയില്ല. ഞങ്ങൾക്കാർക്കും അറിയില്ല എന്ന വാസ്തവം അപ്പോഴാണ് മനസ്സിലാക്കുന്നത്.

''ഫാമിലി ട്രീ എനിക്കെന്നും ഇൻററസ്ററുള്ള സബ്ജക്ടാണ്. അച്ഛൻെറ അച്ഛൻ കോവിലകം കാര്യസ്ഥനായിരുന്നുവെന്നു കേട്ടിട്ടുണ്ട്. പേരറിയില്ല.''

ഏട്ടനറിവുണ്ട്. ഒരു ഗോവിന്ദൻ നായർ.

''അവരുടെ അച്ഛനോ? അയാളുടെ അച്ഛനോ? അച്ഛമ്മയുടെ അമ്മയെപ്പററി നമുക്കൊന്നും അറിയില്ല, അവരുടെ അമ്മ? നമ്മുടെ അമ്മടെ അച്ഛൻ കാശിക്കു പോയതും എല്ലാവരും മരിച്ചുവെന്നു കരുതി ഇരിക്കുമ്പോൾ തിരിച്ചുവന്നതും കേട്ടിട്ടുണ്ട്.''

അമ്മയുടെ അച്ഛനെ ഏട്ടന് ഓർമ്മിക്കാൻ കഴിയും. വെളുത്തിട്ടായിരുന്നു. അമ്മയ്ക്ക് മുത്തച്ഛൻെറ ഛായയും നിറവുമാണ് കിട്ടിയത്.

''അവരുടെ അച്ഛനോ?''

''എനിക്കറിയില്ല.''

''ഞാനാലോചിക്കാറുണ്ട്. ആലോചിച്ചാൽ തമാശ തോന്നും. എനിക്കു തോന്നുന്നത് അമ്മയുടെ താവഴിവഴിക്ക് നമ്മളന്വേഷണം നടത്തിയാൽ കാട്ടിലെത്തും. നമ്മൾ ഒരു വീട്ടിക്കാട്ടിലെ നായാട്ടുകാരിലോ വിറകുവെട്ടുകാരിലോ ചെന്നെത്തും. ഉറപ്പ്.''

അപ്പു പറഞ്ഞു: ''നമ്മള് ഗിരിവർഗ്ഗമാവാൻ വഴിയില്ല.''

ഉണ്ണിയോടു തർക്കിക്കുന്നത് വെറുതെയാണ്. അവനു സമനില തെററിയിട്ടു വർഷങ്ങളായി എന്നെനിക്ക് തോന്നിയിട്ടുണ്ട്.

''അതെ, കാട്ടിൽ.''

''ആരും പറഞ്ഞുകേട്ടിട്ടില്ല.''

''അന്വേഷിക്കില്ല. അതാണ് കുഴപ്പം. നമ്മുടെ വീടിൻെറ-''

നമ്മുടെ വീടിൻെറ എന്നവൻ പറയുന്നത് അമ്മയുടെ വീടിനെപ്പററിയാണ്. അമ്മയുടെ ഗ്രാമം. ഇവിടെ ഞങ്ങൾ എന്നും വിരുന്നുകാരായിരുന്നു. ഈ ഗ്രാമത്തിൽ തെങ്ങിൻതോട്ടങ്ങളും പൂഴിപ്പറമ്പുകളുമാണ്. ഇതിനു സ്വന്തമൊരു മുഖച്ഛായയില്ല എന്നാണ് അവൻ പറയാറ്.

''നമ്മുടെ വീടിൻെറ പിന്നിലെ ഒരു സ്ഥലത്തിനു വീട്ടിക്കായ എന്നാണ് കാലകാലമായി പേര്. ഒററ വീട്ടിമരമില്ല. അമ്മയുടെ കുട്ടിക്കാലത്തും ഒററ വീട്ടിമരവുമുണ്ടായിരുന്നില്ല എന്നു പറഞ്ഞിട്ടുണ്ട്. വളരെ മുമ്പ് കാടായിരിക്കും. ആ കാട്ടുമനുഷ്യരുടെ ഏഴാം തലമുറയോമററോ ആവും നമ്മൾ. പരിഷ്കരിച്ചു വന്നു വന്ന് താഴത്തെ വയലിൽ കൃഷി തുടങ്ങിയ ആറാം തലമുറയിലെ ഒരു പെൺകുട്ടിയെ ഈ വന്നേരിയിൽനിന്നു വന്ന ഒരു പതിനാലുറുപ്പിക ശമ്പള

മുള്ള മാസ്ററർ കല്യാണം കഴിക്കുന്നു. ദേറീസ്സം ഡ്രാമാ ഹിയർ ഇൻ ദി അദർവൈസ് ഡൾ ഫേമിലി ക്രോണിക്കിൾ.''

തീരെ പ്രതീക്ഷിക്കാത്ത ചോദ്യം ഏട്ടനിൽനിന്നാണ് വന്നത്:

''വൈ ഡോൺട് യു ട്രൈ?''

''ഐ വിൽ. ഐ വിൽ. ഒരു മൂന്നുകൊല്ലം ഫാമിലി റൂട്ട്സ് തേടണം. അതിനു റിസർച്ച് ചെയ്യണം. എന്നെ എനിക്കു കമ്മീഷൻ ചെയ്യാനാവില്ല.''

അപ്പു തെല്ലു പരിഹാസത്തോടെ പറഞ്ഞു: ''വടക്കേടത്തെ ചരിത്രം ഭാവി തലമുറയ്ക്ക്.''

ഉണ്ണിക്ക് അത് പരിഹാസ്യമായി തോന്നിയില്ല.

''അല്ല, അതിലെൻെറ സിദ്ധാന്തമുണ്ട്. കുടുംബം, പാരമ്പര്യം എന്നൊക്കെ പറയുന്നത് വെറും മിഥ്യയാണ്. നമ്മുടെ ശരിയായ സ്ഥാനം എവിടെയോ കിടപ്പുണ്ട്. കാട്.''

ഞങ്ങളാരും മിണ്ടിയില്ല. അപ്പു ആരോടെന്നില്ലാതെ പറഞ്ഞു: ''ആസ്പത്രി യിൽവെച്ചെങ്കിലും അച്ഛൻ എന്തെങ്കിലും പറയുമെന്നു കരുതി.''

ഏട്ടൻ: ''അച്ഛൻ എന്നും അങ്ങനെയായിരുന്നു. മരിക്കാൻ അധിക ദിവസ മില്ല എന്ന് അച്ഛനറിയാമായിരുന്നു. എന്തെങ്കിലും പറയുമെന്നു ഞാനും കരുതി.''

ആരോടെങ്കിലും എന്തെങ്കിലും പറയുമെങ്കിൽ അത് ഏട്ടനോടാവേണ്ടി യിരുന്നു. കൂട്ടത്തിൽവെച്ചു വിശ്വാസം കൂടുതൽ ഏട്ടനോടായിരുന്നു.

''അച്ഛൻ ഒരുദിവസം അടുത്തുവരാൻ ആംഗ്യം കാണിച്ചു. ബോധം വിടു ന്നതിനു മുമ്പാണ്. ഞാൻ കട്ടിലിന്നടുത്തു കുറേനേരം നിന്നു. അച്ഛൻ എന്നെ നോക്കി കിടന്നു. ഒന്നും പറഞ്ഞില്ല. അവസാനം കണ്ണു നിറയുന്നു ണ്ടെന്നു തോന്നിയപ്പോൾ ഞാൻ പുറത്തുപോയി. തിരിച്ചുവന്നു വിളിച്ചു. കണ്ണുതുറക്കാതെ കിടന്നു അപ്പോൾ.''

എന്താണ് അച്ഛൻ പറയാനാഗ്രഹിച്ചത്? സ്വത്തിൻെറ കാര്യമാവില്ല. ഉണ്ടായിരുന്ന പറമ്പുകൾ പത്തു സെൻറു വീതം കുടിയിരിപ്പുകാർക്ക് കൊടു ത്തപ്പോൾ സ്വത്ത് ഒരു വെറും പഴങ്കഥയായി മാറി. ബാക്കിയുള്ളതു രണ്ടു പെങ്ങന്മാർക്കു നേരത്തെ എഴുതിവെച്ചിരുന്നു. അച്ഛൻ പറയാൻ മടിച്ചി രുന്ന കാര്യം ഒന്നേയുണ്ടായിരുന്നുള്ളു. സിലോണിലെ സ്ത്രീയും മകളും.

അവനും അതായിരിക്കണം ചിന്തിച്ചിരുന്നത്. ഉണ്ണി പെട്ടെന്നു ചോദിച്ചു: ''അവരുടെ കത്തൊന്നും പിന്നെ വന്നിട്ടില്ലേ?''

''ആർക്കറിയാം!''

''നമുക്കച്ഛൻെറ പെട്ടി നോക്കണം.'' അച്ഛൻെറ കൈയിൽ വേറെ പണമൊന്നും ഉണ്ടായിരുന്നില്ല എന്നത് അപ്പുവിന് വിശ്വസിക്കാൻ പ്രയാസം തോന്നി.

ഏട്ടന് ഉറപ്പായിരുന്നു, ഒന്നുമുണ്ടാവില്ലെന്ന്: ''ഉണ്ടെങ്കിൽ മക്കൾക്കോ രോരുത്തർക്ക് ഇടയ്ക്കു പണത്തിനെഴുതുമോ?''

അപ്പുവിനു പിന്നെയും സംശയം. എവിടെയെങ്കിലും പലിശയ്ക്കു കൊടുത്തിട്ടുണ്ടാവും പണം.

''ഇല്ല,'' ഏട്ടൻ യോജിച്ചില്ല. ''പണത്തിനു വഴിയുണ്ടെങ്കിൽ നമുക്കെഴു തില്ല. അച്ഛനു് എന്നും ഭയങ്കര വിൽപവറായിരുന്നു. മക്കളെ പഠിപ്പിച്ചു വലു താക്കി, അവരുടെ സഹായമില്ലാതെ കഴിയുന്നു എന്നു വരുത്താനായിരുന്നു എന്നും ഇഷ്ടം. അതാണ് ക്യാരക്ടർ. സിലോണിൽ വല്ലതും ഉണ്ടായിരുന്നെ ങ്കിൽ അതവിടെ കൊടുത്തിട്ടാവും വന്നത്.

ഉണ്ണി പറഞ്ഞു: ''എനിക്കിതുവരെ സിലോണിൽ പോകാനൊത്തില്ല.''

ആരും അതിനെപ്പററി അഭിപ്രായമൊന്നും പറഞ്ഞില്ല.

''അച്ഛൻ ഒരു നല്ല ക്യാരക്ടറാണ്. പത്താംക്ലാസ് കഴിഞ്ഞു സ്ക്കൂൾ മാസ്ററററായി. പിന്നെ പ്രേമകഥ. പിന്നെ റബ്ബർത്തോട്ടത്തിൽ ക്ലാർക്കായി. എവിടെയായിരുന്നു ആ തോട്ടം? പാലപ്പിള്ളി. അതെവിടെയാണ്? അമ്മ പറഞ്ഞതോർമ്മയുണ്ട്.''

എനിക്കും കൃത്യമായറിയില്ല. തൃശ്ശൂരിൽനിന്നു തിരിഞ്ഞുപോകണമെന്നു മാത്രം ഏട്ടനറിയാം.

കുട്ടിക്കാലത്ത് അമ്മ പറഞ്ഞുകേട്ട കഥകളിൽ ഒന്ന് ഓർമ്മയുണ്ട്. അച്ഛൻ ഗുമസ്തനായിരുന്ന തോട്ടത്തിലെ ചെറിയ പോസ്ററാഫീസിലെ ജോലിയും അച്ഛനാണ് ചെയ്തിരുന്നത്. അതു വൈകുന്നേരം മതി. രാത്രി തപാലാപ്പീസ് പൂട്ടി ഒരുണങ്ങിയ റബ്ബർക്കൊള്ളി കത്തിച്ചു ചൂട്ടുപോലെ വീശിക്കൊണ്ട് വീട്ടിലേക്ക് പുറപ്പെടും. താഴത്തുനിന്ന് ഇരുട്ടിലൂടെ റബ്ബർക്കൊള്ളിയുടെ വെളിച്ചം വരുന്നത് അമ്മയ്ക്കു ക്വാർട്ടേഴ്സിലിരുന്നാൽ കാണാം. ഒരു രാത്രി പോസ്ററാഫീസിനും വീടിനും ഇടയ്ക്കുള്ള തോടു കടക്കുമ്പോൾ ചൂട്ടു കാണാതായി. ഒരു നിലവിളി കേട്ടുവെന്നു തോന്നി. അമ്മ ഉറക്കെ ബഹളം കൂട്ടി. ആരൊക്കെയോ വന്നു തിരഞ്ഞുനോക്കിയപ്പോൾ അച്ഛൻ വീണു കിടക്കുന്നു. വീട്ടിൽ കൊണ്ടുവന്നു കിടത്തി. കാര്യമായ മുറിവുപററിയില്ല. ആരോ പിന്നിൽനിന്നടിച്ചുവീഴ്ത്തി, പോസ്ററാഫീസിൽനിന്ന് എന്നും കൊണ്ടുവരാറുള്ള പണസഞ്ചിയും കൊണ്ടോടിപ്പോയതാണ്.

അമ്മയുടെ പണ്ടങ്ങൾ വിററു. പിറേറന്നു പോസ്ററാഫീസിലെ പണം തികച്ചുവെച്ച് അച്ഛൻ രാജിവെച്ചു.

പാലപ്പിള്ളി തോട്ടത്തെപ്പററി അമ്മ ധാരാളം സംസാരിച്ചിരുന്നു. സിലോണി നേക്കാൾ കൂടുതൽ അതിനെ ചുററിപ്പററിയുള്ള ഓർമ്മകൾ ഇപ്പോഴും ചിലത് വ്യക്തമായി മനസ്സിലുണ്ട്. ഏട്ടനെ പ്രസവിച്ചശേഷമോ മുമ്പോ? കാലഗണന യ്ക്കു പ്രയാസമുണ്ട്. അമ്മയും അച്ഛനും ചെറിയ എസ്റ്റേറ്റ് വീട്ടിൽ. അമ്മ യ്ക്കു സുഖമായിരുന്നു. ജോലി കഴിഞ്ഞുവന്നാൽ അച്ഛൻ കുളിയ്ക്കും. ഷർട്ടും മുണ്ടും മാററും. എന്നിട്ട് പുറത്തിറങ്ങും. വൈകുന്നേരം പുറത്തിറങ്ങു മ്പോഴും സെൻറുപൂശാൻ തുടങ്ങുന്നത് കണ്ടപ്പോഴാണ് അമ്മയ്ക്കു അമർഷം തോന്നിയത്. പിന്നെ സംശയവും. അമ്മ മിസ് മാർപ്പി*ളാവുന്നു! അടുത്ത വീട്ടിലെ റൈറ്ററുടെ പണിക്കാരിപ്പെണ്ണ് കണ്ണമ്മയ്ക്ക് ഒരണ കൊടുക്കാമെന്നു

*അതാക്രിസ്ററിയുടെ ഒരു കുററാന്വേഷണവിദഗ്ധ.

പറഞ്ഞു ശട്ടം കെട്ടി. അച്ഛൻ പുറത്തിറങ്ങിയാൽ അമ്മ ജനൽ തുറന്നിടും. അതു കണ്ണമ്മയ്ക്ക് അടയാളമാണ്. അവരം പിന്തുടരുന്നു. അവരം അവസാനം കണ്ടുപിടിച്ചു. ഒരു എസ്റ്റേറ്റ് പണിക്കാരൻ വയസ്സൻെറ വീട്ടിലാണ് അച്ഛൻ പോകുന്നത്. രണ്ടുമൂന്നണകൂടി മുടക്കിയപ്പോരം കണ്ണമ്മ കൂടുതൽ വിവരങ്ങരം ശേഖരിച്ചുതന്നു. അവിടെ രണ്ടു ചെറുപ്പക്കാരികളുണ്ട്. അവർ മോശം സ്വഭാവക്കാരാണെന്നാണ് കണ്ണമ്മയുടെ അന്വേഷണത്തിൽ നിന്നറിയുന്നത്.

ഒരണകൂടി ചെലവഴിച്ചാൽ കൃത്യമായി ഏതു സ്ത്രീയാണെന്നു കണ്ടു പിടിക്കാം. ഏതായാലും ഒരു സ്ത്രീയുണ്ട്. അല്ലെങ്കിൽ രണ്ടും. ഒരണകൂടി ചെലവഴിക്കണ്ട. രാത്രി വൈകിയെത്തിയപ്പോരം അമ്മ അകത്തുനിന്നു വാതിലടച്ചു ഭദ്രമാക്കി ഉറങ്ങാതെ കിടന്നു. പുറത്തു നിന്ന് ഒരുപാടു മുട്ടിവിളിച്ചുവത്രെ. അമ്മ തുറന്നില്ല.

അതെങ്ങനെ ഒത്തുതീർപ്പായി? സംഭവത്തിൻെറ ആ ഭാഗത്തെപ്പററി കൃത്യമായ ഓർമ്മയില്ല.

ഏട്ടൻ പറഞ്ഞു: ''കൊളമ്പിലും അഡിഗണ്ണാവിലുമൊക്കെ അച്ഛനു നല്ല പേരായിരുന്നു. അഡിഗണ്ണാവിൽ അച്ഛനായിരുന്നു കുറെക്കാലം ജെ.പി.''

''ജെ. പി?''

''ജസ്ററിസ് ഓഫ് പീസ്. ഒരിലക്ററഡ് പോസ്ററാണ്.''

ഉണ്ണി വിശദീകരിച്ചു: ''നമ്മുടെ നാട്ടിൽ മുമ്പ് ഓണററി മജിസ്ട്രേട്ടുമാരുണ്ടായിരുന്നല്ലോ. അതുപോലെ.''

അവനതിൽ ഒരു ബഹുമതിയും കാണാത്തമട്ടിൽ സംസാരിച്ചത് ഏട്ടന് ഇഷ്ടമായില്ലെന്നു തോന്നുന്നു.

ഏട്ടൻ വിശദീകരിച്ചു:

''ഒരു സിലോൺകാരനോട് മത്സരിച്ചാണ് അച്ഛൻ ജയിച്ചത്.''

''സിലോണീസ് സാധുക്കളാണ്. അവരെ ചൂഷണം ചെയ്താണ് നമ്മുടെ ആരംക്കാർ കാശുണ്ടാക്കിയത്. ഉണക്കമീൻ വില്ക്കാൻ പോയവർ ലക്ഷപ്രഭുക്കളായി. മാധവമ്മാമകൂടി മന്ത്രവാദം നടത്തിയിരുന്നത് ആരോ പറഞ്ഞിട്ടില്ലേ? തെങ്ങുചെത്തി കള്ളെടുക്കാൻകൂടി അറിവില്ലാത്തവർ. മലയാളികരം ശരിക്കും പ്രാകൃതരെ പിഴിഞ്ഞു.''

ഏട്ടൻ ഉണ്ണിയെ നേരിടാൻ വാദമുഖങ്ങരം ആലോചിക്കയാണെന്നു തോന്നി.

''പക്ഷേ ഈ, ദോസ് ഡേയ്സ്-'' പക്ഷേ, പിന്നെ ഒന്നും പറഞ്ഞില്ല. ഒരു സിഗരററെടുത്ത് വിരൽകൊണ്ടു നടു നുള്ളിമുറിച്ചു.

അപ്പു ഓർമ്മിപ്പിച്ചു: ''നമുക്കു പെട്ടിയൊന്നു നോക്കാം. എന്തെങ്കിലും കത്തുകളോ കടലാസ്സുകളോ കാണും.''

എനിക്കു സംശയം ബാക്കിനിന്നു. മരണം അടുത്തെത്തി എന്നറിഞ്ഞിട്ടും അച്ഛൻ സിലോണിൽ അവസാനിപ്പിച്ചുപോന്ന ബന്ധങ്ങളെപ്പററി ആരോടും പറയാത്തതെന്തേ?

''അവരുടെ അഡ്രസ്സുണ്ടാവും പെട്ടിയിൽ.''

അവർ!

അവർ ആരാണെന്ന് എല്ലാവർക്കുമറിയാം. മക്കരംക്കും മരുമക്കരംക്കും ബന്ധുക്കരംക്കുമെല്ലാം. പക്ഷേ, ആരും സംസാരിക്കാറില്ല.

''രാജേട്ടന് എത്ര ലീവുണ്ട്?'' അപ്പു അന്വേഷിച്ചു. ലീവ്. ലീവും എഴുത്തും ഫോർവേഡ് ചെയ്യലും ഒപ്പിടലും ഒന്നുമില്ല. സേട്ടുവിൻെറ മുമ്പിലെത്തി ചിരിച്ചാൽ ജോലിയുണ്ട് അന്ന്, എനിക്കറിയാം.

''നമ്പരംക്ക് വേറെ ആളുണ്ട്. നായർ പോ'' എന്നു പറഞ്ഞാൽ ഗ്രാററുവിററി, പ്രൊവിഡൻറ് ഫണ്ട് എന്നീ ഭാരങ്ങളില്ലാതെ ഇറങ്ങിനടക്കാം.

ദൂരെ പറമ്പിൽനിന്ന് വലിയ ആരവം കേട്ടു. മാവിൻെറ നെടുംതടിയും വീണു. ഒരുനിമിഷം വീടും പരിസരവും ആകെ നിശ്ശബ്ദമായപോലെ തോന്നി. വീണ്ടും മഴുവിൻെറ ശബ്ദങ്ങരം താളത്തിൽ കേരംക്കാൻ തുടങ്ങിയപ്പോരം മാളങ്ങളിലേക്ക് അരിച്ചുപോയ ശബ്ദങ്ങരം വീണ്ടും ഇഴഞ്ഞെത്തി.

## എട്ട്

ഈ കുട്ടികരംക്കെന്തുപററി? മൂത്തവൻ രാജന് നാല്പത്തിരണ്ടോ നാല്പത്തി യൊന്നോ? ഇളയമകനായ ഉണ്ണിക്കും മുപ്പതായി. എന്നാലും ഇവരെ കുട്ടിക ളെന്നേ മനസ്സിൽ വിളിക്കാനാവൂ.

''എന്താനടക്ക്ണ്?''

''ഒന്നൂല്യ, ഗ്യാസിൻെറ ഉപദ്രവം.''

''ഡയമോള് തരട്ടെ?''

ഗുളികയെപ്പററി ദേവു പറയുമ്പോരം ഏതോ ചെറിയ കുട്ടിയെപ്പററിയാ ണെന്നു തോന്നിപ്പോവും. ഡയമോള്!

ഈ കുട്ടികളുമായി സംസാരിച്ചാൽ മനസ്സു പതറിപ്പോകും. ഇവരാണ് താളങ്ങരം തെററിക്കുന്നത്. എല്ലാവർക്കും തെററുകളുണ്ട്. എന്നാലും അവരുടെ കുഴപ്പങ്ങരം കേട്ടാൽ ആദ്യം ക്ഷോഭിക്കും. പിന്നെ മനസ്സ് മാപ്പു കൊടുക്കും. അച്ഛനുള്ള കാലത്തും തന്നോടായിരുന്നു, തൻെറ തീരുമാനങ്ങ ളോടായിരുന്നു, അവർക്കു യോജിപ്പ്.

''ചായ ണ്ടാക്കട്ടെ?''

''വേണ്ട.''

''ചെറ്യേ കുട്ട്യോരംക്ക് ആ കോൽക്കാരൻേറാടെ കഴിക്കാൻ ഏർപ്പാടീത് ട്ട്ണ്ട്.''

അച്ഛൻ വലിയൊരാളായിരുന്നു. കുട്ടികരം എന്തൊക്കെ കരുതിയാലും ശരി, അതാണ് വാസ്തവം.

ഇടിഞ്ഞുപൊളിഞ്ഞ ഒരു വീട്ടിലെ ഒരു സ്ത്രീക്ക് ഭർത്താവായി കോവില കത്തെ ഒരിലമുറിക്കാര്യസ്ഥനുണ്ടായിരുന്നു. ഒരാണും രണ്ടു പെണ്ണും മക്കളു ണ്ടായിരുന്നു. ആൺകുട്ടി പഠിച്ചു. പട്ടിണി കിടന്ന് ദിവസവും പന്ത്രണ്ടു നാഴി കകരംനടന്ന് മെട്രിക്കുലേഷൻ ജയിച്ചു. കുട്ടികളെ, നിങ്ങളോർക്കണം; ഒരമ്പതു

കൊല്ലം മുമ്പാണത്. പല ജോലികൾ ചെയ്തു. പണമുണ്ടാക്കി, പണം ധൂർത്തടിച്ചു. കുറെ സ്ത്രീകളെ സ്നേഹിച്ചു. രേഖയിലും അല്ലാതെയും മക്കളുണ്ടായി. ചെററപ്പുരപൊളിച്ചു പണിചെയ്തു. തെങ്ങിൻതോട്ടങ്ങൾ വാങ്ങി. ധനികനായി ജീവിച്ചു. പണമില്ലാത്ത കാലത്തും പഴയ ഓർമ്മകളിൽ അഭയം കണ്ടെത്തി. മരണം അടുത്തെത്തിയിരിക്കുന്നു എന്നറിഞ്ഞിട്ടും പരാതിപറഞ്ഞില്ല. കോബാൾട്ട് രശ്മികളേററു കരിഞ്ഞ ശരീരത്തിനകത്തും വിടാത്ത ചൈതന്യം അവശേഷിച്ചു. അവസാനം മരിച്ചു.

ഇവർക്കോർമ്മയുണ്ടാവില്ല. അച്ഛൻ സിലോണിൽനിന്നു വരുമ്പോൾ നാട്ടിൽ ഉത്സവമായിരുന്നു. ധാരാളം പെട്ടികൾ ചുമന്നു കൂലിക്കാർ പിന്നിൽ. നാട്ടുകാരുടെ ഒരു ചെറിയ സംഘം എതിരേല്ക്കാൻ തയ്യാർ. മുഖം കാണിക്കാനെത്തുന്നവർക്ക് കാശ്, ബന്ധത്തിൽപ്പെട്ടവർക്ക് ഉടുപ്പുകൾ, പത്തായപ്പുരയുടെ മുകളിൽ നാട്ടുപ്രമാണിമാർക്ക് സ്വകാര്യവിരുന്നുകൾ, അടുക്കളത്തളത്തിൽ ഇറച്ചിവെട്ട്.

ആ ദിവസങ്ങളിലെ അച്ഛൻെറ രൂപമാണ് എനിക്കിന്നും മനസ്സിൽ.

അതായിരിക്കട്ടെ എന്നും എന്നാണാഗ്രഹം.

## ഒമ്പത്

ശബ്ദം അകലെ അകലെ എവിടെയോ ആണെന്നു തോന്നി. അടുത്തെത്തിയപ്പോൾ പതുക്കെ ഉറക്കമുണർന്നു. ഇവിടെത്തന്നെയാണ്. കട്ടിലിൽ. തിരിഞ്ഞും മറിഞ്ഞും കിടക്കുമ്പോൾ വീണുപോകാതിരിക്കാൻ അമ്മ അടുത്തു കിടത്തിവെച്ച തലയിണയിൽ കൈതട്ടി.

ശബ്ദങ്ങൾ തൊട്ടു താഴത്തുനിന്നായിരുന്നു. അമ്മയുടെ ശബ്ദം. അമ്മ വിരുന്നുവന്ന കല്യാണിയമ്മായിയോട് സംസാരിക്കുകയാണ്. ഈ രാത്രിയിൽ, ഈ ഇരുട്ടിലും, പതുക്കെപ്പതുക്കെ സംസാരിക്കുന്നതെന്തിന്?

ആരെപ്പററിയോ കുററംപറയുകയാണെന്ന് ആറു വയസ്സായ ഉണ്ണിക്കു മനസ്സിലായി.

''ഇങ്ങനെ ഇരിക്ക്ണതൊന്നും നോക്കണ്ട എൻെറ കല്യാണ്യേ. പൊറത്തെ വാതില് തൊറക്കണ ശബ്ദം ഞാൻതന്നെ കേട്ടിട്ടുണ്ട്. പകലാ വാതിലു തൊറന്നു കെടക്ക്ണത് ആരെങ്കിലും കാണ്വോ? എപ്പളും പൂട്ടും താക്കോല്വായിട്ടല്ലേ. ഒരീസം ഞാൻ നേർത്തെണീററ് എടാഴിക്കൂടി ഒച്ചല്യാണ്ട് ചെന്നപ്പോ നിന്ന് അടിച്ചുവാരവ്വാണ്. നെലത്തപ്പടി സീക്രട്ടുംകുററി.''

വിരുന്നുവന്നവരുടെ ശബ്ദം:

''കുട്ടി വീഴ്വോ?''

ഇപ്പോൾ ശബ്ദം ഉയർന്നിട്ടാണ്: ''ഇല്ല, തലോണ വെച്ചിട്ട്ണ്ട്.''

അപ്പോൾ ഉണ്ണിക്കു ചിരിവന്നു. അമ്മ താൻ ഉറങ്ങുകയാണെന്നു കരുതുന്നു. വിരുന്നുവന്ന അമ്മായിയും. ഇവരുടെ സ്വകാര്യം പറച്ചിൽ കേൾക്കണം.

പ്രയാസപ്പെട്ടു കോക്കാൻ ശ്രമിച്ചിട്ടും കണ്ണടഞ്ഞു പോയി. വീണ്ടും എപ്പോഴോ ഉണർന്നപ്പോഴും താഴെ നിലത്തുനിന്ന് അമ്മയുടെ സ്വകാര്യം പറച്ചിൽ. ഈശ്വരാ! ഇവരിന്ന് ഉറങ്ങില്ലേ?

പക്ഷേ, ഉറക്കത്തിൻെറ അടരുകാ കടന്നു പതുക്കെ വന്നുവീഴുന്ന വാക്കു കാക്ക് ഒരർത്ഥവും തോന്നിയില്ല.

പിന്നീം പിന്നീം മോളിലിക്കു പോവ്വാ. വന്നു കെടക്ക്വാ. ചോദിച്ചപ്പോ വയറുവേദന....ഞാൻ തട്ടിൻപുറത്തുകേറിച്ചെന്നപ്പോൻെറ ഇബളേ മൂലയ്ക്കല് ഒരു പുത്തൻ കലം നറച്ചും പഴേ തുണി....ചോരേല് മുങ്ങിയിരിക്ക്ണു....

ശബ്ദങ്ങാ അകന്നുപോയപ്പോാ വീണ്ടും കണ്ണുകളടച്ചു. ഉറക്കത്തിലേക്കു വഴുതിപ്പോകുമ്പോാ അമ്മയോടു ദേഷ്യം തോന്നി. മൂവാണ്ടൻെറ പച്ചമാങ്ങ വെള്ളമണലിൽ മുക്കിത്തിന്നുന്ന കുട്ടികളെപ്പററി നേരത്തേ കണ്ട സ്വപ്നം നഷ്ടപ്പെട്ടുപോയി.

''ഉണ്ണിക്കു കെടക്കണോ?''

അയാാ കണ്ണുതുറന്നു. ദേവുവേടത്തി.

''അല്ല, ഞാനുറങ്ങുകയല്ല.''

മാവിൻചോട്ടിലെ ബഞ്ചിൽ മലർന്നുകിടന്നു പലതും ഓർക്കുകയായിരുന്നു.

രാജേട്ടനും അപ്പുവേട്ടനും എന്തോ സംസാരിക്കുന്നു. ഏട്ടൻ അപ്പോഴും മുററത്തു നടക്കുകയാണ്.

പണ്ടെന്നോ കേട്ടു മറന്ന ശബ്ദങ്ങളുടെ ശകലങ്ങാ ഇപ്പോാ തിരിച്ചെത്തിയതെങ്ങനെ?

അത്ഭുതം അതിലായിരുന്നില്ല. പിടികൊടുക്കാതെ ഈ വാക്കുകാ ഇത്ര നാളും അകന്നു നില്ക്കുകയായിരുന്നു. ആരെപ്പററിയാണ് അമ്മ സംസാരിച്ചത് ആ രാത്രി? ഇപ്പോാ ആ വാക്കുകാക്കു ചുററുമായി ഒരു ജാരൻെറ കഥ വേണമെങ്കിൽ സൃഷ്ടിക്കാം. തട്ടിൻപുറത്തെ മൺകലത്തിൽ ചോരപുരണ്ട തുണിത്തുണ്ടുകളിൽ ഒരു രഹസ്യം ഒളിപ്പിച്ച അന്നത്തെ നായികയാര്?

ഉണ്ണി എഴുന്നേററു നടന്നു. പെട്രോമാക്സിൻെറ തിരി പ്രകാശം മങ്ങി ഒരു തീക്കട്ടപോലെയായിരിക്കുന്നു. ആരെങ്കിലും കാററടിക്കേണ്ടിവരും. ഓലയും മടലും വരാന്തയിലടുക്കിയിട്ട തൊഴുത്തിൻെറ മുന്നിലെ ഇരുട്ടിൽ നിന്നു.

നാളെ ഇതു കഴിഞ്ഞ ഉടനെ പുറപ്പെടണം.

അവാ നാട്ടിലുണ്ടാവുമോ? ഉണ്ടെങ്കിലും വരുമെന്ന ഭയം വേണ്ട. സംസ്കാരത്തിന് ആണുങ്ങളേ വരൂ. അവളുടെ വീട്ടിൽനിന്നാരെങ്കിലും.

പലർക്കും അറിയാമായിരുന്നു. അവളുടെ ഭർത്താവിൻെറ ജോലിസ്ഥലം, പേര്, ഉദ്യോഗം, കുഞ്ഞിൻെറ പേര്. ആരോടും ചോദിച്ചില്ല. അറിയുന്നവർ ആരും തൻെറ വലയത്തിനകത്തുള്ളവരായിരുന്നില്ല.

അയാളെ ഒരിക്കൽ കാണണമെന്നുണ്ടായിരുന്നു.

എങ്ങനെയാണ് ആരംഭിക്കുക?

സുഹൃത്തേ-

നോക്കൂ.

ഒരു നിമിഷം.

നിൽക്കൂ, ഒന്നു പറയട്ടെ.

വയ്യ, പറയാൻ വയ്യ. എപ്പോഴെങ്കിലും വേണമെങ്കിൽ അയാറാക്കെഴുതാം. പരിചയമില്ലാത്ത ആളാണ് ഞാൻ എന്ന സ്ഥിരം മുഖവുര എഴുതാനാവില്ല.

താങ്കറം കേട്ടുകാണും, അവളെ ചുററിപ്പററി തങ്ങിനിന്ന അപവാദത്തിലെ നായകനായ എന്നെപ്പററി.

അവളെ അറിഞ്ഞിരുന്നകാലത്ത് സ്ത്രീ എനിക്കൊരു വിശുദ്ധസങ്കല്പ മായിരുന്നു. പ്രേമം വേദനയായിരുന്നു. (ഇപ്പോറം ഈ വാക്കുകറം എനിക്ക് അറപ്പുളവാക്കുന്നു എന്ന സത്യവും പറയട്ടെ.) ഞാൻ പറയാനുദ്ദേശിച്ചത്- എവിടെ എൻെറ വാക്കുകറം? പ്രേമത്തിനും വേദനയ്ക്കും വേറെ വാക്കു കളെവിടെ?

പഴകിപ്പോയ ഈ വാക്കുകളേ കത്തിലുപയോഗിക്കാനാവൂ.

എൻെറ സുഹൃത്തേ, നിങ്ങറം വിശ്വസിക്കുമോ? അവറംക്കൊന്നും നഷ്ട പ്പെട്ടിട്ടില്ല; ഇപ്പോറം അവറംക്കും അർത്ഥശൂന്യമെന്നു തോന്നിയിരിക്കാവുന്ന അന്നത്തെ ഒരു ഭ്രാന്തൻ യുവാവിലുള്ള വിശ്വാസമൊഴികെ.

എനിക്കു കഴിയുമായിരുന്നെങ്കിൽ എന്നും നിങ്ങളുടെ കുടുംബത്തിനു വേണ്ടി പ്രാർത്ഥിക്കാമായിരുന്നു.

ഒരിക്കൽ എൻെറ മനസ്സ് പ്രാർത്ഥിക്കാൻ തയ്യാറാവുമായിരിക്കും. ഒരി ക്കൽ.... കാരണം, ഈയിടെയായി ആരോടും വെളിപ്പെടുത്താത്ത ഒരു സ്വകാര്യ മോഹത്തെ ഉള്ളിൽ വളർത്തുന്നുണ്ട്. എനിക്കു ദൈവത്തെ കാണണം!

## പത്ത്

''എനിക്കൊരു കുതിരപ്പവൻ വേണം.''

പവനും കുതിരപ്പവനും തമ്മിൽ വ്യത്യാസമുണ്ടോ? അന്നും എനിക്കറി ഞ്ഞിരുന്നില്ല. കുട്ടിക്കാലത്ത് അമ്മയോ മറേറാ ആരുടെയോ ആഭരണങ്ങളുടെ കണക്കു പറയുമ്പോഴാണ് കുതിരപ്പവൻ എന്ന വാക്ക് ആദ്യം കേട്ടത്. ഒരു കുതിരപ്പവൻ വാങ്ങാൻ നിശ്ചയിച്ചു. എന്നും വരവും ചെലവും തിട്ടപ്പെടു ത്തുന്ന നാളുകറം. വേദന തുടങ്ങുന്നുവെന്നു തോന്നിയാൽ ഉടനെ നഴ്സിങ് ഹോമിലേക്കു പോകാം. അവളറിയാതെ മൂന്നോ നാലോ തവണ മിസ്സിസ് വർഗ്ഗീസിൻെറ നഴ്സിങ്ഹോമിൽ പോയി. മുറികറം നോക്കി. ചെലവുകറം മനസ്സിൽ കണക്കുകൂട്ടി. തെക്കുഭാഗത്തെ മുറിയാണ് നല്ലത്. മുന്നിൽ വരാന്ത യുടെ ഒരു കോണ് ആ മുറിക്കുമാത്രമായി കിട്ടുന്നു. എപ്പോഴും പകൽ അകത്തു കാവൽ നില്ക്കുകയും രാത്രി പുറത്തു വിരിച്ചുകിടക്കുകയും ചെയ്യുന്ന പരിചാരകരുടെ ശല്യമില്ല.

ഓഫീസ് വിട്ട് ഒരു വൈകുന്നേരം നിരത്തുവക്കിലൂടെ നടന്നുപോകുമ്പോ ഴാണ് കുതിരപ്പവൻെറ കാര്യം പെട്ടെന്ന് ഓർമ്മവന്നത്. ബോധം തെളിഞ്ഞ് കണ്ണുതുറന്ന് ചിരിച്ചുകിടക്കുമ്പോറം അവളെ അത്ഭുതപ്പെടുത്തണം.

എന്നും അവളെ അത്ഭുതപ്പെടുത്തിയിട്ടുണ്ട്. പത്തു പന്ത്രണ്ടുവർഷം അടുത്തറിഞ്ഞ അവളെ ഒരു ദിവസം വഴി കടന്നുപോയപ്പോറം വിളിച്ചു.

''ശാരദ നില്ക്ക്.''

വയൽവരമ്പത്തെ കറുകപ്പുല്ലുപറിച്ച് ചെറിയ വള്ളിക്കൊട്ടയിലാക്കി നടക്കുകയായിരുന്ന ശാരദ നിന്നു.

''ഞാൻ ഒരു കല്ല്യാണം കഴിച്ചുകളയാംന്ന് നിശ്ചയിച്ചു.''

അവളുടെ മുഖത്ത് ഒരു മാററവും കണ്ടില്ല. ലജ്ജയില്ല. പരിഭ്രമമില്ല. ഒരു നാട്ടിൻപുറത്തുകാരി വലിയമ്മയെപ്പോലെ പറഞ്ഞു: ''അതിനെന്താ, രാജേട്ടനും കല്യാണം കഴിക്കണ്ട പ്രായൊക്കെ ആയില്ല്യേ?''

കൂടുതൽ ചോദിക്കുമെന്നു കരുതിയതു വെറുതെ. അവഠം വീണ്ടും നടന്നപ്പോഠം അല്പം ഈർഷ്യയോടെ വിളിച്ചു. അവളെ നടുക്കിക്കളയാൻതന്നെ തീരുമാനിച്ചു.

''ഞാൻ കല്ല്യാണംകഴിക്കുന്നതു നിന്നെയാണ്.''

എന്നിട്ട് ആരോടെന്നില്ലാതെ ചിരിച്ചുകൊണ്ടു നടന്നു. അവഠം നിന്നു. തിരിഞ്ഞുനോക്കിയില്ല. പ്രേമകഥകളിൽ കേട്ടപോലെ അവളുടെ കണ്ണുകളിൽ നക്ഷത്രം വിടരുന്നുണ്ടോ, ലജ്ജയാൽ കവിളുകഠം തുടുക്കുന്നുണ്ടോ എന്നൊന്നും നോക്കാതെ മൂളിപ്പാട്ടുപാടി നടന്നു. അരിശം അടക്കിക്കഴിഞ്ഞു കിട്ടിയെങ്കിൽ, ആ രംഗം കണ്ടാൽ അമ്മകൂടി പറയുമായിരുന്നു: കോമാളി.

അമ്മ നടുങ്ങി. പലരും നടുങ്ങി. മൂന്നുനേരം അരിവെയ്ക്കാത്ത വീട്ടിലെ പെണ്ണ്. അമ്മയ്ക്കു മനയ്ക്കൽ അടിച്ചുതളി. സാരിയുടുത്തിട്ടില്ലാത്ത പെണ്ണ്. എഴുതാനും കൂട്ടിവായിക്കാനും മാത്രം അറിയാറായപ്പോഠം പഠിപ്പു നിർത്തി അടുക്കളപ്പണിയ്ക്കിറങ്ങിയവഠം. നമ്മുടെ വടക്കേടത്തെ രാജനെന്തുപററി?

അവളെ സാരിയുടുക്കാൻ പഠിപ്പിച്ചു. നടക്കാൻ പഠിപ്പിച്ചു. ഇരിയ്ക്കാൻ പഠിപ്പിച്ചു. ഒരുമിച്ചു താമസിച്ചുതുടങ്ങിയപ്പോഠം ഓരോ പാഠവും ഒരമ്പരപ്പിനു കാരണമായിരുന്നു. ''അങ്ങനെ ഉണ്ണരുത്, വേറെ ആളുകഠം ഉള്ളപ്പോഠം. കുറേശ്ശെ, പക്ഷികഠം കൊത്തിത്തിന്നുന്നതുപോലെ. പക്ഷേ, വേണ്ടതൊക്കെ അകത്താക്കുകയും വേണം. അതാണ് പരിഷ്കരിച്ച പെണ്ണുങ്ങഠം തിന്നുന്ന രീതി.''

ആറുമാസത്തിനുശേഷം എൻെറ പിന്നിൽ തലയുയർത്തിക്കൊണ്ട് അവഠം നടന്നു ഗ്രാമത്തിലേക്കുവന്നു. ഇടയ്ക്കിടെ മുഖംതിരിക്കാതെ പിന്നിലേക്കു നിർദ്ദേശങ്ങഠം ഒഴുകിക്കൊണ്ടിരുന്നു. ''അധികം തല ഉയർത്തരുത്. അഹങ്കാരിയായെന്നു കരുതും. അധികം താഴ്ത്തരുത്. അതു കണ്ടാൽ ആളുകഠംക്കു ചില പഴമൊഴികളൊക്കെ തോന്നും: അട്ടയെപ്പിടിച്ചു മെത്തയിലിട്ടാൽ എന്നും മററും. പാകത്തിനു തലയുയർത്തുക. ആളുകളുടെ കണ്ണുകഠംക്കല്പം മുകളിലായി നോക്കുക....'' കാണുന്നില്ലെന്ന ഭാവത്തിൽ എല്ലാം കാണുക.

അവഠം ചിരിയൊതുക്കാൻ പ്രയാസപ്പെട്ടിരുന്നു.

മററൊരമ്പരപ്പ് ഉണ്ടാക്കാൻവേണ്ടിയാണ് കുതിരപ്പവൻെറ കാര്യം ആലോചിച്ചത്. ഇത്തവണ അന്തം വിട്ടുപോവുക അവളല്ല, ലോകത്തിൻെറ പ്രകാശം കണ്ട ഉടനെ കൗതുകത്തോടെ പഞ്ഞിക്കെട്ടിനുള്ളിൽനിന്നെന്നപോലെ എത്തിനോക്കുന്ന രണ്ടു കുഞ്ഞിക്കണ്ണുകളാണ്.

ആണോ പെണ്ണോ?

അതാലോചിക്കേണ്ടതില്ല. ഒരു പുതിയ ജീവൻ.

ചടങ്ങുകളെപ്പററി അന്വേഷിച്ചു. ഇല്ല, ഉടനെ കാണിച്ചുതരില്ല. കുളിപ്പിച്ച് മിനുട്ടുകൾക്കുശേഷം വെള്ളത്തുണിയിൽ പൊതിഞ്ഞുകൊണ്ടുവരും. കണ്ടുനില്ക്കുന്നവർ അത്ഭുതപ്പെട്ടേക്കും. ആരേയും അകത്തുവിടരുതെന്ന് നഴ്സിനോടു പറയണം. ഞാനൊഴികെ മററാരെയും. മിസ്സിസ് വർഗ്ഗീസ് ഡോക്ടരായതുകൊണ്ട് നില്ക്കാം. ഇല്ല, തൊടില്ല, എടുക്കില്ല. പതുക്കെ, വളരെ പതുക്കെ, ചെറിയ ഇതളുകൾപോലുള്ള വിരലുകൾ അകത്തി അതിൽ ഒരു പവൻ പിടിപ്പിക്കണം.

വർഷങ്ങൾക്കുശേഷം മകനോട്, അല്ലെങ്കിൽ മകളോട് പറയും: നിനക്കോർമ്മയുണ്ടാവില്ല. ഇന്നെൻെറ കൈയിൽ കാശു കാണില്ല. അന്നു നിന്നെ പെററുവീണപ്പോൾ നിൻെറ കൈയിൽ ഞാൻ വെച്ചുതന്നതെന്താണെന്നോർമ്മയുണ്ടോ? ഒരു കുതിരപ്പവൻ.

വലിയ കീശപിടിപ്പിച്ച ഖദർ ബനിയനിട്ട വ്യാപാരി മൂത്താനുമായി ഒരു ചങ്ങാതി പരിചയപ്പെടുത്തിത്തന്നു. ഒരാൾക്ക് സമ്മാനം കൊടുക്കാൻ പവൻ വേണം. ആറുമാസംകൊണ്ട് തവണകളായി അടച്ചുവീട്ടും.

എന്നിട്ടു കാത്തിരുന്നു. ദിവസത്തിനുവേണ്ടി. നിമിഷത്തിനുവേണ്ടി. ആരും വരാത്ത വരാന്തയുടെ മൂലയിൽ.

സമയം നീങ്ങുംതോറും അസ്വസ്ഥത എന്നെ വലയം ചെയ്യാൻ തുടങ്ങിയിരുന്നു. അതു പുറത്തുകാട്ടാതെ നടന്നു. സിമൻറുതറയിൽ വീഴുന്ന ചെരുപ്പിൻെറ ശബ്ദം അടുത്തേക്കുവന്നു.

''ക്ഷമിക്കൂ.''

ക്ഷമിക്കണമെന്ന് എന്നോട്.

''ക്ഷമിക്കൂ. പരിഭ്രമിക്കാനൊന്നുമില്ല. ബ്ലീഡിങ്ങുണ്ട്.''

അകത്തെവിടെയോ ഉള്ള കാലടിവെപ്പുകളുടെ വേഗത്തിലെ വ്യത്യാസത്തിന് അർത്ഥങ്ങളുണ്ടാവുന്നു.

ക്ഷമിക്കുന്നു, പിന്നെയും ക്ഷമിക്കുന്നു. ചോര കാണാൻ എനിക്കു വയ്യ. റോഡപകടം നടന്നുവെന്നു കേട്ടാൽ വഴിമാറി വെക്കും. ഒരു മുറിവിൻെറ നേരെ നോക്കാൻ എനിക്കെന്നും സാധിച്ചിട്ടില്ല. ചെറിയ വാടകവീടിൻെറ കുളിമുറിയിൽ ചോരയുടെ കറകൾ വീണ അടിപ്പാവാട കിടക്കുന്നതു കണ്ടു ഛർദ്ദിച്ചു, ക്ഷോഭിച്ചു.

അപ്പോൾ നഴ്സ് പറഞ്ഞത്, ചോരയൊഴുകുന്നത് അവസാനിക്കുന്നില്ലെന്നാണ്. ചോരപുരണ്ട ബേസിനുകളും പഞ്ഞിക്കെട്ടുകളും വെള്ളത്തുണികളും മനസ്സിൽ തെളിയാതിരിക്കാൻ ശരീരം കടഞ്ഞുകൊണ്ടിരുന്നു.

''വെയ്ററ്. ഷി ഈസ് ബ്ലീഡിങ്'' എന്ന വാക്കുകൾക്ക് വേറെ അർത്ഥങ്ങളുണ്ടോ?

പിന്നെയും ആരോ വന്നു. എന്തോ പറയുന്നു. അപ്പോൾ സിമൻറുതറ എനിക്കു ചുററും സഞ്ചരിക്കുകയാണെന്നു തോന്നി. നേർത്ത വെള്ളത്തുണിപോലെ ബോധക്ഷയത്തിൻെറ ഒരല ശരീരത്തെ അവസാനം പൊതിയുമ്പോൾ

http://malayalamlibrary.wordpress.com/

ഒന്നുമാത്രം ഓർമ്മിച്ചു: എൻെറ പോക്കററിൽ ചെറിയ ഡപ്പിക്കകത്ത് പച്ചക്കടലാസ്സിൽ ഒരു ചെറിയ പ്രകാശവൃത്തമുണ്ട്.

ഒരു നടുക്കം എനിക്കുവേണ്ടിയും ആരോ കരുതിവെച്ചിരുന്നു.

''രാജനൊറങ്ങ്വാണോ?''

ഇല്ല. ഇരിക്കുകയാണ്. ഏട്ടൻ അടുത്തേക്കു വന്നപ്പോൾ ഞാനെഴുന്നേററു നിന്നു.

''വേണമെങ്കിൽ കിടന്നോ.''

''വേണ്ട.''

ഉണ്ണി ബെഞ്ചിന്മേൽ മലർന്നുകിടക്കുന്നു. അവൻ ഉറങ്ങുകയല്ല. എന്നാലും കണ്ണുതുറന്ന് ഉറങ്ങുകയാണെന്ന് തോന്നും.

അകത്ത് അച്ഛൻെറ മൃതദേഹം കിടക്കുന്നു എന്ന കാര്യം എപ്പഴോ എൻെറ മനസ്സിൽനിന്ന് അകന്നുപോയിരുന്നു. ലേബർറൂമിനു പുറത്തെ കട്ടിലിൽ കിടത്തിയിരുന്ന വെള്ളത്തുണിയിൽ പൊതിഞ്ഞ രൂപത്തിൻെറ ഓർമ്മയായിരുന്നു മനസ്സിൽ.

രാത്രി അവസാനിക്കുകയില്ലെന്നു തോന്നി. ഒരു ചടങ്ങെന്ന നിലയിലെങ്കിലും ഉറങ്ങാതിരിക്കണം. ശവസംസ്കാരം കഴിഞ്ഞ്, പുലകുളി കഴിഞ്ഞ്, പിണ്ഡം കഴിഞ്ഞ്, സദ്യയും കഴിഞ്ഞ്, ആലസ്യത്തോടെ ആളുകൾ ബന്ധുവീടുകളിലിരുന്ന് കണക്കെടുപ്പു നടത്തും: ''എൻെറ കൂട്ടരെ, എന്താപറയേണ്ട്? നെലത്തെറക്കി കെടത്തീരിക്ക്യാ. മക്കള് മോളിൽപ്പോയി മൂടിപ്പുതച്ചു കെടന്നൊറങ്ങ്വാ.''

അപ്പോൾ ആചാരങ്ങൾക്കനുസരിച്ച് അഭിനയിക്കേണ്ട മറെറാരു നാടകമാണിത്. ഇരുണ്ട കോലായകളിലെവിടെയോ മുററത്തെ രംഗവേദിയിൽ കണ്ണും നട്ടുകൊണ്ട് വിമർശകർ കാത്തിരിക്കുന്നുണ്ടാവും.

ഉണ്ണി എഴുന്നേററുവന്നു ചോദിച്ചു: ''നമുക്കാ പെട്ടികളൊക്കെ ഒന്നു നോക്കിയാലെന്താ?''

''ഏതു പെട്ടികൾ?''

''അച്ഛൻെറ പെട്ടികൾ.''

അപ്പുവും അപ്പോൾ അടുത്തേക്കു വന്നു.

''അതിലെന്തുണ്ടാവാൻ?''

''സമ്പാദ്യമൊന്നും കാണില്ല. ചില അഡ്രസ്സുകൾ കാണും.''

''പാസ്സ് ബുക്കുകളുണ്ടെങ്കിലോ? അച്ഛനു പണ്ട് ബാങ്ക് അക്കൗണ്ടുണ്ടായിരുന്നു. തൃശ്ശൂർക്ക് ചെക്കു മാറാൻ പോകൽ പണ്ടൊരു ഘോഷമായിരുന്നു.''

ഉണ്ണിക്കു സംശയമൊന്നുമില്ല: ''ഒരുറുപ്പികയുണ്ടെങ്കിൽ പത്തുറുപ്പികയുടെ മേനി കാട്ടിയിരുന്നു അച്ഛൻ. അതാണ് ക്യാരക്ടർ. അവസാനകാലം നമുക്കറിഞ്ഞൂടേ?''

''ഉണ്ടായിരുന്നതു വല്ലതും അവിടെ കൊടുത്ത് കൈകഴുകിപോന്നിരിക്കും, അല്ലേ?''

അപ്പു എന്നോടാണ് ചോദിക്കുന്നത്. ഞങ്ങൾ മുതിർന്നശേഷം അവിടെ പോയിവന്നിട്ടുള്ളതു ഞാൻ മാത്രമാണ്.

''എനിക്കറിയില്ല.''

''രാജേട്ടൻ പോയപ്പോഴോ?''

ഞാനൊന്നും മിണ്ടിയില്ല.

പത്തൊമ്പതു കൊല്ലം മുമ്പു നടത്തിയ ആദ്യത്തേയും അവസാനത്തേയുമായ വിദേശയാത്ര.

''എനിക്കൊന്നു പോകാനാഗ്രഹമുണ്ട്. അവരെയൊന്നും കാണണ്ട. മാധവമ്മാമയുണ്ടെങ്കിൽ....''

ഉണ്ണിക്കും ആഗ്രഹമുണ്ട്. അവന് എല്ലാവരേയും കാണണം.

''ആ....ആ ലീല എൻെറ താഴെയോ മൂത്തതോ?''

കൂട്ടത്തിലേക്കു നടന്നടുക്കുകയായിരുന്ന ഏട്ടൻ അതു കേട്ടു നിന്നു മൂക്കു ചീററി.

ഉണ്ണിയേക്കാഠം ഒന്നോ രണ്ടോ വയസ്സുകൂടും. എല്ലാവരും കണ്ടപോലെ അവൻ കുട്ടിയായിരുന്ന കാലത്ത് അച്ഛൻെറ കൂടെ അവഠം വന്നപ്പോഴെ കണ്ടിട്ടുള്ളു. സിലോണിൽ ഇരുപത്തിരണ്ടു ദിവസം, ഒരു റോഡിൻെറ ഇരുവശത്തുമായി താമസിച്ചു. പക്ഷേ, കണ്ടില്ല.

അച്ഛൻെറ കൂടെ വന്ന പെൺകുട്ടി അമ്മയും അച്ഛനും മരിച്ചുപോയ ഒരയൽവീട്ടിലെ സിംഹാളി പെൺകുട്ടിയാണെന്ന് അമ്മ ആദ്യം വിശ്വസിച്ചു. എല്ലാവരും വിശ്വസിച്ചു. പിന്നീടാണ് അടുക്കളമൂലകളിൽ കുശുകുശുപ്പ് ആരംഭിച്ചത്. സിലോണിൽനിന്നും കൂടെവന്ന കാര്യസ്ഥന്മാരിലാരോ സംശയത്തിൻെറ വിത്തുകഠം പുറത്തിട്ടു. പിന്നെ എന്തൊക്കെയോ കലാപങ്ങഠം നടന്നു. വഴക്കും ബഹളവും നടന്ന ആ രാത്രിയെപ്പററി ഉണ്ണി എഴുതിയിട്ടുണ്ടത്രേ. ഞാൻ വായിച്ചിട്ടില്ല. അവളെയുംകൂട്ടി അച്ഛൻ ഇറങ്ങിപ്പോകുന്നതുവരെ.

എൻെറ കഥ അവിടെനിന്നാണാരംഭിക്കുന്നത്. എഴുതാത്ത കഥ.

പഴയ വിലാസങ്ങഠം തേടിപ്പിടിച്ച് അവളെ കണ്ടുപിടിക്കുന്ന രംഗം ഉണ്ണി വിവരിക്കുകയായിരുന്നു:

''എന്നിട്ടു ചോദിക്കും. എന്നെ കണ്ടത് ഓർമ്മയുണ്ടോ? ഞാനാണ് ഉണ്ണി. ഉണ്ണിമാധവൻ. കെ. എൻ. നായരുടെ മകൻ.''

അപ്പുവിൻെറ ആഗ്രഹം മാധവമ്മാമ ജീവിച്ചിരിക്കുന്നുണ്ടെങ്കിൽ ഒന്നു കാണുകയാണ്. കള്ളിമുണ്ടും കൊമ്പൻമീശയും അരപ്പട്ടയിൽ കത്തിയുമായി ഇരുണ്ട ഏതോ മാളത്തിലിരിക്കുന്ന പോക്കിരിയുടെ മുമ്പിൽ പ്രത്യക്ഷപ്പെടുക. ഞാനാണ് അപ്പു!

എനിക്കൊരു രംഗവുമില്ല സ്വപ്നം കാണാൻ. ഇരുപത്തിയഞ്ചുദിവസം നീണ്ടുനിന്ന വിദേശസഞ്ചാരം ഇപ്പോഴും ഒരു കടംകഥയായി മനസ്സിൽ അവശേഷിക്കുന്നു.

.....ക്വാരൻടൈനിലെ വീതികുറഞ്ഞ മരക്കട്ടിലിൽ കിടക്കുമ്പോഠം കടലിൻെറ സ്വരം കേഠക്കാം. കോളറയ്ക്കും വസൂരിക്കും കുത്തിവെച്ച കൈ വേദനിക്കുന്നു. പുറത്തു കാററടിക്കുമ്പോഠം കുളിർന്നു വിറയ്ക്കുന്നു. ബനി

യനകത്തു കൈപ്പത്തിവെച്ചു തൊട്ടുനോക്കി. വിയർപ്പുണ്ട്. പനിയുണ്ട്. മേലാകെ വേദന. എങ്കിലും കടലിൻെറ ശബ്ദം മനസ്സിൽ ആവേശം വളർത്തി. ഇന്ത്യയുടെ അതിർത്തിയിലെത്തിയിരിക്കുന്നു ഞാൻ. ഏതാനും മണിക്കൂറുകഠം മതി സ്ററീമർ കയറാൻ. ഒരുപക്ഷേ, വർഷങ്ങഠം കഴിഞ്ഞായിരിക്കും തിരിച്ചെത്തുന്നത്. ഉദ്യോഗസ്ഥനായി, ധനികനായി വർഷങ്ങഠംക്കുശേഷം മടങ്ങിയെത്തും.

മണ്ഡപം ക്യാമ്പിലെ രാത്രി. നാടുവിടുന്ന ചെറുപ്പക്കാരന് തോന്നേണ്ട വേദനകളൊന്നുമില്ല, ഇവിടെയൊരു കാമുകി കാത്തിരിക്കുന്നില്ല. ഇൻറർമീഡിയററിൽ തോററ് ഉദ്യോഗത്തിനു തെണ്ടിയ നാളുകളെപ്പററിയുള്ള കയ്പു മാത്രമേ വിട്ടുപിരിയാനുള്ളു. സമയത്തിനുമുമ്പേ എത്തിയ ആഫീസ് വരാന്തകഠം, ആദ്യമായി പാൻറിട്ട അസ്വസ്ഥത, യൂറിനലിൽനിന്നു പുറത്തുകടന്നപ്പോഠം മഞ്ഞനിറത്തിലുള്ള പാൻറിൻെറ മുൻവശം നനഞ്ഞതു കണ്ടപ്പോഠം തോന്നിയ ദൈന്യത.

ഇരുട്ടിനു ഭാഷയുണ്ടെന്നു തോന്നി. തൊട്ടടുത്തുകിടക്കുന്ന കടലിടുക്കിൻെറ ഇരമ്പത്തിനു ഭാഷയുണ്ടെന്നു തോന്നി.

ഇൻറർവ്യൂവിൻെറ ഫലമറിയിക്കുന്ന കാർഡുകഠംക്ക് ഒരേ നിറമായിരുന്നു. അച്ചടിച്ച വാക്കുകഠം മിക്കവാറും ഒന്നുതന്നെയായിരുന്നു.

അമ്മയോടു പറയാതെയാണ് അച്ഛനു കത്തെഴുതിയത്: ''ഇവിടെ ജോലിക്കു പ്രയാസം. അവിടെ അച്ഛൻെറ സ്വാധീനമുപയോഗിച്ചാൽ എനിക്കൊരു ജോലികിട്ടുക എളുപ്പമാണല്ലോ.''

നാലാംക്ലാസ്സ് കഴിഞ്ഞവർകൂടി സിലോണിലെത്തുന്നു. നാട്ടിലേക്കു പണമയയ്ക്കുന്നു. നേർത്തകരയുള്ള കോടി ഡബിഠംമുണ്ടും പോപ്ലിൻഷർട്ടും സിഗരററിൻെറ മണവുമായി, ഒരിക്കൽ മണവാളനെപ്പോലെ നാട്ടിൽ വന്നിറങ്ങുന്നു. അപ്പോഠം ഇൻറർമീഡിയററിന് അഞ്ചുമാർക്കുകൊണ്ടുമാത്രം തോററ ചെറുപ്പക്കാരന്....

അച്ഛൻെറ മറുപടി ചെറുതായിരുന്നു: പ്രിയപ്പെട്ട രാജന്, നിൻെറ കത്തു കിട്ടി. പിന്നെ പതിവു വാചകം. ഈശ്വരകൃപയാൽ നിങ്ങളെല്ലാം സുഖമായിരിക്കുന്നുവെന്നറിഞ്ഞു സന്തോഷിക്കുന്നു.

പിന്നെ ജോലിയുടെ കാര്യം ഇവിടെ ഇപ്പോഠം പഴയപോലെ എളുപ്പമല്ല. നാട്ടിൽത്തന്നെ വല്ലതും നോക്കുകയാണ് നല്ലത്.

അമ്മ ചോദിച്ചു: ''ആരടെ കത്താ?''

''അച്ഛൻെറ.''

''ഉം?''

''വിശേഷിച്ചൊന്നൂല്യ.''

''പണത്തിൻെറ കാര്യം എഴുതീട്ടുണ്ടോ?''

''ഇല്ല.''

വീണ്ടും കത്തെഴുതി. കഴിഞ്ഞ ഇൻറർവ്യൂകളെപ്പററി എഴുതി. അതിനുള്ള മറുപടിയിൽ അന്വേഷിച്ച് എന്തെങ്കിലും സൗകര്യം കണ്ടാൽ എഴുതാമെന്നുണ്ടായിരുന്നു. ആ കത്തിലും പണത്തിൻെറ കാര്യമില്ല. അഞ്ചുമാസമായി പണം

വന്നിട്ട്. ഈശ്വരകൃപയാൽ എല്ലാവരും സുഖമായിരിക്കുന്നുവെന്ന് അച്ഛൻ കരുതുന്നു.

അമ്മയോട് ജോലിക്കു ശ്രമിക്കുന്ന കാര്യം പറഞ്ഞു. അമ്മയൊന്നും മിണ്ടിയില്ല. വീണ്ടുമൊരിക്കൽക്കൂടി തിരക്കുകൂട്ടിയപ്പോൾ അമ്മ പറഞ്ഞു, കുട്ടനുമായി ആലോചിക്കട്ടെ.

അവസാനം ഒരു ദുർബ്ബലനിമിഷത്തിൽ സമ്മതിച്ചു. പിന്നെ വാശി അമ്മയ്ക്കായി.

''എത്രാംക്ക് അവടെ കൊണ്ടോയി ചോറാക്കിക്കൊടുത്തു? എട്ടും പൊട്ടും തിരിയാത്തോററ വീട്ടിലേക്ക് മാസാമാസം ഇരുനൂറും മുന്നൂറും അയയ്ക്ക്ണു. അവനോൻെറ കുട്ട്യോൾടെ കാര്യാവുമ്പഴാ മടി. അങ്ങനേ വര്ള്ളൂ. ൻെറ യോഗാണ്.''

പനിയുടെ കുളിരിനും വിയർപ്പിനുമിടയിൽ ഓർമ്മിച്ചു. ആദ്യത്തെ ശമ്പളം വാങ്ങിയാൽ അത്യാവശ്യം വേണ്ട ചിലതുവാങ്ങി അമ്മയ്ക്കയയ്ക്കണം. പിന്നെയൊരിക്കലും അച്ഛനെ ബുദ്ധിമുട്ടിക്കില്ല.

അമ്മയുടെ അർത്ഥംവെച്ച ഒരു വാചകമുണ്ട് മനസ്സിൽ: 'അവടെ നിങ്ങട ച്ഛന് എപ്പഴും നൂറുകൂട്ടം ചെലവല്ലേ?'

അച്ഛൻെറ അനുവാദം കാത്തുനില്ക്കാതെ കമ്പിയടിച്ചു പുറപ്പെട്ടു.

ആദ്യത്തെ കടൽയാത്ര! പനികൊണ്ട് ഒന്നും കഴിച്ചിരുന്നില്ല. ശാന്തമായ കടൽ! എന്നിട്ടും ഛർദ്ദിച്ചു. ദുർഗ്ഗന്ധമുള്ള മഞ്ഞവെള്ളം. പലവട്ടം ധനുഷ്കോടിക്കും തലൈമണ്ണാറിനുമിടയ്ക്കു പോയി പരിചയമുള്ളവരാണ് മററു യാത്രക്കാർ. അവരിലൊരു വയസ്സൻ ചെറുനാരങ്ങ തന്നു.

പഴയ ചിത്രത്തിൽ പലതും മാഞ്ഞുപോയിരിക്കുന്നു. യാത്രയിൽ കണ്ട മുഖങ്ങൾ തിരിച്ചറിയാൻ കഴിയുന്നവയല്ല. മങ്ങിയ ഇരുട്ടിൽ ക്വാരൻടൈനിൽ കിടന്ന ഒരു രാത്രിമാത്രം മനസ്സിലവശേഷിക്കുന്നു ചെറുനാരങ്ങ മണപ്പിക്കാൻ തന്ന നര കയറിയ വട്ടത്താടിയുള്ള മുസ്ലീംവൃദ്ധൻെറ മുഖവും മങ്ങിയിട്ടില്ല.

അഡിഗണ്ണാവ. അഡിഗണ്ണാവ. പലവട്ടം കത്തുകളിൽ വിലാസമെഴുതിയതുകൊണ്ട് ഒരിക്കലും അച്ഛൻെറ സ്ഥലത്തിൻെറ പേർ മറക്കില്ല.

ചെറിയ സ്റേറഷനിൽ തീവണ്ടി നിന്നപ്പോൾ കരുതിയില്ല, ഇതാവും സ്ഥലമെന്ന്. സങ്കല്പത്തിലുള്ള മഹാനഗരമില്ല. വലിയ റെയിൽവേ സ്റേറഷനുമില്ല. ഭാഗ്യത്തിന് ആരോടോ സ്റേറഷൻെറ പേരന്വേഷിച്ചു. അതുകൊണ്ട് അവിടെ ധൃതിയിൽ ഇറങ്ങാൻകഴിഞ്ഞു. പെട്ടിയുംതൂക്കി പ്ലാററ്ഫോമിൽ നിന്നപ്പോൾ കിതയ്ക്കുന്നുണ്ടായിരുന്നു. തല കറങ്ങുന്നുണ്ടായിരുന്നു. ചുററും നോക്കി. ഏട്ടൻ കണക്കുകൾ കൂട്ടി തീയതിയും ഉദ്ദേശസമയവും കാണിച്ചാണ് കമ്പിയടിച്ചത്. അതുകൊണ്ട് അച്ഛൻ സ്റേറഷനിൽ കാത്തുനില്ക്കുന്നുണ്ടാവും. ഏതു തിരക്കിലും നല്ല ഉയരമുള്ള അച്ഛൻെറ കഷണ്ടികയറിയ ശിരസ്സ് ഉയർന്നുകാണും. തടിച്ച ഫ്രെയ്മുള്ള കണ്ണടയും. എല്ലാ ദിക്കിലും നോക്കി. ഇല്ല, അച്ഛനില്ല. വിശ്വസിക്കാനായില്ല. നാട്ടിൽനിന്നു വന്ന പണിക്കാരിലാരെയെങ്കിലും അയച്ചിട്ടുണ്ടാവും. അവർക്കു തന്നെ തിരിച്ചറിയാൻ

പ്രയാസ മുണ്ടാവില്ല. പുറത്തു കടന്നാൽ കണ്ടുപിടിക്കാൻ നടക്കുന്നവർ കാണാതിരു ന്നാലോ?

കാത്തുനിന്നു. വണ്ടി പോയി. പ്ലാററ്ഫോം വിജനമായപ്പോൾ പുതിയ നാടിൻെറ ആദ്യം കണ്ട മുഖത്തെപ്പററി ആലോചിക്കാതെ, പുറത്തു കടന്നു. അപരിചിതമായ ഭാഷയിലെ ഒരക്ഷരത്തെററുപോലെ ആരുടെയും കണ്ണിൽ പെടാതെ ഞാൻ നിന്നു.

ഇതുതന്നെയല്ലേ അഡിഗണ്ണാവ? അതോ മററൊരു വൻനഗരം ഈ പേരിൽ സിംഹളത്തിലെവിടെയെങ്കിലുമുണ്ടോ? അപ്പുറത്തെ കാബിനിൽനിന്നിറങ്ങി വന്ന റെയിൽവേ ഉദ്യോഗസ്ഥനോട് എനിക്കറിയാവുന്ന ഇംഗ്ലീഷിൽ ആചാര വാക്കു പറഞ്ഞു. എക്സ്ക്യൂസ് മീ. എൻെറ ശബ്ദം പുറത്തു കേട്ടിരിക്കയില്ല. രണ്ടടി ഒപ്പംവെച്ചു വീണ്ടും പറഞ്ഞു. ഇപ്പോൾ അത്യാവശ്യത്തിലേറെ ഉയർന്നു പോയിരിക്കുന്നു. അയാൾ നിന്നു.

ഇതാണോ അഡിഗണ്ണാവ?

അതെ.

ഇതിലും വലിയ അഡിഗണ്ണാവ...ഇല്ല. ഇതുതന്നെ. എനിക്കു പോകേണ്ടത് മൂർസ്ട്രീററിലെ എൺപതാം നമ്പറിലാണ്.

അപരിചിതമായ വിദേശമാണെന്ന കാര്യം പെട്ടെന്നു മറന്നുപോയി. അത്ഭുതകരമായി ഒന്നുമില്ല. സിംഹളത്തേക്കാളേറെ തമിഴാണ് ചുററും കേൾക്കുന്നത്. എൺപതാം നമ്പർ മൂർസ്ട്രീററിൽ എത്തിക്കാമെന്ന് സിംഹാളിയായ റിക്ഷാക്കാരൻ ഏററു. ചെമ്പൻ നരയുള്ള മുടിയും മീശയും. വലിയ ചുവപ്പു കള്ളികളുള്ള ലുങ്കി. കഴുത്തിൽ കോർത്തിട്ട വലിയ വെള്ളിക്കുരിശ്.

ഒരു തിരിവ്, മററൊരു തിരിവ്, പിന്നെ അയാൾ വീതികൂടിയ റോഡിൻെറ അരികു ചേർന്നു സാവധാനം വണ്ടിവലിച്ചു. കെട്ട പച്ചക്കറികൾ ചിതറിക്കിടക്കുന്ന മാർക്കററിനു മുന്നിലെത്തിയപ്പോൾ നഗരവിളക്കുകൾ തെളിഞ്ഞു. നഗരം എനിക്കു സ്വാഗതംപറഞ്ഞ് മന്ദഹസിക്കുന്നു.

പൊടിപുരണ്ട നിരത്ത്. ഇരുവശത്തെ പീടികകളിലും നോക്കി. അറിയാത്ത നഗരത്തിൽഎത്തിപ്പെട്ട സന്ദർശകനെ വഴിതെററിച്ച്,- ഇല്ല, എൻെറ കൈവശം മണി ചെയ്ഞ്ച് കൗണ്ടറിൽനിന്നു മാറ്റിയെടുത്ത ഇരുപത്തിമൂന്നു സിലോൺ രൂപ മാത്രമേയുള്ളു.

പനികൊണ്ട് നിഴലുകളും അവ്യക്തശബ്ദങ്ങളും കെട്ടുപിണഞ്ഞു കിടക്കുന്ന തലച്ചോറിൽ ഒന്നും വ്യക്തമല്ല. പേടിക്കണോ? ഒരു വിഡ്ഢിയെപ്പോലെ ഞാൻ എന്നോടുതന്നെ ചോദിക്കുന്നു. ഇരുപത്തിമൂന്നു രൂപയ്ക്കുവേണ്ടി സിലോൺകാരൻ ആളെ കൊല്ലുമോ?

പേടിക്കേണ്ട സമയമായോ എന്നു സംശയിക്കാൻ തുടങ്ങുമ്പോൾ ഒരു റെസ്റേറാറൻറിൻെറ ബോർഡിൽ മൂർ സ്ട്രീററ് എന്ന പേർ കണ്ടു. ശരിയായ വഴിക്കുതന്നെ യാത്ര.

എൺപതിനു മുമ്പിൽ റിക്ഷ നിന്നു. കൂററൻ ബോർഡിൽ നായർ ആൻഡ് കമ്പനി എന്നപേർ കാണുമെന്നു കരുതി. കവാടത്തിൽ കാവൽക്കാരുണ്ടാവു

മെന്നു കരുതി. കൊച്ചെജമാനനെ കാത്തിരിക്കുന്നവർ വിനയത്തോടെ ആഹ്ലാദത്തോടെ ഇരുവശവും തിങ്ങിനില്ക്കുമെന്നു കരുതി. പീടികയുടെ മുന്നിലെ തൂണിൽ ചെറിയ അക്ഷരങ്ങളിൽ പതിച്ചുവെച്ച നായർ ആൻഡ് കമ്പനി ബോർഡ് സൂക്ഷിച്ചുനോക്കിയാലേ കാണൂ. ഇതുതന്നെ.

ഇപ്പോൾ ഇവൻ, ഈ സിംഹളക്കാരൻ റിക്ഷക്കാരൻ, തർക്കിക്കും. പീടികയിൽ കയറിയാൽ ധൈര്യമായി. അവിടെനിന്ന് ആളെ വിളിക്കേണ്ടിവരും. അതിനിടവരരുത്. ഇവിടെ ഞാൻ സ്വതന്ത്രനായ ഞാനാവുന്നു. വീട്ടിൽ നിന്നിറങ്ങുമ്പോൾ അമ്മ പറഞ്ഞിരുന്നു: മച്ചിൻെറ മുമ്പിൽ നിന്നു നല്ലോണം തൊഴുതിട്ടുപോ.

ആരുടെയോ ശക്തികൾ എൻെറ സഹായത്തിനെത്തുന്നു. ഒരുരൂപ കൊണ്ടു റിക്ഷക്കാരൻ സംതൃപ്തനായി. അയാൾ പച്ചച്ചായമടിച്ച ഇരുമ്പു പെട്ടി റിക്ഷയിൽനിന്നിറക്കിവെച്ചുതന്നു. പെട്ടിതൂക്കി എൺപതാം നമ്പറിലെ നായർ ആൻഡ് കമ്പനിയിലേക്കു പ്രവേശിച്ചപ്പോൾ കൗണ്ടറിനു പിറകിലെ വലിയ കസേര ഒഴിഞ്ഞുകിടക്കുന്നതു കണ്ടു.

അപ്പുറത്തെ മേശയ്ക്കു പിറകിലെ വെളുത്തുമെലിഞ്ഞ ഒരു കണ്ണടക്കാരൻ വയസ്സൻ കണക്കുപുസ്തകത്തിൽനിന്നു മുഖമുയർത്തി. ചുണ്ടുകൾ ചലിച്ചുവെന്നു തോന്നി. ശബ്ദം ഞാൻ കേട്ടില്ല. വീണ്ടും റൂൾവടി പുസ്തക ത്തിൽ താഴേക്കിറക്കിവെച്ച് ഒരു കൈകൊണ്ട് ഉറപ്പിച്ച് ഒരു വരയിട്ടു.

നിരത്തിവെച്ച കോടാലികളുടെയും പിക്കാസുകളുടെയും കണക്കെടുക്കുന്ന പണിക്കാർ രണ്ടുപേർ എന്നെ നോക്കി. അവർ മലയാളികളാണ്. പക്ഷേ, എനിക്കു പരിചയമുള്ളവരല്ല.

പീടിക പുറത്തുനിന്നു കണ്ടപ്പോൾ ചെറുതായിരുന്നു. പിന്നിലെ ചെറിയ വാതിലിനപ്പുറത്ത് നിറച്ചും സാധനങ്ങളുള്ള ഹാളുണ്ട്. അവിടെയും പണിക്കാർ സാധനങ്ങൾ കെട്ടുന്നു, കെട്ടുകളഴിച്ചു നിരത്തിവെയ്ക്കുന്നു.

ആരും സംസാരിക്കുന്നില്ല എന്ന സത്യം എന്നെ അസ്വസ്ഥനാക്കി. പെട്ടി ഒരരികിൽവെച്ച് മേശയ്ക്കടുത്തേക്കു ചെന്നു. എങ്ങനെയാണ് ആരംഭിക്കേണ്ടത്?

''അച്ഛനില്ലേ?''

''ആ.''

ഇത്തവണ ചുണ്ടുകൾ കുറേക്കൂടി ചലിച്ചു. വയസ്സൻ വളരെ പ്രയാസപ്പെട്ട് ഒരു ചിരി വരുത്തി.

''ആ, മകനാണല്ലേ? കയറ്യപ്പോൾ സംശയം തോന്നി....തങ്കവേലൂ!'' അയാൾ അകത്തെമുറിയിലെ ഒരു പണിക്കാരനെ വിളിച്ചു: ''ഇങ്കെ വാടാ.''

ചരടിട്ടുകെട്ടിയ നീല വരയുള്ള ട്രൗസറും ബനിയനുമിട്ട ഒരു കറുത്ത ചെറുപ്പക്കാരൻ വിയർപ്പു വടിച്ചുകൊണ്ട് അകത്തെ വാതിൽ ഊളിയിട്ടു വന്നു.

''പെട്ടി അങ്കേ വെയ്യ്.''

അവൻ പെട്ടിയെടുത്ത് ഒരരുകിലേക്കു മാററിവെച്ചു.

''ഇരിക്കൂ.''

''അച്ഛനില്ലേ?''

''കൊളമ്പിൽപ്പോയതാ. വരും.''

കണക്കെഴുത്തുകാരൻെറ എതിർവശത്ത് മൂന്നു സ്ററൂളുകളുണ്ട്. അതിലൊന്നിലിരുന്നു.

''അച്ഛനു കമ്പിയടിച്ചിരുന്നു.''

''എന്തോ ഞാൻ കണ്ടില്ല. വരുംന്ന് ഒരിക്കൽ പറഞ്ഞതോർമ്മണ്ട്.''

മുകളിലെ ബൾബിന് പെട്ടെന്നു ചൂടു കൂടിയതായി തോന്നി. ദാഹിക്കുന്നു.

''എന്താ കുടിക്കാൻ, ചായയോ കാപ്യോ?''

''വെള്ളം മതി.''

''ഡേയ് തങ്കവേലൂ, ഒരു സർവത്ത് വാങ്കി വാഡാ. ജൽദി.''

മേശവലിപ്പിലെ പാത്രത്തിൽനിന്ന് ഒരു നാണയമെടുത്ത് എറിഞ്ഞു കൊടുത്തു.

സർബ്ബത്തുകുടിച്ച കുളിർമ്മയോടെ വെറുതെ പീടികയിലെ പ്രവർത്തനം നോക്കിയിരുന്നു. ആരും സാധനങ്ങൾ വാങ്ങാൻ വരുന്നതു കണ്ടില്ല. എൻെറ മനസ്സിലെ ചോദ്യം മനസ്സിലാക്കിയിട്ടാവണം വയസ്സൻപറഞ്ഞു: ''ഇവിടെ നമ്മൾക്ക് റീട്ടെയ്ലില്ല. എസ്റ്റേറ്റുകാരുടെ ഓർഡർ വരും. ഒന്ന് കൊണ്ടോയി സപ്ലൈചെയ്യും. വേണമെങ്കിൽ പറമ്പിലൊക്കെ നടന്ന് നോക്കിക്കോളൂ. മുമ്പ്ന്ന് കാണ്ന്ന മാതിര്യല്ല. സ്ഥലം ഇശ്ശിണ്ട്.''

ഞാൻ നടന്നു നോക്കിയില്ല. പുറത്തെ തെരുവിലേക്കും അച്ഛൻെറ ഒഴിഞ്ഞ കസേര ഇരിക്കുന്ന മരക്കൂടിലേക്കും നോക്കിയിരുന്നു.

''ചെറിയ ടൗണാണല്ലേ?''

''ചുററും തോട്ടങ്ങളാ. അവരുടെ ബിസിനസ്സാ കാര്യം. മൂന്നാമത്തെ ആളോ രണ്ടാമത്തെ ആളോ?''

''രണ്ടാമത്തെ.''

''ഉം.''

അയാൾ പിന്നെ തലയുയർത്തിനോക്കാതെ കണക്കെഴുതി. ഞാൻ നെഞ്ചിലും കവിളത്തും കൈ അമർത്തി നോക്കി. ചൂടില്ല. പനി വിട്ടിരിക്കുന്നുവെന്നു തോന്നുന്നു.

കണക്കെഴുത്തുകാരനെക്കൂടാതെ അഞ്ചു ജോലിക്കാരെ കണ്ടു. മുൻവശത്ത് മൺവെട്ടിയും പിക്കാസും അടുക്കി അടയാളം വെയ്ക്കുന്നവർ മലയാളികളാണ്. അവർ ജോലി തീർന്നപ്പോൾ അടുത്തേക്കു വന്നു. മകൻ വന്നിരിക്കുന്നുവെന്ന വിവരം കണക്കെഴുത്തുകാരൻ പറയാതെതന്നെ അവർക്കു മനസ്സിലായിരിക്കുന്നു.

''നാട്ടില് മഴ ണ്ടോ?''

എന്തൊരു ചോദ്യം? നാട്ടിലും ഇങ്ങനെയാണെന്ന് ഓർമ്മിച്ചു . ഒരിടത്തുനിന്ന് പത്തുനാഴിക അകലെ ഒരു ബന്ധുവീട്ടിൽ ചെന്നാലും ചോദിക്കുന്നത് ഇതാണ്. അവിടെയൊക്കെ മഴയുണ്ടോ?

വളരെ അടുത്ത് ലോഗ്യം പറയാൻ ശ്രമിച്ചില്ല. ചോദിച്ചതിനുമാത്രം മറുപടി പറഞ്ഞു. ഇനിയും സമയമുണ്ടല്ലോ. സിംഹളദ്വീപ് കീഴടക്കാൻ വന്ന രാജ

കുമാരൻ വീണ്ടും പനിവരുമോ എന്ന് ഭയന്ന് പൊളം പൊങ്ങി വേദനിക്കുന്ന ഇടതുകൈത്തണ്ടയിൽ പതുക്കെ ഊതിക്കൊണ്ടിരുന്നു.

പീടികയിലെ ക്ലോക്കിൽ ഏഴരയടിച്ചു. സൈക്കിളിൽ വന്ന ഒരാൾ അകത്തു കയറി കണക്കെഴുത്തുകാരനോട് എന്തോ പറഞ്ഞു. അയാൾ മഫ്ളർ തലയിൽ ചുററിക്കെട്ടി കഴുത്തിൽ തുമ്പുവളച്ചിട്ടിട്ടുണ്ട്. മുഖമുയർത്തി കണ്ണടയ്ക്കു കീഴിലൂടെ നോക്കി. വീണ്ടും തലതാഴ്ത്തി എഴുത്തു തുടർന്നു. കണക്കെഴുത്തു കാരൻ സിംഹളത്തിലെന്തോ മറുപടിയും പറഞ്ഞു.

ട്രെയ്ലർ പിടിപ്പിച്ച ജീപ്പ് ഒച്ചപ്പാടോടെ മുന്നിലെ നിരത്തിൽ നിന്നു. അവർ പീടികയ്ക്കകത്തുകയറി ഒരു വശത്തു വേർതിരിച്ചുവെച്ച സാമാനങ്ങളും പണിയായുധങ്ങളും നോക്കി പണിക്കാരോടെന്തോ പറഞ്ഞ് ഇറങ്ങിപ്പോയി. കണക്കെഴുത്തുകാരൻ വരതെററാതെ റൂൾ വടി താഴ്ത്തിവെച്ച് എഴുതി ക്കൊണ്ടു ചോദിച്ചു:

''എന്തെങ്കിലും വേണോ?''

''ഒന്നും വേണ്ട.''

ഒന്നു കിടക്കണം. അപ്പോൾ എൻെറ ആവശ്യം അതായിരുന്നു. ചൂടു വെള്ളത്തിൽ വേദനിക്കുന്ന ശരീരമൊന്നു കഴുകി, ചൂടുള്ള എന്തെങ്കിലും കുടിച്ച് ഒന്നു കിടക്കുക.

അപ്പോൾ ഒരു പഴയ കാർ വലിയ ഒച്ചപ്പാടോടെ പീടികയുടെ മുന്നിൽ വന്നുനിന്നു ബ്രെയ്ക്കിട്ടു. അതിൽ കൊള്ളിക്കാവുന്നതിലിരട്ടി ആളുകളുണ്ടാ യിരുന്നു. പിന്നീട് വാതിൽ തുറന്നപ്പോൾ അതു പിറകോട്ട് ആഞ്ഞടിച്ച് ഇപ്പോൾ തെറിച്ചുവീണുപോകുമെന്ന മട്ടിൽ ആടിക്കൊണ്ടുനിന്നു. നടുവിലിരിക്കുന്ന ആൾ പ്രയാസപ്പെട്ട് പുറത്തിറങ്ങി. അകത്തുള്ളവരോട് എന്തോ പറഞ്ഞു തിരിഞ്ഞു സാൽവ കഴുത്തിൽ വളച്ചിടുമ്പോൾ എന്നെ കണ്ടിരിക്കണം. കണ്ടു വെന്നു ഭാവിക്കാതെ വാതിൽ വലിച്ചടച്ച് വീണ്ടും അകത്തെ സംഘത്തോ ടെന്തോ പറഞ്ഞു. എന്നിട്ട് നേരെ മുഖമുയർത്താതെ നടന്നുവന്ന് പീടികയിൽ കയറി കൗണ്ടറിനടുത്തെത്തിയപ്പോൾ, അപ്പോൾ മാത്രം കണ്ടുവെന്ന മട്ടിൽ നിന്നു.

''നീയെപ്പോവന്നു?''

''കൊറച്ചുനേരായി.''

''വണ്ടി കറക്ററ് ടൈമിന് ഉണ്ടായിരുന്നോ?''

''ഉം.''

വലിയ കസേരയിലിരുന്ന് പിന്നിൽ ചുവരിലുറപ്പിച്ച ഫാനിൻെറ തൂങ്ങി ക്കിടക്കുന്ന സ്വിച്ചമർത്തി.

അച്ഛൻെറ പിന്നിലെ ചുവരിൽ മുഴുവൻ ദൈവങ്ങളുടെ കലണ്ടർചിത്ര ങ്ങളായിരുന്നു. മേശപ്പുറത്ത് ചിത്രപ്പണിചെയ്ത ഒരു ഫ്രേമിൽ ഗുരുവായൂരപ്പൻ. അതിൻെറ മുന്നിലെ ചന്ദനത്തിരിക്കുററിയിൽ കാലത്തു കത്തിവീണ ചാര ത്തുണ്ടുകൾ കിടന്നു.

അച്ഛൻ ചോദിച്ചു: ''കുറുപ്പേ, ഗുണസിംഗേടെ പണം വന്നോ?''

''ഇല്ല.''

''തിസ്സേരടെ കണക്കോ?''

''പകുതിയടച്ചു.''

പിന്നെ പണിക്കാരെ വിളിച്ച് നാളെയ്ക്ക് പലേടത്തായി എത്തിക്കേണ്ട സാധനങ്ങൾ കൊണ്ടുപോകേണ്ട വിധം വിശദീകരിച്ചു. പാർസൽലോറി വരുമ്പോൾ ഇറക്കുന്ന സാധനങ്ങൾ ട്രോളിയിൽ ഇങ്ങോട്ടു കൊണ്ടുവരാൻ തങ്കവേലു രാവിലെ അഞ്ചുമണിക്കെണീററു പോണം. ലോറിക്കാർ അരമണിക്കൂറേ നിർത്തൂ. അതും പ്രത്യേകം പറഞ്ഞതുകൊണ്ട്. അച്ഛൻ മലയാളം പറയുന്ന ലാഘവത്തോടെ തമിഴും സിംഹളവും പറയുന്നതു കേട്ടപ്പോൾ എനിക്ക് അത്ഭുതം തോന്നി.

മേശവലിപ്പു തുറന്ന് പോക്കററിലെ കടലാസുകൾ വെച്ചു. എണ്ണി അടുക്കി വെച്ച നോട്ടുകെട്ടുകൾ നോക്കി, വീണ്ടും മേശയടച്ചുപൂട്ടി താക്കോൽ കീശയിലിട്ടു.

''കുറുപ്പേ, രാജനു മോളില് കെടക്കാനുള്ള ഏർപ്പാടൊക്കെ ചെയ്തു കൊടുക്കൂ. കട്ടിലില്ലേ?''

ഇമവെട്ടാൻ ഭയപ്പെട്ടുകൊണ്ട് ഞാൻ ശ്വാസം വിടാതിരുന്നു.

കണക്കെഴുത്തുകാരൻ പുസ്തകത്തിൽനിന്നു മുഖമുയർത്താതെ പറഞ്ഞു:

''ശരിയാക്കാം.''

''വിരിയോ തലയണയോ കൊടത്തയയ്ക്കണോ?''

''വേണ്ട.''

''ശാപ്പാട്?''

''ഏർപ്പാടുചെയ്യാം.''

അച്ഛൻ കൂട്ടിൽനിന്നു പുറത്തു വന്നു. ഞാൻ അപ്പോൾ നില്ക്കുകയായിരുന്നു. ''കുറുപ്പ് വേണ്ട ഏർപ്പാടൊക്കെ ചെയ്യും.''

എന്നിട്ടു ഊർന്നുവീഴുന്ന ഷാൾ മടക്കിയിട്ട് തെരുവിലേക്കിറങ്ങി. നിരത്തുവക്കിൽ ഒരുനിമിഷം എന്തോ സംശയിച്ചുനിന്ന് ആൾക്കൂട്ടത്തിനിടയിലൂടെ നടന്നു.

കുറുപ്പിൻെറയോ ജോലിക്കാരുടെയോ കണ്ണുകളെ നേരിടേണ്ടിവരുമെന്നു ഭയന്ന് ഞാൻ നിരത്തിലേക്കിറങ്ങി. ചെറിയ നഗരം ഉണർന്നിരിക്കുന്നു. അകലത്തെ കവലയിൽനിന്നു റിക്ഷാബെല്ലുകളുടെയും മോട്ടോർ ഹോണിൻെറയും ശബ്ദങ്ങൾ. പാതവക്കിലൂടെ ഉറക്കെയുറക്കെ സംസാരിച്ചു പോകുന്ന കറുത്ത ശരീരങ്ങളും കടുംനിറമുള്ള വസ്ത്രങ്ങളുമുള്ള സ്ത്രീപുരുഷന്മാർ.

ഇതാണ് വിദേശം.

പോകാനിടമില്ല. അറിയുന്ന വഴിയുമില്ല. എങ്കിലും അച്ഛൻ നടന്ന വഴിക്കൂടെ എതിർവശത്തേക്കു നടന്നു. ചെറിയ പീടികകളിൽ കച്ചവടത്തിരക്കുണ്ട്. വിചിത്രമായി സൃഷ്ടിക്കുന്ന അനുരണനങ്ങളുടെ ഒഴുക്കിലൂടെ, ഇതാണ് വിദേശം.

അപ്പോൾ എനിക്കു പനിയുടെ ക്ഷീണം മാറിയിരുന്നു. വിശപ്പില്ല, ദാഹമില്ല, തളർച്ചയില്ല, നീണ്ട കാലടിവെപ്പുകളോടെ നടന്നു.

''രാജേട്ടനെന്താ പറഞ്ഞത്?''

''ഇല്ല, ഞാനൊന്നും പറഞ്ഞില്ല.''

പീടികയുടെ മുകളിലെ ഒഴിഞ്ഞ ഹാളിൽ കയററുകട്ടിലുകളുണ്ടായിരുന്നു. ചുവരിൽ ആണിയടിച്ചു കെട്ടിയ അയലുകളിൽ മുഷിഞ്ഞതും നനച്ചിട്ടതുമായ തുണികഠം തൂങ്ങിക്കിടന്നു. ചീഞ്ഞ വായുവിൻെറ ഗന്ധം മാററാൻ ആരോ (കുറുപ്പാവണം!) ഒരു ചന്ദനത്തിരി കത്തിച്ചുവെച്ചിരുന്നു.

പുറത്തു വരാന്തയുടെ അററത്ത് ഒരാഠക്കു നിന്നുതിരിയാൻ പ്രയാസമായ ഒരിടുങ്ങിയ സ്ഥലത്താണ് കുളിമുറിയും കക്കൂസും. അതിൻെറ മരപ്പലക ജീർണ്ണിച്ച് വിജാഗരിയിൽനിന്ന് അടർന്നുനില്ക്കുന്നു.

പിന്നിലേക്കുള്ള കോണിയിറങ്ങിച്ചെല്ലുന്നേടത്തു പഴയ പാക്കിങ് കെയ്സുകളും വൈക്കോലും കൂട്ടിയിട്ട ചെറിയ മുററമുണ്ട്. ചുററും മതിൽ. അതിൻെറ മൂലയിൽ ഓലമേഞ്ഞു ചായ്ച്ചുകെട്ടിയ അല്പം സ്ഥലത്ത് രണ്ടടുപ്പുകളും പാത്രങ്ങളുമുണ്ട്.

കുറുപ്പു പറഞ്ഞു, മുററത്തിൻെറ അതിരിലും ഒരു വാട്ടർടാപ്പുണ്ട്. അവിടെ കുറെക്കൂടി വിശാലമായി കുളിക്കാം. ചൂടുവെള്ളം ഉണ്ടാക്കിത്തരാമെന്നു കുറുപ്പു പറഞ്ഞു. എനിക്കു വേണ്ട. ഒരാഠമാറയുടെ വലിപ്പമുള്ള കുളിമുറിയേക്കാഠ ഭേദം പുറത്തുള്ള വാട്ടർ ടാപ്പാണ്. കുളിച്ചു. നനച്ച തോർത്തും ബനിയനും അണ്ടർവെയറും മുകളിൽ ഒരയലിൽ അല്പം സ്ഥലമുണ്ടാക്കി ആറാനിട്ടു.

കുറുപ്പിനെ ആദ്യം കണ്ടപ്പോഠ വെറുപ്പാണ് തോന്നിയത്. കണക്കെഴുത്ത് അവസാനിപ്പിച്ച് മുകളിൽ വന്നപ്പോഠ അയാഠ സ്നേഹമുള്ള രക്ഷാകർത്താവായി മാറി. ഹോട്ടലിൽനിന്നു ഭക്ഷണം വരുത്തിയിട്ടുണ്ട്. കാററു കിട്ടുന്ന സ്ഥലം നോക്കി ഒരു കയററുകട്ടിൽ മാററിയിടുവിച്ചു. ഒരു ജമുക്കാളവും തലയണയും വിരിപ്പിച്ചു. സ്വന്തം പെട്ടി തുറന്ന് ഒരലക്കിയ വിരിപ്പെടുത്തു മീതെ വിരിച്ചു.

ഞാൻ നാട്ടിലെ വിശേഷങ്ങഠ പറയുമെന്നു കരുതി ജോലിക്കാർ ഭക്ഷണം കഴിച്ചുവന്ന് ചുവർചാരി ബീഡി വലിച്ചിരുന്നു. ഞാനൊന്നും പറഞ്ഞില്ല. അവർ കുറെക്കൂടി കാത്തിരുന്നു. പിന്നെ കിടന്നു. കിടന്നയുടനെ ഉറങ്ങി.

കുറുപ്പ് കുഞ്ഞിമംഗലത്തുകാരനാണ്. മുപ്പതു കൊല്ലമായി സിലോണിൽ വന്നിട്ട്. അച്ചരൻെറകൂടെ ജോലി ചെയ്യാൻ തുടങ്ങിയിട്ട് മൂന്നുവർഷക്കാലമേ ആയുള്ളു. കുറുപ്പിനു സ്വന്തം കച്ചവടമുണ്ടായിരുന്നു. തൃശ്ശൂരിൽനിന്നു വന്ന ഒരു സുഹൃത്തുമുണ്ടായിരുന്നു കൂട്ടുകാരനായി. കച്ചവടം ഭേദപ്പെട്ടു. നാട്ടിൽ പോയി കല്യാണംകഴിച്ച് ഭാര്യയെ കൂട്ടിക്കൊണ്ടു വന്നു. കച്ചവടത്തിൽ കണ്ണു കണ്ട കൂട്ടുകാരൻ ബിസിനസ്സ് എല്ലാം നടത്തി. കണക്കുപുസ്തകത്തിൽ ലാഭം കൂടിക്കൂടിവന്നു. പക്ഷേ, പണം കുറുപ്പ് കണ്ടില്ല. അവസാനം കുറുപ്പു പുറത്ത്. കച്ചവടവും ഭാര്യയും കൂട്ടുകാരൻെറ സ്വന്തമായി. കൊളംബോവിൽ നിന്നു പന്ത്രണ്ടുനാഴിക അകലെ അവർ മൂന്നു കുട്ടികളുമായി സുഖമായി കഴിയുന്നു.

''കേസു കൊടുക്കായിരുന്നില്ലേ?''

''കേസ്!'' കുറുപ്പ് ഇപ്പോഠ ശരിക്കും ഒരു കാർട്ടൂൺചിത്രത്തിലെ മനുഷ്യനെപ്പോലെയാണെന്നു തോന്നി.

''രാജനെത്ര വയസ്സായി?''

ഞാൻ പറഞ്ഞു, ഇരുപത്തൊന്ന്.

''എനിക്ക് അമ്പത്തെട്ടായി. ജീവിതം സുഖമാവാൻ എന്തൊക്കെ വേണംന്ന് ഞാനീ പ്രായത്തിൽ ഒരുപാടാലോചിച്ചിരുന്നു. ഒരു നല്ല ചങ്ങാതി പുറത്ത്, ഒരു നല്ല പെണ്ണ് അകത്ത്. പിന്നെ നമ്മുടെ തെററുകുററങ്ങഠ മുകളിൽനിന്നു നോക്കി ശാസിക്കാൻ ദൈവം. അവസാനത്തെ ആഠ ആദ്യം വഞ്ചിച്ചു. അപ്പോഠ മററുള്ളവരുടെ കാര്യം സാരമാക്കാനില്ല.''

കുറുപ്പ് വികൃതമായി ചിരിച്ചു. സംസാരിക്കാൻ തുടങ്ങിയപ്പോഠ എനിക്കയാളെപ്പററിയുള്ള അഭിപ്രായം ആകെ മാറുകയായിരുന്നു. ഇപ്പോഠ അത്ഭുതത്തോടെയാണ് ഞാനയാളെ നോക്കിയിരുന്നത്.

''അവരുടെ വ്യാപാരം കേമാണ്. കാറുണ്ട്. നാട്ടില് സ്വത്ത് വാങ്ങീട്ട്ണ്ട്. ഇപ്പറഞ്ഞതോണ്ട് എനിക്ക് അതൊക്കെ ഓർത്തു ദുഃഖംണ്ട്ന്ന് കരുതണ്ട. പലതും വന്നു, പോയി. വല്ലതും ഇനീം വരുംച്ചിട്ട് കാത്തിരിക്കണ്ട. അതോണ്ട് നല്ല മനസ്സമാധാനം. നല്ല ഒറക്കം.''

പിന്നെ വളരെനേരത്തേക്ക് അയാഠ സംസാരിച്ചില്ല. ലൈററണയ്ക്കട്ടെ എന്നു സമ്മതം ചോദിച്ച് അയാഠ സ്വിച്ചിനടുത്തേക്ക് പോകുമ്പോഠ നിന്നു.

''അമ്മേടെ സമ്മതത്തോടെ അല്ലേ വന്നത്?''

''എന്തേ?''

''ഒന്നൂല്യ, ചോദിച്ചൂന്ന് മാത്രം.''

''പറഞ്ഞിട്ടാ വന്നത്.''

''കെടന്നോളു.''

വീണ്ടും ദിവസം പുലർന്നപ്പോഠ ചുററും ആരുമില്ല. വൈകി ഉറക്കം വന്നതുകൊണ്ട് രാവിലെ ഗാഢമായി ഉറങ്ങിയിരിക്കണം. കുറുപ്പും പണിക്കാരും എണീററതും ഒരുങ്ങിപ്പോയതും അറിഞ്ഞില്ല. പനിയില്ല, കൈത്തണ്ടയിലെ വേദനയ്ക്കു കുറവുണ്ട്. ചെറിയ കുളിമുറിയിൽനിന്നു കുളിച്ചു. ഷേവുചെയ്യേണ്ടെന്നുവെച്ചു. ആഴ്ചയിലൊരിക്കൽ ഷേവുചെയ്യേണ്ട വളർച്ചയേയുള്ളു.

താഴത്തിറങ്ങി വനപ്പോഠ പീടികയിൽ നല്ലതിരക്കാണ്. പുറത്ത് ട്രെയ്‌ലറുകളിൽ സാധനങ്ങഠ കയററുന്നു. അച്ഛൻ കൗണ്ടറിനു പിറകിലുണ്ട്. കുറുപ്പ് കടലാസും പേനയുമായി നടന്ന് ലിസ്ററിൽ അടയാളം വയ്ക്കുന്നു.

അച്ഛൻ ചോദിച്ചു:

''രാജൻ ചായകുടിച്ചോ?''

''ഇല്ല, കുടിക്കാം.''

സിംഹാളി പരിചാരകനോട് എന്തോ കല്പിച്ചു.

കുറുപ്പു പറഞ്ഞു: ''രണ്ടുതവണ വന്നു നോക്കിയപ്പഴും നല്ല ഒറക്കായിരുന്നു. മോളിലിരുന്നോളു. ചെക്കനെങ്ങട്ട് കൊണ്ടരും.''

പീടികയുടെ പിന്നിലൂടെ നടന്ന് മുകളിലേക്കു കോണികയറി. പിറകെ പണിക്കാരൻ ഗ്ലാസ്സിൽ ചായയും ഉണങ്ങിയ തേക്കിലയിൽ പൊതിഞ്ഞ

ഇഡ്ഢലിയുമായി വന്നു. ചായ ഒന്നു മോന്തി. അവൻ ഗ്ലാസ്സുംകൊണ്ടേ പോകൂ എന്നു തോന്നി. ധൃതിയിൽ ഇഡ്ഢലി തിന്നുവെന്നു വരുത്തി. പിന്നെയും മുറിയിലിരുന്നു. വായിക്കാനെന്തെങ്കിലും? ഇല്ല, മുകളിൽ ഒരു കടലാസ്കഷ്ണം പോലുമില്ല.

വീണ്ടും വളരെവളരെ സമയത്തിനുശേഷം താഴത്തിറങ്ങി വന്നപ്പോഠ പീടികയിൽ തിരക്കില്ല. അച്ഛൻ അഠമാര പൂട്ടുകയാണ്. പിന്നിലെ ക്ലോക്കിൽ സമയം നോക്കി, പന്ത്രണ്ട്.

''കുറുപ്പിനോടു പറഞ്ഞാൽ മതി കാശെന്തെങ്കിലും വേണെങ്കിൽ.'' എന്നിട്ടു താക്കോൽക്കൂട്ടമെടുത്ത് അഴിയിൽ തൂക്കിയിട്ട താമരവല്ലിയുള്ള കുട കൈത്തണ്ടയിൽ കുടുക്കി അച്ഛൻ നടന്നു.

ഉച്ചയ്ക്ക് കുറുപ്പും പണിക്കാരും ഇടവിട്ട് ആഹാരം കഴിച്ചുവന്നു. പണിക്കാരിലൊരാഠ ടിഫിൻകാരിയറിൽ മുകളിലേക്കു ചോറു കൊണ്ടുപോവുന്നതു കണ്ടു. അത് എനിക്കാണ്. ഭക്ഷണം കഴിക്കുന്നത് എന്തൊരു ഭാരമാണെന്നു തോന്നിത്തുടങ്ങിയിരിക്കുന്നു. ഉണ്ണുന്നതിനിടയ്ക്ക് കുറുപ്പു വന്നു.

''വെറുതെ ഇരുന്നാൽ മുഷിയും. സ്ഥലങ്ങഠ കാണണ്ടെ?''

കാണ്ടിയിലേക്കു ബസ്സുണ്ട്. ദന്തക്ഷേത്രമുണ്ട്. തടാകമുണ്ട്. പല കാഴ്ചകളുമുണ്ട്. കുറുപ്പ് പല സ്ഥലങ്ങളുടെയും പേരുകഠ പറഞ്ഞു. എന്നിട്ടു ചിരിച്ചു.

''ഇതൊക്കെ ആളുകഠ പറഞ്ഞുകേട്ടതാ. മുപ്പതുകൊല്ലായിറ വട്ടത്തിലുള്ള ഈ രാജ്യത്ത്. ഞാനിതൊന്നും കണ്ടിട്ടില്ലാ ട്ട്വോ.''

സന്ധ്യകഴിഞ്ഞ് അഠമാരയും മേശയും പൂട്ടി അച്ഛൻ ഇറങ്ങുന്നതുവരെ പീടികയുടെ പരിസരത്ത് ചുററിപ്പററി നിന്നു. ജോലിക്കാര്യത്തെപ്പററി എന്തെങ്കിലും പറയുമെന്നു കരുതി. പെട്ടികളും ചുമട്ടുകാരുമായി അച്ഛൻ വീട്ടിൽ വന്നുകയറുന്ന ദിവസങ്ങളുടെ ഓർമ്മകളെ വീണ്ടും മുന്നിൽ നിർത്തി. പൂമുഖത്ത് പുൽപ്പായിലിരുന്ന് സാധനങ്ങഠ ഓരോന്നായി പുറത്തെടുക്കും. ഇതു കുട്ടനെടുത്തോ. ഇതു രാജനു പററും. അപ്പൂനും ഉണ്ണിക്കും ഇതുകൊണ്ട് ഷർട്ടു തുന്നാം. കോലായിൽ തുണിക്കടയിലെന്നപോലെ ചിതറിക്കിടക്കുന്ന വർണ്ണങ്ങഠ, വിനോളിയ സോപ്പുകട്ടകഠ, ചെറിയ സെൻറ് കുപ്പികഠ.

ഒന്നും പറയാതെ അച്ഛൻ ഇറങ്ങിപ്പോയി.

ഇനി മറെറാരു രാത്രി, പുലരുന്നത് മറെറാരു ദിവസം.

രാജ്യം കീഴടക്കാൻ വന്ന കുമാരൻ മററുള്ളവർ മുഖം കാണാതിരിക്കാൻ വേണ്ടി കടയടയ്ക്കുന്ന സമയം കണക്കുകൂട്ടി വഴി തെററിപ്പോകാതിരിക്കാൻ നടപ്പാതയിലൂടെ നടന്നു, തിരിച്ചുവന്നു, വീണ്ടും നടന്നു.

## പതിനൊന്ന്

സഞ്ചാരികളെ ഇറക്കിക്കൊണ്ട് ബസ് കടന്നുപോയി. മുന്നിൽ തടാകം. കുറുപ്പു പറഞ്ഞപ്പോഠ സങ്കല്പിച്ചതിലുമേറെ വലിയ തടാകം. ചുററിലും അങ്ങിങ്ങു പണിചെയ്തിട്ട സിമൻറ് ബഞ്ചുകളിൽ സന്ദർശകരുടെ ചെറിയ സംഘങ്ങഠ. ഇളനീർക്കുടങ്ങഠ വില്ക്കാൻ വച്ചിരിക്കുന്ന കള്ളിമുണ്ടുടുത്ത വില്പനക്കാരി

കൾ. വെളുത്ത ബ്ലൗസുകളുടെ പൈപ്പിങ്‌വെച്ച കൈകൾ പറന്നുവന്നിറങ്ങിയ വലിയ പാപ്പാത്തികളാണെന്നു തോന്നും. ഇറുക്കമുള്ള നേർത്ത ബ്ലൗസ്....ആരെങ്കിലും എൻെറ സ്വകാര്യചിന്തകൾ മനസ്സിലാക്കി യാലോ എന്നു ഭയന്ന് സ്വയം ശാസിച്ചു.

വലിയ നീലപ്പൂവുകളുള്ള ഗൗണിട്ട ഒരു ചെമ്പൻമുടിക്കാരിയുടെ കൂടെ കറുകറുത്ത ഒരു ചെറുപ്പക്കാരനായിരുന്നു. അവർക്ക് മുമ്പു കണ്ട ഏതോ കലണ്ടർചിത്രത്തോടു സാമ്യമുണ്ടെന്നു തോന്നി. അവൾ വെള്ളത്തിലേക്ക് എന്തോ എറിഞ്ഞുകൊടുക്കുന്നു. അവൾ ആഹ്ലാദത്തോടെ വിരൽ ചൂണ്ടുന്ന സ്ഥാനങ്ങളിലേക്കു നോക്കി. അടിത്തട്ടിൽനിന്ന് ഉയർന്നുവരുന്ന കറുത്ത നിഴലുകൾ. ആമകൾ. ഇത്ര വലിപ്പമുള്ള ആമകളോ?

പത്തു കാശിനു കടലപ്പൊതി വാങ്ങി ഒഴിഞ്ഞ ഒരു സിമൻറ്ബെഞ്ചു ലക്ഷ്യമാക്കി ധൃതിയിൽ നടന്നു സ്ഥലംപിടിച്ച് കടല കൊറിച്ചു. കുറച്ചു വെള്ളത്തിലേക്കെറിഞ്ഞപ്പോൾ ആമകൾ ഊളിയിട്ടു വന്ന് കടലമണികൾക്കുവേണ്ടി മത്സരിച്ചു.

കുറുപ്പിനു നന്ദി. ഈ യാത്രയ്ക്കു പ്രേരിപ്പിച്ചത് അയാളാണ്. അടുത്ത സ്റേറാപ്പിൽനിന്നും ബസ് കയററിത്തരാൻ കൂടെ ഒരു പണിക്കാരനെ വിട്ടു. പണം തരാൻ നിർബ്ബന്ധം കാട്ടിയപ്പോൾ ഒരുറുപ്പികമാത്രം എടുത്തു.

''പൈസ എന്താച്ചാൽ തരാൻ അച്ഛൻ പറഞ്ഞിട്ടുണ്ട്.''

വീണ്ടും ഒരുനുള്ളു കടലയെറിഞ്ഞു. ഒരു പുതിയ വിനോദം കണ്ടെത്തിയ സംതൃപ്തിയുണ്ടായിരുന്നു. നാളെയും വരും. മററന്നാളും വരും. അങ്ങനെ കടലയെറിഞ്ഞുകൊടുത്താൽ ഒരു കൃത്യസമയത്ത് തടാകത്തിലെ എൻെറ ആമകൾ എൻെറ വരവും കാത്ത് ഒരു കൃത്യസമയത്ത് ഈ കോണിൽ കാത്തു നില്ക്കും.

വെയിലിനു ചൂടു കൂടിയപ്പോൾ ഇടയ്ക്കിടെ സ്ഥലം മാറി. സന്ദർശക സംഘങ്ങൾ മാറിക്കൊണ്ടിരുന്നു. എങ്കിലും എൻെറ ഇരിപ്പിടം നഷ്ടപ്പെടുത്താതെ കടല കൊറിച്ചും തടാകത്തിലെ ചങ്ങാതിമാരെ വിരുന്നൂട്ടിയും കഴിച്ചു. വിശപ്പറിഞ്ഞില്ല. ഒരിളന്നീർ? വേണ്ട. വേണ്ട എന്നു നിശ്ചയിച്ചത് ആരോടോ ചൊടിച്ച് പ്രതികാരം ചെയ്യുന്ന മട്ടിലായിരുന്നു. കണക്കുകൂട്ടി. പതിനഞ്ചു കാശിൻെറ കടല എനിക്ക്. ഇരുപത്തഞ്ചു കാശിൻെറ കടല ആമകൾക്ക്. മുപ്പതും മുപ്പതും അറുപത് കാശ് ബസ്കൂലി.

സന്ധ്യയ്ക്ക് ബസ്സിറങ്ങി പീടികയിൽച്ചെന്നു കയറിയപ്പോൾ അച്ഛനില്ല. ഏതോ എസ്റ്റേറ്റിലെ സായ്പിനെ കാണാൻ പോയിരിക്കയാണ്. ഇനി നാളെ കാലത്തേ വരികയുള്ളു, പീടികയിൽ.

കുറുപ്പിൻെറ മുമ്പിലെ സ്ററൂളിലിരുന്നു.

''ഉച്ചയ്ക്കു വന്നില്ലല്ലോ?''

''ഇല്ല.''

''ഒക്കെ കണ്ടോ?''

''ഉം.''

''ഉണ്ടോ?''

''കഴിച്ചു.''

''പൈസ തികഞ്ഞോ?''

''എന്റെ കൈയിൽ വേറെ ഉണ്ടായിരുന്നു.''

മണി ചെയ്ഞ്ച് കൗണ്ടറിൽനിന്നു വാങ്ങിയ രൂപ എന്റെ പെട്ടിക്കകത്തുണ്ട്. അവസാനത്തെ ആശ്രയമാവും അതെന്നു വെറുതെ തോന്നിപ്പോയി. എടുത്തില്ല.

യാത്രയുടെ വിവരം കുറുപ്പ് ചോദിച്ചപ്പോൾ ഒഴിഞ്ഞുമാറി. ക്ഷേത്രം കണ്ടില്ല.മലകയറിയില്ല, അങ്ങാടിയിൽ നടന്നില്ല. അതുകൊണ്ട് ആമകളുമായി പരിചയപ്പെട്ടതും പറഞ്ഞില്ല.

ദിവസവും രാവിലെ കുറുപ്പിന്റെ കൈയിൽനിന്ന് ഒരുറുപ്പിക വാങ്ങി തടാകക്കരയിലേക്കു ബസ്കയറി. അതിലധികം തരാൻ അയാൾ ഒരുങ്ങുമ്പോഴെല്ലാം വേണ്ടെന്നു ശഠിച്ചു. സന്ധ്യയ്ക്കുശേഷം തിരിച്ചെത്തി.

ഒരു രാത്രി ടിഫിൻകാരിയറിലെ തട്ടുകൾ നിരത്തുമ്പോൾ വാതിൽക്കൽ ഒരു ചെറുക്കൻ വന്നു. കൈയിൽ അടച്ചു പിടിച്ച തട്ടുകൾ, കുറുപ്പ് എന്തോ ചോദിച്ചു. ചെറുക്കൻ ചിരിച്ച് ഒററ വാക്കിലെന്തോ പറഞ്ഞു.

''വീട്ടിൽനിന്ന് കൊടുത്തയച്ചതാണ്.''

''ഏതു വീട്ടിൽനിന്ന്?''

''അവിടന്ന്. അച്ഛന്റെ.''

ചെറുക്കൻ പിന്നെയും എന്തോ പറഞ്ഞു.

കുറുപ്പ് വീവർത്തനം ചെയ്തു.

''ആ കുട്ടി കൊടുത്തയച്ചതാണത്രെ.''

ഞാൻ നിസ്സാരഭാവത്തിൽ പറഞ്ഞു:

''എനിക്കു വേണ്ട.''

കുറുപ്പ് മിണ്ടിയില്ല. എന്റെ വലതുവശത്ത് കുറുപ്പും തൊട്ടുപിന്നിലായി വാതിൽ കടക്കുന്നേടത്ത് ചെറുക്കനും നിൽപുണ്ട്. അടുക്കുപാത്രങ്ങൾ ആവശ്യമില്ലാതെ ഒച്ചയോടെ അങ്ങോട്ടുമിങ്ങോട്ടും മാററിവെച്ചു. ജോലിക്കാർ ഒന്നുംമിണ്ടാതെ ബീഡി വലിച്ചു മുറിയുടെ മൂലകളിലിരുന്നു.

പെട്ടെന്നു ക്ഷോഭിച്ചുപോയി:

''എനിക്കു വേണ്ടെന്നു പറഞ്ഞില്ലേ! ചെക്കനോട് കൊണ്ടുപോകാൻ പറയൂ.''

പിന്നെയും ഞാനെന്തൊക്കെയോ പിറുപിറുത്തുവെന്നുതോന്നുന്നു.

ചെറുക്കൻ പാത്രങ്ങളുംകൊണ്ട് തിരികെപ്പോയി. തുന്നിക്കൂട്ടിയ ഇലയിലേക്കു ടിഫിൻകാരിയറിൽനിന്ന് ഹോട്ടൽ ശാപ്പാടു വാരിയിട്ടു. വായിൽ കയ്പുനീർ നിറഞ്ഞിരുന്നു. ഒരു പിടി വാരിത്തിന്നു. ഇറങ്ങുന്നില്ല. എക്കിട്ടമിട്ടപ്പോൾ കുറുപ്പ് കൂജയിൽനിന്ന് ഗ്ലാസ്സിൽ വെള്ളമൊഴിച്ച് അടുത്തേക്കു നീക്കിവെച്ചു. എല്ലാവർക്കും ഞാനൊരു പ്രദർശനവസ്തുവായിത്തീരുകയാണോ? ഉണ്ടുവെന്നു വരുത്തി താഴത്തെ ചെറിയ മുററത്തിൽ നടന്നു. ചുററും ഉയർന്ന മതിലുകൾ. അപ്പോൾ ഓർമ്മിച്ചുപോയി, ജയിലിൽ ഇങ്ങനെയാവണം. ഒരു മുറി. പുറത്തു കടന്നാൽ ചുററും മതിലുള്ള ഇത്തിരി സ്ഥലം. ജയിൽ കണ്ടിട്ടില്ല.

എല്ലാവരും ഉറങ്ങിയിട്ടുണ്ടാവുമെന്നു കണക്കുകൂട്ടിയാണ് മുകളിലെത്തിയത്. കുറുപ്പ് കിടക്കുന്നു. ഉറങ്ങിയിട്ടില്ല.

''കിടക്കാറായില്ലേ?''

''ഉം.''

എന്റെ കയററുകട്ടിലിലെത്തിയപ്പോാം അയാാം എഴുന്നേററു ലൈററണച്ചു. ഇരുട്ടിൽ വെറുതെ കിടന്ന് അയാാം മൂളി. എന്തുകൊണ്ടോ, കണ്ണടച്ചയുടനെ ഞാൻ ഉറങ്ങി.

പിറേറന്ന് പതിവില്ലാതെ അച്ചൻ മുകളിലേക്കു കയറിവന്നു.

''ജോലിക്കാര്യത്തെപ്പററി ഞാൻ പലരോടും സംസാരിച്ചിട്ടുണ്ട്.''

ഞാൻ കേട്ടുനിന്നു.

''നാട്ടിലാവുമ്പോാം ഇവിടെ വളരെ എളുപ്പമാണെന്നു തോന്നും. അതാ ഞാനെഴുതിയത്.''

തന്റെ വാക്കുകാം ശ്രദ്ധിക്കാതെ ചാടിപ്പുറപ്പെട്ടതിൽ കുററപ്പെടുത്തുന്ന ഒരു അസ്വരസമുണ്ടായിരുന്നു വാക്കുകളിൽ. ഇറങ്ങിപ്പോകുമ്പോാം ഒരിക്കൽക്കൂടി ഓർമ്മപ്പെടുത്തി:

''കാശെന്താ ആവശ്യച്ചാൽ കുറുപ്പിനോടു വാങ്ങിക്കോ.''

ഞാൻ ധൃതിയിലിറങ്ങി നടന്നു. കാൻഡി ബസ് നില്ക്കാറുള്ള സ്റേറാപ്പിലേക്ക്.

സന്ധ്യയ്ക്കു തടാകക്കരയിൽനിന്നും ബസ്കയറി തിരിച്ചെത്തി ചായ കുടിച്ചു. കുളിച്ച് വീണ്ടും പീടികയിലേക്കു പിൻവാതിലിലൂടെ കടന്നുചെന്നപ്പോാം പതിവിനു വിപരീതമായി അച്ചൻ പോയിട്ടില്ല. എന്തോ കാര്യമായിരുന്നു കുത്തിക്കുറിക്കുന്നു.

വീണ്ടും നിരത്തിലേക്കിറങ്ങി. തമിഴിലും സിംഹളത്തിലുമുള്ള മാസികകാം തൂക്കിയിട്ട മുറുക്കാൻകടയ്ക്കു മുമ്പിൽ നിന്നപ്പോാം ഒരു പ്രേരണതോന്നി. ഒരു സിഗരററ് വലിച്ചാലോ? രണ്ടുപ്രാവശ്യം മുമ്പു സിഗരററ് വലിച്ചിട്ടുണ്ട്. സിഗരററ് വലിച്ചവർ അരികത്തുകൂടി കടന്നുപോകുമ്പോാം അനുഭവപ്പെടുന്ന മണമായിരുന്നു ആദ്യത്തെ പ്രേരണ. അന്നു കുറച്ചു ശ്വാസംമുട്ടി. രണ്ടാമത്തേത് ശരിക്കും ആസ്വദിച്ചു. തെററുചെയ്യുകയാണെന്നു തോന്നിയിട്ടില്ല; പണം തരുന്ന കാര്യത്തിൽ അമ്മ എന്നും കണിശക്കാരിയായിരുന്നു. അതുകൊണ്ട് സ്വന്തമായി പണമുണ്ടാവുമ്പോാം മതി സിഗരററ് വലിക്കുന്നത് എന്നു നിശ്ചയിച്ചു.

ഇപ്പോാം ഞാൻ സ്വതന്ത്രനാണ്. ചങ്ങലകാം ഓരോന്നായി അററുതുടങ്ങിയിരിക്കുന്നു. കൈയിൽ കാശില്ലാതെ വന്നിറങ്ങിയവർ ഈ നാട്ടിൽ തെണ്ടിയിട്ടുണ്ട്. പല പണികളും ചെയ്തിട്ടുണ്ട്. പിന്നെ ജീവിതം കുപ്പയിൽനിന്നും പെറുക്കിയെടുത്ത തൊണ്ടുകാം ഒട്ടിച്ചുചേർത്തപോലെ രൂപപ്പെടുത്തി നിലനിന്നിട്ടുണ്ട്. ഞാൻ സമാധാനിച്ചു. നഷ്ടപ്പെടാൻ എനിക്കെന്തുണ്ട്?

ഒരു സിഗരററ് വാങ്ങി കത്തിച്ചു. അമ്മയ്ക്ക് കത്തയച്ചിട്ടില്ല. വന്നശേഷം പേന പുറത്തെടുത്തിട്ടില്ല. അച്ചടി അക്ഷരങ്ങാം കൂട്ടിവായിച്ചിട്ടില്ല. ഇവിടെ വ്യാപാരം നടത്തുന്നവർക്ക് അക്കങ്ങാം മതി, അക്ഷരങ്ങാം വേണ്ട എന്നു തോന്നുന്നു.

മാധവമ്മാമയുടെ സ്ഥലത്ത് ഒരു ദിവസംകൊണ്ടു പോയിവരാൻ വയ്യത്രെ. അതുകൊണ്ട് അച്ഛൻെറ സമ്മതം ചോദിച്ചേ പററൂ.

സിഗരററിൻെറ പുകപറപ്പിച്ചുകൊണ്ട് തെരുവുവക്കിൽ നിന്നു. തടാകക്കരയിൽ കണ്ട സുന്ദരി ഈ നാട്ടുകാരിയാവില്ല. ഇളനീർ വില്ക്കാനിരിക്കുന്ന സ്ത്രീകളുടെ കൂട്ടത്തിൽ കഷ്ടിച്ച് സുന്ദരിയെന്നു വിളിക്കാവുന്ന ഒരുവളെ കണ്ടു. ഇരുവശത്തേക്കും കടന്നുപോവുന്ന ജനങ്ങൾക്കിടയിലെ സ്ത്രീകളിൽ ഓമനത്തമുള്ള ഒരു മുഖവും കണ്ടില്ല. ഉന്തിയ കവിളെല്ലുകൾ, കടുംവർണ്ണങ്ങൾ, നീണ്ട കാൽവെപ്പുകൾ.

സിംഹളദ്വീപിലെ രാജകുമാരന് കാട്ടിൽനിന്നു മാണിക്യം കിട്ടും. അതു കഴുകാൻ പൊയ്കയിലിറങ്ങുമ്പോൾ വെള്ളം ഇരുവശത്തേക്കും മാറിനില്ക്കും. നീരാളം പതിച്ച ഒതുക്കുകല്ലുകൾ വലിയ വാതില്ക്കലെത്തിക്കും. അവിടെ ജലധാരായന്ത്രങ്ങൾ വിരിയുന്ന ഉദ്യാനത്തിൻെറ നടുവിൽ സുന്ദരിയായ രാജകുമാരി ഉറങ്ങും.

അപ്പോൾ, എതിരേനിന്നുവന്ന ആളുകൾക്കിടയിൽ അച്ഛൻെറ ഉയർത്തിപ്പിടിച്ച ശിരസ്സു കണ്ടു. നഗരവിളക്കിൻെറ വെളിച്ചത്തിൽ കണ്ണടച്ചില്ലുകൾ തിളങ്ങി. സിഗരററ് വായിൽനിന്നെടുത്തു. മറഞ്ഞുനില്ക്കാൻ ഇടമെവിടെ?

അച്ഛൻ ഇരുവശവും ശ്രദ്ധിക്കാതെ കടന്നുപോയി.

അപ്പോൾ സിഗരററ് കാനയിലെറിഞ്ഞ് തെല്ലുപിന്നിലായി നടന്നു, ഉദ്ദേശ്യമൊന്നുമില്ലാതെ. തെരുവിൻെറ തലയ്ക്കൽനിന്നു റോഡ് രണ്ടായി പിരിയുന്നു. വലത്തോട്ടുള്ള വഴിക്കിരുവശവും അങ്ങാടികളില്ല. ആ വഴിക്കാണ് അച്ഛൻ നടന്നത്. ഉയരത്തിലേക്കു കയറിപ്പോകുന്ന വഴിയ്ക്കിരുവശത്തും റബ്ബർ മരങ്ങൾ. ഒററപ്പെട്ട വഴിവിളക്കുകളുടെ വെളിച്ചം നേർത്ത മഞ്ഞിൽ അലിഞ്ഞുചേർന്നിരുന്നു. കയററമിറങ്ങുന്നത് മറെറാരു കയറത്തിൻെറ തുടക്കത്തിലേക്ക്.

അച്ഛൻ നടത്തം നിർത്തി ഒരു പടിവാതില്ക്കൽ നില്ക്കുന്നതുകണ്ടു. പിന്നെ പടികടന്ന് അകത്തുകയറി. ആ വീട്ടുമുററത്തുനിന്നാവണം ഒരു നായ കുരച്ചു. വീണ്ടുംനടന്നു. അല്പം അമ്പരപ്പോടെയാണ് ആ പടിക്കലെത്തിയത്. അത് അടഞ്ഞുകിടക്കുന്നു. പിന്നിൽ അകലത്തായി പരന്നുകിടക്കുന്ന വീട്. വരാന്തയിലും തുറന്ന പൂമുഖത്തും ആരെയും കണ്ടില്ല. മറയിട്ട ജാലകങ്ങളിൽ മഞ്ഞവെളിച്ചത്തിൻെറ ചതുരങ്ങൾ. ചാരിയ പടിവാതില്ക്കൽ വെറുതെ നിന്നു. ഏതു വഴിപോക്കനും എടുക്കാവുന്ന സ്വാതന്ത്ര്യത്തിലേറെ ഒരു പടിയും ചവിട്ടുന്നില്ല എന്നു വീണ്ടും ഉറപ്പു വരുത്തിയശേഷമാണ്. ശബ്ദമില്ല, നായ കുരച്ചു വരുന്നില്ല.

വീണ്ടും മുമ്പോട്ടു നടന്നു. തിരിച്ചുനടക്കുമ്പോഴും പടിവാതിലിനു നേരെയല്ലാത്ത ഒരിടത്ത് കിതപ്പു തീർക്കാൻ നിന്നു. കാററാടിമരങ്ങളിളകുമ്പോൾ ഇലകളിൽ വെള്ളിരേഖകൾ അവ്യക്തമായി ഇളകുന്നുണ്ടെന്നുതോന്നി. അപ്പോൾ വീട്ടിനകത്തെവിടെയോനിന്ന് ഒരു ഗ്രാമഫോൺ റിക്കാർഡിൻെറ സംഗീതം കേട്ടു.

(പലതും മറന്നു. എനിക്ക് ഉണ്ണിയെപ്പോലെ കഴിഞ്ഞകാലം സൂക്ഷ്മമായി ഓർക്കാനാവില്ല. ഓർമ്മയിൽ റബ്ബർക്കാടിനു നടുവിലൂടെ കയറിയും ഇറങ്ങിയും

ഇഴഞ്ഞുപോകുന്ന നിരത്തിൽ രാത്രിനിന്ന നിമിഷങ്ങൾ ഇപ്പോഴും കുറച്ചു ബാക്കിയുണ്ട്. റോഡരികിലേക്കു പടർന്നുകയറിയ പുൽത്തകിടിയിലെ പതുപതുപ്പുള്ള തണുപ്പ്, നനഞ്ഞ മഞ്ഞുകലർന്ന വെളിച്ചം, തിളങ്ങുന്ന കാററാടിയിലകൾ, വെളിച്ചത്തിൻെറ മഞ്ഞച്ചതുരങ്ങൾ.

ഭൂതകാലത്തിൻെറ അറകൾക്കകത്തുനിന്ന് രാത്രിയിലെ സംഗീതവും ഒഴുകിവന്നു: ''ബ്രൂഹി മുകുന്ദേതി....രസനേ....ബ്രൂഹി മുകുന്ദേതി....'')

മടങ്ങുമ്പോൾ കാരണമില്ലാതെ മനസ്സിനൊരു ലാഘവം തോന്നി.

അന്നും തലേന്നു വന്ന ചെറുക്കൻ തൂക്കുപാത്രവുമായി വന്നു. കുറുപ്പ് അവനുമായി സംസാരിച്ചു. രണ്ടുപേരും തർക്കിക്കുന്നതായി തോന്നി. രണ്ടുപേരുടെയും കണ്ണുകൾ ഇടയ്ക്കിടയ്ക്ക് എൻെറനേരെ നീണ്ടുവരുന്നുണ്ട്.

''ഇന്നലെ. നോക്കൂ രാജൻ, ഇന്നലെ....''

കുറുപ്പ് തപ്പിത്തടഞ്ഞ് എന്തോ പറയാൻ ഭാവിക്കുന്നു. അയാൾ തൻെറ കീഴിലെ ജോലിക്കാരെ നോക്കി. അവർ ഉറങ്ങിയാലും ഇല്ലെങ്കിലും കിടക്കുന്നേടത്തുനിന്ന് ചലനമില്ല, ശബ്ദമില്ല.

''ചെക്കൻ പറയ്യാണ് ആ കുട്ടി തന്നയച്ചതാണ്. ഇന്നലെ തിരിച്ചുകൊണ്ടുപോയപ്പോൾ.....''

കുറുപ്പു നിർത്തി. ഒരു താല്പര്യവും കാട്ടാതെ ഞാൻ നിസ്സാരഭാവത്തിൽ ഇരുന്നു.

''ചെക്കൻ പറയണത്....''

എനിക്കരിശം വന്നു:

''ചെക്കൻ എന്തെങ്കിലും പറയട്ടെ.''

''അവൻ പറയണത് ആ കുട്ടി കരയുംന്നാണ്.''

ഞാൻ ചിരിച്ചു. എന്നിട്ടു ചെക്കനെ നോക്കി. കർട്ടൻപൊങ്ങി സ്റേറയ്ജിൽ കുടുങ്ങിപ്പോയ, കഴിഞ്ഞ രംഗത്തു മരിച്ചുവീണ, കഥാപാത്രംപോലെചെറുക്കൻ അന്തം വിട്ടുനില്ക്കുന്നു.

എനിക്കു ചിരിവന്നു. വീണ്ടും ആരോടൊക്കെയോ അരിശം വന്നു. പിന്നെ അറിയാതെ കരച്ചിൽ വന്നു.

''എനിക്കൊന്നും വേണ്ട.''

മരുന്നുകഴിക്കാൻ മടിച്ചു വാശിപിടിക്കുന്ന കുട്ടിയുടെ സ്വരമാവുന്നുണ്ടോ ഇത്?

ഞാൻ പുറത്തേക്കിറങ്ങി. വാട്ടർടാപ്പിന്നപ്പുറത്തെ ഇരുട്ടിൽ തനിച്ചുനില്ക്കുമ്പോൾ ശബ്ദമൊന്നും കേട്ടില്ല. വളരെനേരം കഴിഞ്ഞുവെന്ന് ഉറപ്പുവരുത്തി മുറിയിലേക്കു കയറിച്ചെന്നപ്പോൾ ചെക്കനില്ല. അവൻ കൊണ്ടുവന്ന തൂക്കുപാത്രവുമില്ല. കുറുപ്പു കിടന്നിരിക്കുന്നു. നിരത്തിവെച്ച തട്ടുകളിൽ ഹോട്ടൽ ച്ചോറും കൂട്ടാനുമുണ്ട്.

കിടക്കുമ്പോഴും അസ്വസ്ഥത ബാക്കിയായിരുന്നു. ആരോടാണ് എൻെറ അർത്ഥമില്ലാത്ത അരിശം? ആരോട്? തണുപ്പ് അരിച്ചുകയറിക്കഴിഞ്ഞ എണ്ണമണമുള്ള തലയണയിൽ ഞാൻ മുഖമമർത്തി, കിതച്ചുകൊണ്ടു കിടന്നു.

അവരം കരയുകയായിരുന്നുവത്രെ.

''എന്തെങ്കിലും ശരിയായാൽ എഴുതാം.'' ചെറിയ റെയിൽവേസ്റേഷനിൽ ആളുകരം വണ്ടിയുടെ സമയത്തിനെത്തുന്നതേയുള്ളു. വണ്ടിയുടെ ഇരമ്പം വേഗം അടുത്തെത്താൻ പ്രാർത്ഥിച്ചുകൊണ്ട് ഒന്നും പറയാനില്ലാതെ അച്ഛൻെറ മുമ്പിൽ നിന്നു.

എന്തെങ്കിലും ഇനി പറയാനുണ്ടോ? കുറുപ്പിനോടും പണിക്കാരോടും നേരത്തേ യാത്രപറഞ്ഞാണിറങ്ങിയത്.

അച്ഛൻ മൂന്നാമതൊരിക്കൽക്കൂടി ചോദിച്ചു: ''പണം തികയില്ലേ?''

''മതി.''

അവസാനം വണ്ടി.

അഡിഗണ്ണാവയിൽനിന്നു തിരിച്ചുവരാനുള്ള വണ്ടി.

ഇരുപത്തൊന്നു ദിവസങ്ങരം. മനസ്സ് ആവശ്യമില്ലാതെ കണക്കുകരം കൂട്ടി. തടാകക്കരയിലെ പകലുകരം, ആഴങ്ങളിൽനിന്ന് ഉയർന്നുപൊങ്ങുന്ന ആമകരം, ഇളനീർവില്പനക്കാരികരം, വറവുചട്ടിയുടെ ഗന്ധമുള്ള ചെറിയ നഗരം. അവശേഷിക്കുന്ന ചില്ലറ ചിത്രങ്ങരം പെറുക്കിക്കൂട്ടി, അന്തിവാണിഭം കഴിഞ്ഞു തിരിക്കുന്ന ചന്തവ്യാപാരിയെപ്പോലെ ഞാൻ സ്ഥലംവിടാൻ നില്ക്കുന്നു.

തുറമുഖത്തേക്കു പുറപ്പെട്ട് തടാകത്തിനുമപ്പുറത്തെ നഗരത്തിൽനിന്നു വന്നു തെല്ലിട ക്ഷീണം തീർക്കുന്ന വണ്ടി.

പോയിവരട്ടെ.

വിവരത്തിനെഴുത്.

പോയിവരട്ടെ?

വിവരമൊക്കെ പറയ്.

ആരോട് എന്തുപറയാൻ?

പോയിവരട്ടെ?

എനിക്കുവേണ്ടി ഇവിടെ ആരും കരയരുതായിരുന്നു.

പോയിവരട്ടെ?

## പന്ത്രണ്ട്

സിലോണിൽനിന്നു രാജേട്ടൻ തിരിച്ചെത്തിയ ദിവസം ഉണ്ണിക്ക് ഓർമ്മ യുണ്ട്. ഏട്ടൻ സ്ക്കൂളിലായിരുന്നു. അപ്പുവേട്ടൻ ഉണ്ടായിരുന്നോ? ഇല്ല. വൈകു ന്നേരമാണ് വന്നത്. കിഴക്കേ കോലായിൽ രാവിലെ വെയിൽ കാഞ്ഞിരിക്കു മ്പോഴാണ് വലിയ വരമ്പിറങ്ങി ആരോ വരുന്നത് കാണുന്നത്. പിന്നിൽ പെട്ടി തലയിലേററിയ ചുമട്ടുകാരനുമുണ്ട്.

ആദ്യം അമ്മ വിശ്വസിച്ചില്ല. രാജേട്ടൻ വരുന്നു എന്ന വിവരത്തിനു കത്തില്ല, കമ്പിയില്ല.

അമ്മ ഉമ്മറത്തു കാത്തുനിന്നു. രാജേട്ടനാണെന്ന് ഉറപ്പായപ്പോരം ഒതുക്കു കല്ലിനടുത്ത് അല്പം ഉറക്കുത്തിയ തൂണിൽ ചാരി ഒന്നും പറയാതെ പടിക്ക

ലേക്കുതന്നെ നോക്കി ഇരുന്നു. അവസാനം രാജേട്ടൻ ഒരു ചിരിയോടെ മുററത്തേക്കു കയറി. കൂലിക്കാരൻെറ തലയിൽനിന്നു പെട്ടി താഴെയിറക്കി കോലായിൽ വെച്ചു. പോക്കററിൽനിന്ന് അവന് ഒററനോട്ടു കൊടുത്ത് കോലായിലിരുന്നു; കൂലിക്കാരൻ പോകാൻവേണ്ടി കാത്തുനിന്നു.

അമ്മ എന്തെങ്കിലും ചോദിക്കുമെന്നു കരുതി. അതു കാണാത്തപ്പോഠ രാജേട്ടൻ പറഞ്ഞു:

''അവിടെ പെട്ടെന്നു ജോലിയൊന്നും ശരിയാവില്ല. മടങ്ങി.''

അച്ഛൻെറ വിശേഷങ്ങഠ ഇപ്പോഠ ആരംഭിക്കുമെന്നു കരുതിയാണ് ഉണ്ണി കാത്തുനിന്നത്. കുറെ കഴിഞ്ഞപ്പോഠ അമ്മ ചോദിച്ചു:

''നീയ് വല്ലാണ്ടിരിയ്ക്ക്ണ്. അസുഖൊന്നൂല്യലോ?''

''ഇല്ല.''

''കുളിച്ചു വല്ലതും കഴിക്കാൻ നോക്ക്.'' അമ്മ അകത്തേക്കു പോയി. പിന്നെയും കുറെ സമയം കഴിയേണ്ടിവന്നു ഉണ്ണി കാത്തിരുന്ന നിമിഷം വരാൻ. പെട്ടി തുറന്ന് രാജേട്ടൻ പഴയ ഉടുപ്പുകഠ പുറത്തിടുമ്പോഠ അച്ഛൻ കൊടുത്തയച്ച എന്തെങ്കിലും കാണും.

മുഷിഞ്ഞ ഉടുപ്പുകഠ പുറത്തിട്ട് പെട്ടി പൂട്ടാതെ ചാരുപടിക്കടിയിലേക്കു ചവിട്ടിനീക്കിവെച്ചു രാജേട്ടൻ പറഞ്ഞു: 'നീയൊരു തോർത്തെടുത്തു കൊണ്ടുവാ.'

അപ്പോഠ, ഒന്നുമില്ല. വൈകുന്നേരം ഏട്ടൻ വന്നപ്പോഴും പെട്ടെന്ന് ഒന്നും ചോദിച്ചില്ല. സന്ധ്യയ്ക്കു മുററത്ത് അങ്ങോട്ടുമിങ്ങോട്ടും നടക്കുന്നതിനിടയ്ക്കു ചോദിച്ചു.

''അച്ഛൻെറ ബിസിനസ്സെങ്ങനെ?''

''തരക്കേടില്ല.''

ആ യാത്രയെപ്പററി പിന്നെ അകത്തു സംസാരമുണ്ടായോ എന്നറിഞ്ഞു കൂടാ. അതോടെ അവസാനിച്ചു എന്നാണ് വിശ്വാസം.

മഴ വീഴുന്ന ശബ്ദം മയക്കത്തിൻെറ പശ്ചാത്തലത്തിലെവിടെയോ ഉണ്ടായിരുന്നു. അതിലിടയ്ക്ക് ശരിക്ക് ഇരുന്നയിരുപ്പിൽ ഒന്നുറങ്ങിപ്പോയി.

കണ്ണു തുറന്നപ്പോഠ മുററത്തു പെട്രോമാക്സില്ല. ഉദയത്തിനുമുമ്പുള്ള നേർത്ത വെളിച്ചം.

ചാത്തുക്കുട്ടി അമ്മാമൻ ബഞ്ചിനടുത്തേക്കു വന്നു മുറുക്കാൻ തുടങ്ങി. ഞാനാ കോലായിൽ കിടന്ന് ഒന്നു മയങ്ങി. ''പെണ്ണുങ്ങളൊക്കെ ഒറങ്ങ്വാണോ ആവോ.'' ഉമ്മറ വാതിൽക്കൽ കണ്ട ഏതോ നിഴലിനോടു കല്പിച്ചു: ''വടക്കെ തളത്തിലെ വെളക്കില് എണ്ണണ്ടോ, നോക്കണം.'' എന്നിട്ട് മക്കളെല്ലാവരോടു മായി പറഞ്ഞു: ''മാവു വെട്ടിത്തീർന്നു. വേഗം കഴിക്കാം. ആ കൊടുങ്ങല്ലൂര്ന്ന് ശേഷക്കാരാരും വന്നില്ലല്ലോ?''

അകത്തുനിന്നു ദേവ്വേടത്തിയും ഹേമയും ഇറങ്ങി വന്നു.

''പാല് വരാൻ താമസിക്കും. കൊറച്ചു കട്ടൻകാപ്പിണ്ടാക്കിത്തരട്ടെ എല്ലാർക്കും?''

ഏട്ടൻ എല്ലാവരോടും അഭിപ്രായമന്വേഷിക്കുന്നപോലെ നോക്കി. എന്നിട്ടു പറഞ്ഞു: ''വെളിച്ചായില്ലേ, ഇനിപ്പോ ക്രിയ കഴിഞ്ഞു കാപ്പി കുടിക്കാം.''

രാജേട്ടൻ എഴുന്നേററിരുന്നു ബീഡി കത്തിച്ചു.

ദിവസം തുടങ്ങുന്നു. രാജേട്ടൻ സേട്ടുവിന്റെ കമ്പനിയിൽ വേഗം തിരിച്ചെത്തിയില്ലെങ്കിലെ കുഴപ്പങ്ങളെപ്പററി പറഞ്ഞു. അപ്പുവേട്ടന് ഉച്ചക്ക് സ്റേറഷനിൽ എത്തിയാൽ മതി. അതുവരെ ഡ്യൂട്ടിനോക്കാൻ ഒരു സഹപ്രവർത്തകനെ എല്പിച്ചിട്ടുണ്ട്.

ഒരു മുറുക്കു കഴിഞ്ഞപ്പോൾ തളർന്ന ചാത്തുക്കുട്ടിയമ്മാമയ്ക്ക് വീണ്ടും ശക്തി കൈവന്നപോലെ തോന്നി. പണിക്കാരെ വിളിച്ചു തെക്കുഭാഗത്തെ പൊട്ടക്കുളത്തിനടുത്തു വിറകും മുട്ടികളും അടുക്കിവെക്കേണ്ടവിധം വിസ്തരിക്കാൻ തുടങ്ങി. മുററത്തിന്റെ അതിരിലൂടെ മാവിൻവിറകു ചുമന്നുകൊണ്ട് പണിക്കാർ പോയി.

ചാത്തുക്കുട്ടി അമ്മാമൻ വീണ്ടും ആരോടെന്നില്ലാതെ പറഞ്ഞു: ''കൊടുങ്ങല്ലൂർക്കാര് ആരും വന്നില്ലല്ലോ.''

അപ്പോൾ എഴുന്നേററിരുന്ന അപ്പുവേട്ടൻ പറഞ്ഞു: ''കൊടുങ്ങല്ലൂർക്കാരായാലും പഴനിക്കാരായാലും വേണ്ടില്ല അത്ര കാത്താൽ മതി. ഇവിടെ ഒക്കെ തയ്യാറായാൽ നോക്കിക്കോളൂ.''

''അങ്ങനല്ല. അവര് ശേഷക്കാരാണ്. പതിനഞ്ചുദിവസം പട്ടനാട്ടി ക്രിയ ചെയ്യാൻ ഒരാള് വേണ്ടേ? നിങ്ങൾക്ക് അതിനാവ്വോ?''

ആർക്കും പതിനഞ്ചുദിവസം നില്ക്കാനുള്ള സമയമില്ല. ഏട്ടൻ ഏഴാം ദിവസം ബലിക്കു ചേരും. രാജേട്ടനും അപ്പുവേട്ടനും പതിനാലിനു വരാം. ഉണ്ണിയുടെ കാര്യം ആരും ചോദിച്ചില്ല.

പതിനഞ്ചുദിവസം ഗ്രാമത്തിൽ നില്ക്കുക എന്ന ആശയം അയാൾ മനസ്സിൽ ഉരുട്ടിക്കളിച്ചു. ദിവസവും കുടുംബക്കാരും ബന്ധുക്കളും വരും. അവർ ചോദിക്കുന്നതിനെല്ലാം മറുപടി പറയാൻ പ്രയാസമില്ല. ചോദിക്കാത്ത പലതും അവർ ഉള്ളിൽ കൊണ്ടുനടക്കും.

എതിർവശത്തെ അതിർത്തിയിലെ ഐനിമരത്തിനപ്പുറത്തെ വീട്ടിൽ വാതിൽ തുറക്കുന്ന ശബ്ദം കേട്ടു. സിംഗപ്പൂരിൽ ആരോ പോയശേഷം നിത്യവൃത്തിക്കു വഴിയുണ്ടായ വീടാണ്. ആരെയും അറിയില്ല. പഠിക്കുന്ന കാലത്ത് വരുമ്പോൾ പുറംകോലായിൽ കറുപ്പും കടുംചുവപ്പും ബ്ലൗസിട്ട രണ്ടു മുതിർന്ന പെൺകുട്ടികളെ കണ്ടിരുന്നു. ഉൾനാടൻ പ്രേമത്തിന്റെ വിലകുറഞ്ഞ കഥകൾ അവരുടെ മുണ്ടുപെട്ടികളിൽ അന്ന് എത്തിയിരിക്കയില്ല.

ദീപം ദീപം!

വെളിച്ചത്തിനു സ്വാഗതം. ഇരുട്ടിനു മാപ്പ്. കുട്ടിക്കാലത്തുകേട്ട കഥകളനുസരിച്ച് ഇന്നലെ കൂടുവിട്ടുപോയ ആത്മാവ് ഈ പരിസരത്തിലെവിടെയെങ്കിലും ഉണ്ടാവും. ഏതെങ്കിലും മരച്ചില്ലയിൽ ഒരു കാണാക്കിളിയെപ്പോലെ ഇരിക്കും. മൃതദേഹം കത്തിക്കരിഞ്ഞശേഷമാണ് പരലോകത്തേക്കുള്ള യാത്ര ആരംഭിക്കുക എന്നു കേട്ടിട്ടുണ്ട്.

ശവസംസ്കാരത്തിൽ പങ്കെടുക്കാനുള്ളവർ ഓരോരുത്തരായി വന്നു തുടങ്ങിയപ്പോൾ അതിഥികൾക്കായി മുററത്തെ ബഞ്ചും കസേരകളും ഒഴിച്ചിട്ടു.

ചാത്തുക്കുട്ടിയമ്മാമ തെക്കേ പറമ്പിൽനിന്നു വന്ന് അറിയിച്ചു; ''ചിതകൂട്ടല് ദാന്ന് പറമ്പളേയ്ക്കു കഴിയും. കുളിച്ചു വന്നോളൂ.''

''ഇനിയും കുളിക്കണോ?''

ഉണ്ണി സംശയിച്ചു.

''ഒന്നല്ല, രണ്ട്. ശവമെടുക്കാൻ ഒന്ന്, ദഹനം കഴിഞ്ഞ് ഒന്ന്. പിന്നെ ഓരോരുത്തർക്ക് അവരവരുടെ ജോലി നോക്കാം.''

എപ്പോഴാണ് പുറപ്പെടേണ്ടത്? എവിടേക്കാണ്? ഉണ്ണി ആലോചിച്ചു.

## പതിമൂന്ന്

അകത്തുനിന്ന് ശരീരം പുറത്തേക്കെടുത്തപ്പോൾ വീണ്ടും ആരോ പതുക്കെ കരയുന്നതുകേട്ടു. തെക്കേ പറമ്പിലെ ചിതയിൽ തെക്കുവടക്കായി കിടത്തിയ ശേഷം ഞങ്ങളോടു മാറിനിന്നോളാൻ പറഞ്ഞു. ഇനി പരിചയമുള്ളവരുടെ ഉത്തരവാദിത്വമാണ്. നേതൃത്വത്തിന് ചാത്തുക്കുട്ടിയമ്മാമയുണ്ട്.

അമ്മാമ സന്തോഷത്തോടെ പറഞ്ഞു:

''മഴ വരുോന്ന് രാത്രി നിയ്ക്ക് ഒരു ശങ്കയുണ്ടായിരുന്നു. അയ്യപ്പൻ തൊണച്ചു. മാവ് ഒട്ടും നീരില്യാത്തതാ. കത്തിക്കോളും.''

ഞങ്ങൾ മൂന്നുവട്ടം ചിത വലംവെച്ചു. ഏട്ടനാണ് തീ കൊളുത്തിയത്. അതു വേണ്ടമാതിരി പിടിച്ചില്ല. ചാത്തുക്കുട്ടിയമ്മാമ സഹായിച്ചു.

ഞങ്ങൾ പത്തായപ്പുരയുടെ താഴെ തെങ്ങിൻതടത്തിൽ നനഞ്ഞ മുണ്ട് തററുടുത്തു നിന്നു.

ചെറുപ്പക്കാർ ചിലർ ഞങ്ങളുടെ അടുത്തുണ്ടായിരുന്നു.

തൻെറ അദ്ധ്വാനം മററുള്ളവർ ശരിക്കും കാണുന്നില്ലേ എന്ന് ചാത്തുക്കുട്ടിയമ്മാമ ശ്രദ്ധിക്കുന്നുണ്ടായിരുന്നു.

കൂട്ടത്തിൽ പറഞ്ഞു: ''ഇനിയൊരു സംസ്കാരത്തിന് ഞാൻ ണ്ടാവുംന്ന് നിയ്ക്ക് തോന്ന്ണില്ല ഭഗവാനേ.''

ചെറുപ്പക്കാരിലാരോ പറഞ്ഞു:

''ചാത്തുക്കുട്ട്യമ്മാമ പേടിക്കണ്ട. വെട്ടിച്ചുടാൻ ഞങ്ങളൊക്കെണ്ടാവും.''

വൃദ്ധന് അതൊട്ടും രസിച്ചില്ല. ഫലിതമാണെന്നു കരുതി ആരോ ആ പറഞ്ഞത് എനിക്കൊട്ടും ഇഷ്ടമായില്ല.

ചിതയിലെ തീയാളാൻ തുടങ്ങിയപ്പോൾ ഞാൻ അങ്ങോട്ടു നോക്കിയില്ല. ആരെല്ലാമോ നീണ്ട പച്ചമുളകൾകൊണ്ട് ഇളക്കുകയും കുത്തുകയും ചെയ്യുന്നുണ്ട്. മാംസം കത്തുന്ന ദുർഗന്ധമുണ്ടോ വായുവിൽ? ഇല്ല. എനിക്ക് അസഹ്യമായി തോന്നിയത്, ആളുകൾ ഓരോ ഭാഗമായി കത്തിത്തുടങ്ങുന്നത് വർണ്ണിക്കുന്നതു കേട്ടപ്പോഴാണ്.

''തലേം നെഞ്ചിൻകൂടും കഴിഞ്ഞാൽ ബാക്ക്യൊന്നും സാരല്യ.''

ഛർദ്ദിക്കാൻ വരുന്നതുപോലെ തോന്നി. ഏട്ടൻെറ മുഖം കരുവാളിച്ചിരുന്നു. അപ്പു എൻെറ അടുത്തായി തലതാഴ്ത്തിക്കൊണ്ടു നിന്നു. ഉണ്ണി വിറയ്ക്കുന്ന വിരലുകൾ അസ്വസ്ഥതയോടെ തിരുമ്മിക്കൊണ്ട് അടുത്തുവന്നു സ്വകാര്യത്തിൽ ചോദിച്ചു: ''ബീഡിയോ സിഗരററോ വലിക്കാമോ?''

ഞാൻ പറഞ്ഞു: ''നില്ക്ക്. ഇപ്പോൾ വേണ്ട.''

കാററിൽ ആളിക്കത്തുന്ന തീയുടെ ചൂട് ഇടയ്ക്ക് ഒരലപോലെ മുററത്തേക്കു കടന്നുവന്നു. ഉണ്ണി ഇടയ്ക്കിടെ വാച്ചിൽ നോക്കിക്കൊണ്ടിരുന്നു.

തോർത്തുമുണ്ട് തലയിലിട്ട് തെങ്ങിൻതടത്തിനരികെ ചാത്തുക്കുട്ടി അമ്മാവൻ ചിതയിലേക്കു നോക്കി ഇരുന്നു.

''കുട്ട്യോള് എല്ലാവരും വരാ.''

ഞങ്ങൾ രംഗത്തേക്കു വരേണ്ട സമയമായിരിക്കുന്നു.

പുതിയ മൺകുടത്തിൽ വെള്ളം ചുമലിൽ വെച്ചു നടക്കുന്ന കുട്ടേട്ടൻെറ നേതൃത്വത്തിൽ ഞങ്ങൾ ചിത വലംവെച്ചു. ഏട്ടൻ മൂന്നുവട്ടം ചിതയിലേക്കു വെള്ളംവീഴ്ത്തി, എന്നിട്ടു കാരണവരുടെ നിർദ്ദേശമനുസരിച്ച് പുറം തിരിഞ്ഞു നിന്നു കുടം പിന്നിലേക്കിട്ടുടച്ചു.

''ഇനി പോയി കുളിച്ച് ഈറൻ മാറി വല്ലതും കഴിച്ചോളൂ.''

കഴിഞ്ഞു. ശരീരം കത്തിയടങ്ങിക്കഴിഞ്ഞു. വീണ്ടും ചിറയിലേക്കു നടക്കുമ്പോൾ ആരും ഒന്നും സംസാരിച്ചില്ല.

തിരിച്ചെത്തി ഷർട്ടും മുണ്ടും മാററി ഉമ്മറത്തു വന്നപ്പോൾ ഉണ്ണിയും യാത്രയ്ക്കു തയ്യാറായിരുന്നു. അവൻ രഹസ്യമായി മന്ത്രിച്ചു: ''രാജേട്ടൻ ഒന്ന് മോളില് വരൂ.''

അവൻെറ പിറകെ മുകളിലെത്തിയപ്പോൾ ആട്ടുകട്ടിലുള്ള മുറിയിൽ നിലത്തിരുന്ന് അപ്പു അച്ഛൻെറ പഴയ പെട്ടിയുടെ പൂട്ടിൽ താക്കോലുകൾ പലതും പരീക്ഷിക്കുകയാണ്. ഏട്ടൻ യാതൊരു വികാരവുമില്ലാതെ താനിതിൽ പങ്കാളിയല്ലെന്ന ഭാവത്തിൽ നില്ക്കുന്നു.

ഉണ്ണിയുടെ മുഖത്തെ ആകാംക്ഷ പ്രകടമായിരുന്നു.

അവസാനം പെട്ടി തുറന്നു.

അപ്പു ചോദിച്ചു: ''മററാരെയെങ്കിലും വിളിക്കണോ? ഇതിൽ ഒററക്കാശുണ്ടാവില്ലെന്ന് നമുക്കറിയാം. പക്ഷെ, നമ്മൾ കനകം വാരിക്കൊണ്ടുപോയി എന്ന് ആക്ഷേപമുണ്ടാവരുത്.''

ആരും ഒന്നും പറഞ്ഞില്ല. പഴയ മുണ്ടുകൾ, ഷർട്ടുകൾ.

ഉണ്ണി തിരക്കുകൂട്ടി: കടലാസുകൾ നോക്കൂ, കടലാസുകൾ. കത്തുകളോ വിലാസങ്ങളോ ഒക്കെയാണ് വേണ്ടത്.

ഒരു മഞ്ഞതുണിയിൽ ആകെയുള്ള കടലാസ്സുകൾ കെട്ടാക്കി വെച്ചിരുന്നു. അതഴിച്ചു നിവർത്തുമ്പോൾ എല്ലാവരുടെയും മനസ്സിൽ പ്രതീക്ഷകളുണ്ടായിരുന്നു, തീർച്ച.

സിലോണിൽനിന്നുള്ള കത്തുകൾ, ഫോട്ടോഗ്രാഫുകൾ, അറിയാത്ത ബന്ധുക്കളുടെ ഓർമ്മക്കുറിപ്പുകൾ.

അപ്പു ഓരോന്നായി പരിശോധിച്ചിടുമ്പോഠം സ്വയം പറയുന്നുമുണ്ട്: ''അന്തോണിയുടെ പററ്'', ''ആശാരിയുടെ പറമ്പ്'', ''ഇത് റദ്ദാക്കിയ ഒരു പ്രോനോട്ടാണ്, നൂററുറുപ്പികയ്ക്ക്'', ''പത്തായപ്പുര പൊളിച്ചുപണിയാനുള്ള ചെലവ്.'' എല്ലാം പെട്ടിയിൽത്തന്നെയാക്കി പൂട്ടി എഴുന്നേററപ്പോഠം അവൻ പറഞ്ഞു: ''ഒന്നുമില്ല; രേഖയെന്നു വിളിക്കാവുന്ന ഒന്നുമില്ല.''

ഉണ്ണി പറഞ്ഞു: ''അവരുടെ കത്തുകളൊക്കെ?''

''അപ്പപ്പോഠം ചീന്തിക്കളഞ്ഞിരിക്കും. ആരെങ്കിലും തുറന്നുനോക്കുമെന്നു കരുതി ഒന്നും ബാക്കിവെച്ചിട്ടുണ്ടാവില്ല. അച്ഛൻ നമ്മഠം വിചാരിച്ചതിലുമധികം ക്ലവറായിരുന്നു.'' ഏട്ടൻ വളരെനേരത്തെ ആലോചനയ്ക്കുശേഷം പറഞ്ഞു: ''അച്ഛന് ഒരാളെയും വിശ്വാസമുണ്ടായിരുന്നില്ല.''

''പഴയ പാസുബുക്കുകളെങ്കിലും കാണുമെന്നു കരുതി.''

''അച്ഛനു പോസ്റ്ററിറ്റി ഒരു പ്രശ്നമായി തോന്നിയിരിക്കയില്ല.''

മുറിയുടെ പുറത്തെ വരാന്തയിൽ ഞങ്ങഠം കൂടിനിന്നു. അതിൽ നെടുനീളത്തിൽ കെട്ടിയ അയലിൽ അച്ഛൻെറ തിരുമ്മി മഞ്ഞനിറമായ ഒരു മുണ്ടും തോർത്തും കിടന്നിരുന്നു.

''ഒരു കാര്യം വ്യക്തമാണ്. അച്ഛൻ ഭയങ്കര ഹിപ്പോക്രററായിരുന്നു. ഹീ വാസ് എ....'' ഉണ്ണി പെട്ടെന്നു നിയന്ത്രിച്ചു.

ഏട്ടൻ തലതാഴ്ത്തി കോണിയിറങ്ങി.

വീണ്ടും കുന്നുകളുടെ നടുവിലെ നിരത്തിലൂടെ കാറോടുകയാണ്.

യാത്രപറയുമ്പോഠം അച്ഛൻപെങ്ങഠം കരഞ്ഞു: ''അച്ഛൻ ഉണ്ടായിരുന്നൂച്ചാൽ നിങ്ങളിച്ചെലരെപ്പോഴെങ്കിലും വരും. ഇനി അതുംണ്ടാവില്ല. പോയോര് ഭാഗ്യവാന്മാര്.''

ഞാൻ എനിക്കുതന്നെ വിശ്വാസമില്ലാത്ത വാക്കുകഠം പറഞ്ഞു: ''വരും. ഏഴാംദിവസംമുതൽക്ക് ഞാൻ വെലിയിടുന്നുണ്ട്. വരും.''

എൻെറ പഠിപ്പു നിർത്തിയത് അച്ഛനായിരുന്നു. എനിക്കുവേണ്ടി ഒരു വാക്ക് അധിഗണ്ണാവയിൽ ശുപാർശ പറഞ്ഞിരുന്നെങ്കിൽ ഞാൻ സിലോണിൽനിന്നു തിരിച്ചുവരില്ലായിരുന്നു. അഡയാറിലെ ആശുപത്രിമുറിയിൽ വെച്ചുകൂടി അച്ഛൻ ഒന്നും പറഞ്ഞില്ല.

അപ്പോഠം എനിക്കുതോന്നി, അച്ഛൻ ഒരിക്കലും ദുഃഖിച്ചിരിക്കയില്ല. ദുഃഖിതനായി ഒരിക്കലും കണ്ടിട്ടില്ല. ഓർത്തുനോക്കുമ്പോഠം അതൊരത്ഭുതമായി എനിക്കു തോന്നി. ദുഃഖിതനായിരിക്കുന്ന അച്ഛൻെറ ചിത്രം സങ്കല്പത്തിൽ എവിടെയുമില്ല.

ഒരിക്കൽ, ഒരിക്കൽ കത്തുന്ന ചിതയിലേക്കു പാളിനോക്കിയപ്പോഠം തീ പിടിക്കുന്ന നെഞ്ചിൻകൂടിലെ അസ്ഥികളുടെ വെണ്മ ആടിയുലയുന്ന ജ്വാലകഠക്കിടയിൽ കണ്ടപ്പോഠം അറിയാതെ ഉള്ളിലുയർന്ന എൻെറ തേങ്ങൽ ആരെങ്കിലും കേട്ടോ?

അമ്മയുടെ മൃതദേഹം കത്തുമ്പോഠം പതിനാറടിയന്തിരത്തിൻെറ സദ്യയുടെ ഒരുക്കങ്ങളെപ്പററി പതിഞ്ഞ സ്വരത്തിൽ കൂടെയുള്ളവർക്ക് നിർ

ദ്ദേശങ്ങ‌ം നല്കിക്കൊണ്ടു മുററത്ത് നടക്കുകയായിരുന്നുവത്രേ അച്ഛൻ.

പതുക്കെ. അത്ര സ്പീഡിൽ പോകണ്ട. ഇത്രയും വൈകിയ സ്ഥിതിക്ക് അരമണിക്കൂർകൂടി താമസിച്ചെത്തിയാൽ ബീഡിയിലവ്യാപാരത്തിൽ അട്ടി മറിയൊന്നും നടക്കില്ല. അവിടെ 'ഹംപു'ണ്ട്. നീയൊന്നും കഴിച്ചില്ലേ? തിരക്കിൽ ഞാനതു വിട്ടുപോയി. പതുക്കെ....'

ഞാൻ ഡ്രൈവറോടുള്ള നിർദ്ദേശങ്ങ‌ം നിർത്തി. എൻെറ ശബ്ദം ആവശ്യ മില്ലാതെ പതറുന്നു.

ഉണ്ണിയുടെ കണക്കുകൂട്ടലനുസരിച്ച് ആത്മാവ് ഇപ്പോ‌ം എവിടെ എത്തി യിരിക്കും? അദൃശ്യമായ കണ്ണുക‌ം എൻെറ മുഖം കാണരുത്......വിഡ്ഢിയെ പ്പോലെ അർത്ഥമില്ലാത്ത കല്പനക‌ം ഡ്രൈവർക്ക് കൊടുത്തുകൊണ്ടിരി ക്കുന്ന എൻെറ തേങ്ങലുക‌ം ആരും കേ‌ംക്കരുത്.

വിട്ടോളൂ. ഇനി നല്ല റോഡാണ്. ട്രാഫിക്കില്ല. മുതലാളി കട പൂട്ടുന്നതിനു മുമ്പ് നമ്മളെത്തും.

ആരും കാണാത്ത ഈ കണ്ണീർ യജമാനൻ സേട്ടുവിൻെറ മുമ്പിലെത്തുന്ന മുഹൂർത്തത്തിലേക്കു കരുതിവെക്കാൻ കഴിയാത്തതാണ് എൻെറ തെററ്. തോൽവി.

ഒന്നുമില്ല, വിട്ടോളൂ. ഞാൻ വെറുതെ ചിരിച്ചതാണ്. ഏതോ പഴയ കഥ ഓർത്ത്.

നീ പുന്നാമത്തെപ്പററി കേട്ടിട്ടുണ്ടോ? നല്ലത്. കേ‌ംക്കാത്തത് വളരെ നല്ലത്. പുത്. പുത്ര. പുത്നാമഃ

ഒന്നുമില്ല. ഒരു വാക്കോർത്തുപോയി; അത്രമാത്രം.





# വിലാപയാത്ര

**എം.ടി. വാസുദേവൻ നായർ**

എവിടെയോ ആരംഭിച്ച് എവിടെയോ അവസാനിക്കുന്ന ജീവിതയാത്ര. കാലപ്രവാഹത്തിൽ സ്വാഭാവികമോ അപ്രതീക്ഷിതമോ ആയ സംഭവവികാസങ്ങൾ ഓരോരുത്തരേയും വഴിതിരിച്ചുവിടുന്നു. കുടുംബബന്ധങ്ങളുടെയും വഴിത്തിരിവുകളുടെയും കുരുക്കിൽപ്പെട്ട് സാഫല്യമടയാതെപോയ സ്വപ്നങ്ങളുടെ ചിത അവരുടെ മനസ്സിലുണ്ട്. വിലാപയാത്രയിൽ പങ്കുകൊള്ളവേ, ജീവിതം തന്നെ ഒരു വിലാപയാത്രയല്ലേ എന്നു സന്ദേഹിക്കുകയാണ് എം.ടി. യുടെ തൂലികയിൽ രൂപംകൊണ്ട ഉണ്ണിയും രാജനും അപ്പുവും കുട്ടേട്ടനും. ജീവിതത്തെ സമഗ്രമായി അപഗ്രഥിക്കുന്ന നോവൽ.



ISBN 978-81-226-0908-0




**കറൻറ് ബുക്സ് തൃശൂർ**



വിതരണം:
**കോസ്മോബുക്സ്**
തൃശൂർ ■ കൊച്ചി ■ കോഴിക്കോട്

വില അമ്പത്തിയഞ്ച് രൂപ

http://malayalamlibrary.wordpress.com/